

കോന്നിയൂർ ആർ. നരേന്ദ്രനാഥ്

# മഹാത്മാക്കളുടെ ഇടയിൽ...



# മഹാന്മാരുടെ കൂടെ

(ജീവചരിത്ര പഠനങ്ങൾ)

കോന്നിയൂർ ആർ. നരേന്ദ്രനാഥ്



പ്രഭാത് ബുക്ക് ഹൗസ്
തിരുവനന്തപുരം
വില 28.00 രൂപ.

## കോന്നിയൂർ ആർ. നരേന്ദ്രനാഥിന്റെ കൃതികൾ

| | | |
|---|---|---|
| ആത്മ മിത്രം | ചെറുകഥകൾ | 1945 |
| വിവാഹത്തിനുശേഷം | നാടകം | 1945 |
| നമ്മുടെ ഭരണഘടന | പഠനം | 1956 |
| മനുഷ്യരാശിക്കുവേണ്ടി | നാടകം | 1958 |
| തെററിദ്ധാരണ നീങ്ങുന്നു | നാടകം | 1958 |
| കടപ്പാടുകൾ | നോവൽ | 1959 |
| ചക്രവാളത്തിനപ്പുറം | ശാസ്ത്രസങ്കൽപകഥകൾ | 1960 |
| മുത്തശ്ശിക്കഥകൾ | നാടോടിക്കഥ | 1961 |
| മനുഷ്യബന്ധങ്ങൾ | നോവൽ | 1962 |
| പുതിയ ചക്രവാളം | ശാസ്ത്രം | 1962 |
| വളരുന്ന ചക്രവാളം | ശാസ്ത്രം | 1963 |
| വഴികാട്ടികൾ | ജീവചരിത്രം | 1964 |
| ജീവിതം ആരംഭിക്കുന്നു | നാടകം | 1965 |
| പുതുമയിലേക്ക് | ശാസ്ത്രം | 1965 |
| ജന്തുലോകം I | ശാസ്ത്രം | 1966 |
| ദീപനാളത്തിനുചുററും | നോവൽ | 1969 |
| അണുകുടുംബത്തിൽ | ശാസ്ത്രം | 1969 |
| ശാസ്ത്രലോകം | ശാസ്ത്രം | 1970 |
| കന്നിമണ്ണ് | പഠനം | 1971 |
| നിക്കോബർ ദ്വീപുകളിൽ | പഠനം | 1972 |
| ജാഗ്രത് ആൻഡമാൻ (ഹിന്ദി) | പഠനം | 1973 |
| മുന്നേറുന്ന ശാസ്ത്രം | ശാസ്ത്രം | 1973 |
| ഒററപ്പെട്ട മനുഷ്യർ | നോവൽ | 1974 |
| വളരുന്ന ശാസ്ത്രം | ശാസ്ത്രം | 1975 |
| വരം | ശാസ്ത്രസങ്കൽപനോവൽ | 1976 |
| വരദാനം | ശാസ്ത്രസങ്കൽപനാടകം | 1977 |
| ആണുംപെണ്ണും | ശാസ്ത്രം | 1978 |
| ജന്തുലോകം II | ശാസ്ത്രം | 1990 |
| പുതിയലോകം പുതിയചിന്ത | ശാസ്ത്രം | 1992 |
| വളരുന്ന വിജ്ഞാനം | ശാസ്ത്രം | 1992 |
| മഹാന്മാരുടെകൂടെ | ജീവചരിത്രം | 1992 |

PBH – 37/92 – 2000 – 1 SL – 382

## മുഖവുര

പലപ്പോഴായി എഴുതിയിട്ടുള്ള ചെറിയ പ്രബന്ധങ്ങളാണ് ഇവിടെ തിരഞ്ഞെടുത്തു ചേർത്തിരിക്കുന്നത്. അധികവായനയ്ക്കും പഠനത്തിനും ഇവ വായനക്കാരെ പ്രേരിപ്പിക്കുമെന്നാണു വിശ്വാസം. അതുണ്ടാകുമെങ്കിൽ ഗ്രന്ഥകാരൻെറ ലക്ഷ്യം സഫലമാകും.

ഇവ സമാഹരിച്ചു പ്രസിദ്ധപ്പെടുത്താൻ പ്രേരിപ്പിക്കുകയും സഹായിക്കുകയും ചെയ്ത എൻെറ മാന്യസുഹൃത്ത് ശ്രീ. പി. രവീന്ദ്രനോടുള്ള കടപ്പാട് ഇവിടെ സന്തോഷപൂർവ്വം രേഖപ്പെടുത്തുന്നു.

**കോന്നിയൂർ ആർ. നരേന്ദ്രനാഥ്**

തിരുവനന്തപുരം
1-10-1992

# വിഷയവിവരം

ഒന്ന്

# ജീവചരിത്രരചന

സമൂഹത്തിൽനിന്നു വേർപെട്ടുള്ള ജീവിതം ഒരു വ്യക്തിക്കില്ല. കാലഘട്ടത്തിലെ മുഖ്യ സംഭവങ്ങളുടെ ധാരകൾ പ്രത്യക്ഷമായോ പരോക്ഷമായോ അയാളുടെ അനുഭവങ്ങളെയും മനോഭാവങ്ങളെയും പെരുമാററങ്ങളെയും മാത്രമല്ല നേട്ടങ്ങളെയും നഷ്ടങ്ങളെയും സ്വാധീനിക്കുകയും ഏറെക്കുറെ കരുപ്പിടിപ്പിക്കുകയും ചെയ്യുന്നു. ജീവിച്ചിരിക്കുമ്പോൾ മനഃപൂർവ്വമുള്ള ശ്രമത്താൽ മാത്രമേ ഈ കെട്ടുപാടുകൾ എങ്ങനെയെല്ലാം, എവിടെയെല്ലാം, കുരുക്കിയിട്ടുണ്ടെന്ന് ഒരാളിന് അൽപമെങ്കിലും മനസ്സിലാക്കാൻ സാധിക്കൂ. അത്രയ്ക്ക് അതിസൂക്ഷ്മമായിട്ടാണ് അവ നിലവിൽ വന്നതും നിലനിൽക്കുന്നതും. ഈ ബന്ധനങ്ങളുടെ കരുത്തും കാഠിന്യവും കണ്ടെത്തി, ജീവിതത്തെ വളർത്താനും തളർത്താനും സാധ്യതയുള്ളവയെ വകതിരിച്ച്, ആവശ്യമുള്ളത് സ്വീകരിച്ചും അല്ലാത്തത് നിരാകരിച്ചും ആണ് പ്രതിഭാശാലികൾ വർത്തിക്കുന്നതും പുരോഗതി നേടുന്നതും. ഈ വിവേചനത്തിന് ബഹുഭൂരിപക്ഷംപേർക്കും കഴിവുണ്ടാകാറില്ല. അതിനാൽ തള്ളേണ്ടത് തള്ളാതെ, ഉള്ളതൊക്കെ മൊത്തത്തിൽ വഹിച്ചുകൊണ്ട്, ബഹുഭൂരിപക്ഷം മനുഷ്യർ ജീവിക്കുവാൻ നിർബ്ബന്ധിതരാകുന്നു. സമൂഹത്തിൽ, യാഥാസ്ഥിതികത്വത്തിന് ശക്തിയും തൂക്കവും വർദ്ധിച്ചു സ്ഥിതിചെയ്യുന്നതിൻെറ കാരണം ഇതുതന്നെ.

ഒരു പ്രമാണിയായ വ്യക്തിയുടെ ജീവിതകഥ ആധികാരികവും വസ്തുനിഷ്ഠവുമായ വിവരങ്ങളെ അടിസ്ഥാനപ്പെടുത്തി രചിക്കുവാൻ ശ്രമിക്കുമ്പോൾ, ജീവിച്ചിരുന്നകാലത്ത് കഥാനായകന് കാണാൻ കഴിയാതെപോയ എത്രയോ കാര്യങ്ങൾ ആ ജീവിതത്തെപ്പററി, ജീവചരിത്രരചയിതാവിന് ദർശിക്കാൻ സാധിക്കും. ആത്മകഥയിൽ വരാതെപോകുന്ന എത്രയെത്ര സത്യങ്ങളാണ്, അതേ വ്യക്തിയുടെ ജീവചരിത്രത്തിൽ പ്രത്യക്ഷപ്പെടാറുള്ളതെന്ന കാര്യം ആലോചിച്ചാൽ ഈ പരമാർത്ഥം പ്രത്യക്ഷമാകും. ആത്മകഥാകഥനം നടത്തുമ്പോൾ പലതും മറയ്ക്കാനും പൊറുക്കാനും നിരാകരിക്കാനും സ്വാഭാവികമായും ഒരാൾ സന്നദ്ധനാകും. എന്നാൽ ജീവചരിത്രരചയിതാവിന് ഈ സ്വാതന്ത്ര്യമോ ദാക്ഷിണ്യമോ ഉണ്ടായിക്കൂടാ. കഥാനായകനോട് അയാൾക്ക് കടപ്പാടൊന്നുമില്ല; ബാദ്ധ്യതയോ ഉത്തരവാദിത്വമോ അയാൾക്ക് ഏതിനോടെങ്കിലുമുണ്ടെങ്കിൽ, അത് ചരിത്രത്തിനോടും സത്യത്തോടും മാത്രമാണ്. ചരിത്രവും സത്യവും എന്നും നിഷ്ഠുരവും ബഹിർമ്മുഖവും ആയിരിക്കുമല്ലോ. ഈവിധത്തിൽ രചിക്കപ്പെടുന്ന ജീവചരിത്രം, കാലഘട്ടത്തിൻെറ ഒരു പരിച്ഛേദം കൂടിയായിരിക്കും. കഥാനായകൻെറ ജീവിതവിവരണത്തിൽ, അയാളെ ചരിത്രം കരുപ്പിടിപ്പിച്ചതിൻെറ കാര്യങ്ങൾകൂടി കടന്നുവന്നേ പററൂ.

ജീവചരിത്രമെന്ന സാഹിത്യശാഖ ഭാരതീയഭാഷകളിൽ കാര്യമായി വളർന്നു തുടങ്ങിയത് പാശ്ചാത്യസമ്പർക്കത്തിനുശേഷമാണ്. വീരപുരുഷൻമാരുടെ അപദാനങ്ങൾ വാഴ്ത്തുന്നതിന് എല്ലാക്കാലത്തും വളരെപ്പേർ ഉണ്ടായിരുന്നു. അക്കൂട്ടത്തിൽ എത്രയോ മഹാകവികളുമുണ്ട്. പക്ഷേ അവർ പറഞ്ഞതും പാടിയതുമൊക്കെ ജീവചരിത്രമായിരുന്നില്ല; ചിലതൊക്കെ ഇതിഹാസങ്ങളും മഹാകാവ്യങ്ങളുമായെങ്കിലും! ഗ്രീക്ക്, റോമൻ, കെല്ററിക്, സ്ക്കാണ്ടിനേവിയൻ ഭാഷകൾ, സംസ്കൃതം എന്നിവകളിലെല്ലാം ഇത്തരം കൃതികൾ ധാരാളം ഉണ്ട്.

ഈ സരണി വിട്ട് സഞ്ചരിക്കുവാൻ തുടങ്ങിയത് റോമാചരിത്രകാരൻമാരായ പ്ലൂട്ടാർക്ക് (Plutarch — 46 — 120 A. D.), ടാസിററസ് (Tacitus – 55 — 120 A. D.) തുടങ്ങിയവരാണ്. ജീവിതകഥാകഥനത്തിൻെറ പുതിയ മേഖല കാണിച്ചുകൊടുത്ത

പുരോഗാമികളെന്ന് അവരെ വിശേഷിപ്പിക്കാറുള്ളത് ഇവിടെ സ്മരണീയമാണ്. പ്ലൂട്ടാർക്കിന്റെ 'സമാനജീവിതങ്ങൾ' (Parallel Lives of Illustrious Greeks and Romans), ടാസിററസ് രചിച്ച തന്റെ ഭാര്യാപിതാവായ 'അഗ്രിക്കോളയുടെ ജീവചരിത്രം' (Life of Agricola by Tacitus), സൂട്ടോണിയസിന്റെ 'സീസറൻമാരുടെ ജീവിതകഥകൾ' (Lives of Caesars by Suetonius) തുടങ്ങിയവ ഇവിടെ പരാമർശിക്കട്ടെ. ഇങ്ങനെ വളർന്നുതുടങ്ങിയ ഈ സാഹിത്യരൂപം നവോത്ഥാനകാലത്ത് യൂറോപ്യൻ ഭാഷകളിൽ പുഷ്ടിപ്പെടുകയുണ്ടായി.

ഇംഗ്ലീഷ് ഭാഷയിലെ ജീവചരിത്രശാഖയ്ക്ക് പതിനാറാം നൂററാണ്ടിലുണ്ടായ നേട്ടങ്ങളിൽ, സർ. തോമസ് മൂറിന്റെ 'ജോൺ പികസിന്റെ ജീവചരിത്രം' (Life of John Picus, Earl of Mirandola by Sir Thomas More), തോമസ് കാവണ്ടിഷിന്റെ 'കാർഡിനൽ വുൾസിന്റെ ജീവിതം' (Life of Cardinal Wolse by Thomas Cavendish) എന്നിങ്ങനെ പലതും ചൂണ്ടിക്കാണിക്കാനുണ്ട്. പ്രശസ്തങ്ങളും പ്രൗഢങ്ങളുമായ കൃതികൾ പതിനെട്ടാം നൂററാണ്ടിൽ ധാരാളമുണ്ടായി. മേസൺ എഴുതിയ 'ഗ്രേയുടെ ജീവിതകഥ'യും (Mason's Life of Gray – 1774) ഡാ. ജോൺസണിന്റെ 'കവികളുടെ ജീവിതകഥകളും' (Johnson's Lives of Poets — 1778) ബോസ്വലിന്റെ 'ജോൺസണിന്റെ ജീവചരിത്രവും' (Boswell's Life of Johnson – 1791) ഇവിടെ പറയാതെ പോകാൻ പാടില്ല. ഈ സാഹിത്യശാഖയുടെ പില്ക്കാലത്തെ രൂപഭാവങ്ങളെ സ്വാധീനിക്കുന്നതിനും നയിക്കുന്നതിനും ജോൺസണും, ബോസ്വലും നൽകിയ നിർണ്ണായകമായ ശക്തി ചൂണ്ടിക്കാണിക്കേണ്ടതുണ്ട്.

ആധുനികകാലത്തു പ്രസിദ്ധരായിത്തീർന്ന ആംഗലേയ ജീവചരിത്ര രചയിതാക്കളിൽ കാർലൈൽ (Carlyle), ശ്രീമതി ഗാസ്കൽ (Mrs. Gaskell), ഫോറസ്ററർ (Forester), മാസൺ (Masson), മോർലി (Morley) തുടങ്ങിയവരെപ്പററി സ്മരിക്കുവാനേ ഇവിടെ അവസരമുള്ളു.

ഒന്നാം ലോകമഹായുദ്ധം, ലോകത്തെ ആകപ്പാടെ മാററിമറിച്ചപ്പോൾ, ജീവിതകഥാരചനാസമ്പ്രദായങ്ങളിലും അതിന്റെ

ഫലങ്ങൾ പ്രത്യക്ഷപ്പെടുകയുണ്ടായി. ആ മാററങ്ങളുടെ പ്രകടമായ മുദ്രകൾ ലിട്ടൻ സ്ട്രാച്ചിയുടെ കൃതികളിൽ സ്പഷ്ടമായി കണ്ടെത്താം. ഈ സാഹിത്യശാഖയെ പരിവർത്തനപ്പെടുത്തുവാൻ ശക്തമായ സ്വാധീനമരുളുന്നവയായിത്തീർന്നു അദ്ദേഹത്തിൻെറ കൃതികളെല്ലാം. 'വിക്ടോറിയാ റാണി' (Queen Victoria—1921), 'പുസ്തകങ്ങളും കഥാപാത്രങ്ങളും' (Books and Characters—1922), 'ബഹുമാന്യരായ വിക്ടോറിയൻമാർ' (Eminent Victorians—1918) തുടങ്ങിയ കൃതികൾ അങ്ങനെയുള്ളവയാണ്.

ആധുനികരിൽ എടുത്തുപറയേണ്ടവരിൽ ചിലർ, ഹാരോൾഡ് നിക്കോൾസൺ (Harold Nicolson), ഹെസ്കത് പീയേർസൺ (Hesketh Pearson), ഹക്സിലി (Aldous Huxley), പീററർ കവിനെൽ (Peter Quennell), മോണ്ട് ഗോമറി ഹൈഡ് (Montgomery Hyde), ജോസിലിൻ ബെയിൻസ് (Jocelyn Bains) തുടങ്ങിയവരാണ്.

ഫ്രഞ്ച്, ജർമ്മൻ, സ്പാനിഷ് എന്നീ ഭാഷകളിലും മദ്ധ്യയുഗങ്ങളിൽതന്നെ പ്രശസ്തങ്ങളായ ജീവചരിത്രഗ്രന്ഥങ്ങൾ പ്രത്യക്ഷപ്പെട്ടിട്ടുണ്ട്. 1731-ൽ വോൾട്ടയർ ''ചാറൽസ് XII''-ാമൻെറ ജീവചരിത്രമെഴുതിയത് ഒരു നാഴികക്കല്ലായിത്തീർന്നിട്ടുണ്ട്, ആ ഭാഷയിൽ. കോൺഡോർസെററി (Condorcet) ൻെറ ''വോൾട്ടയറിൻെറ ജീവചരിത്രം'' മറെറാരു മഹൽഗ്രന്ഥമാണ്. കൂടുതലായി അറിയപ്പെട്ടിട്ടുള്ള ജീവചരിത്രകാരൻമാരിൽ ചിലർ എമിലി ലീഗോ (Emile Legouis), അനാടോൾ ഫ്രാൻസ് (Anatole France) റോമയിൻറോളണ്ട് (Romain Rolland), ആൻഡ്രേ മാറിസ് (Andre Maurois) തുടങ്ങിയവരത്രേ. ഇവരുടെ കൃതികൾ പലതും പരിഭാഷകളിലൂടെ അന്യഭാഷകളിൽ കടന്ന് പ്രശസ്തി പിടിച്ചുപററിയിട്ടുമുണ്ട്. ജർമ്മൻഭാഷയിലെ ജീവചരിത്രഗ്രന്ഥങ്ങളുടെ പട്ടിക ദീർഘമേറിയതാണ്. വളരെ പ്രശസ്തി പ്രാപിച്ച ഒരു പഴയ കൃതിയുടെ കാര്യം പറയാതെ മുമ്പോട്ടു പോകുവാൻ മനസ്സുവരുന്നില്ല; അതാണ് എക്കർ മാനിൻെറ ''ഗോയ്ഥേയുമായുള്ള സംഭാഷണങ്ങൾ'' (Conversations with Goethe—1836-by Eckermann.)

ജീവിതകഥാരചയിതാവിന് വളരെ ഉതകുന്ന വസ്തുതകൾ, കഥാനായകനെപ്പററി അന്യർക്കുള്ള—(ശത്രുക്കളായാലും

മിത്രങ്ങളറയായാലും)—സ്മരണകളാണ്. തികച്ചും വ്യക്തിപരമായ കാര്യങ്ങളായതിനാൽ ഇത്തരം വസ്തുതകൾ മററുവിധത്തിൽ സിദ്ധിക്കുന്നതല്ലല്ലോ. കേരളത്തിലെ കാര്യം എടുക്കുക. മൺമറഞ്ഞ മഹാൻമാരെക്കുറിച്ച് രേഖാരൂപത്തിൽ സിദ്ധിക്കാവുന്ന സ്മരണകൾ എത്രയോ കുറവാണ്. സംഭവകഥകളും ഉപകഥകളും മററും (Anecdotes) ഇല്ലാഞ്ഞിട്ടല്ല. ഈ ദാരിദ്ര്യം നിലവിലിരിക്കുന്നത്, സ്മരണകൾ രേഖപ്പെടുത്തി, അവയെ ആർക്കും സിദ്ധിക്കാവുന്ന രൂപത്തിൽ ഒരുക്കുന്നതിന് നമ്മുടെ ആളുകൾക്ക് വിമുഖത വളരെയുള്ളതുകൊണ്ടാണ്. ജീവചരിത്രസാഹിത്യത്തിൻെറ രക്തബന്ധുവായ ഇത്തരം ഇനങ്ങളെ ആസ്പദമാക്കിയുള്ള മലയാളഗ്രന്ഥങ്ങൾ എത്രയുണ്ട്? നമ്മുടെ നാട്ടിൽ ഗണ്യരായ വ്യക്തികൾ ഇല്ലാതിരുന്നതുകൊണ്ടോ അവരെപ്പററി ആരാധകൻമാർക്കും ശത്രുക്കൾക്കും ബന്ധുക്കൾക്കും സുഹൃത്തുക്കൾക്കും പറയാൻ ഒന്നുമില്ലാത്തതുകൊണ്ടോ അല്ല ഈ ദാരിദ്ര്യം ഭാഷയിൽ അനുഭവമാകുന്നത്.

ഈ വിഭാഗത്തിലുള്ള കൃതികൾ ഇംഗ്ലീഷിലും മററു ഭാഷകളിലും ധാരാളമായി പ്രസിദ്ധപ്പെടുത്താറുണ്ട്. അവയ്ക്ക് വായനക്കാരും നല്ല വിപണിയും കിട്ടാറുമുണ്ട്. പതിനെട്ടാം നൂററാണ്ടിൻെറ ഉത്തരാർദ്ധത്തിൽ ഇംഗ്ലീഷ് ഭാഷയിൽ പ്രസിദ്ധപ്പെടുത്തിയ ഐസക് ഡിസ്രേലിയുടെ ''സാഹിത്യകൗതുകം'' (Curiousities of Literature—1791, 3 Vols—Issac Disraeli), ''ഗ്രന്ഥകാരൻമാരുടെ അത്യാഹിതങ്ങൾ'' (Calamities of Authors—1812—15—2 Vols), ''സാഹിത്യകാരൻമാരുടെ ശണ്ഠകൾ'' (Quarrels of Authors—1814, 3 Vols) തുടങ്ങിയവ വായിക്കുന്നതിന് ധാരാളം ആളുകളെ എന്നും കിട്ടുന്നുണ്ട്. ജോൺ നിക്കോൾസ് (John Nicoles) ''പതിനെട്ടാം നൂററാണ്ടിലെ സാഹിത്യസംഭവസ്മരണകൾ'' ഒൻപതു വാല്യങ്ങളിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളത് (Literary Anecdotes of the 18th Centuary) ഓർമ്മിക്കട്ടെ! ഈവിധത്തിലുള്ള ആധുനികപ്രസിദ്ധീകരണമാണ് The Oxford Book of Literary Anecdotes—1975.

ഇംഗ്ലീഷിൽ ''Table-Talk'' —എന്നു പറയാറുള്ള ''അലസഭാഷണങ്ങൾ സമാഹരിക്കുന്ന ഗ്രന്ഥങ്ങൾ'' വളരെ സരസങ്ങളായി നാനാവിഷയങ്ങൾ ചർച്ച ചെയ്യുന്നവയത്രേ. ഒരു വ്യക്തി

യുടെ ജീവിതം, അഭിരുചി, വിശ്വാസം, വിവിധ വിഷയങ്ങളെക്കുറിച്ചുള്ള അഭിപ്രായങ്ങൾ എന്നിങ്ങനെ ഏതു കാര്യങ്ങളെക്കുറിച്ചും ഇവയിൽ വസ്തുതകൾ ഉണ്ടായിരിക്കും. വളരെ പഴക്കംചെന്ന ഒരു ഏർപ്പാടാണ് ഇത്. പ്രമാണികളായ വ്യക്തികളുടെ ആശയങ്ങൾ ഇവയിൽ പ്രസന്നമായി പ്രകാശിക്കുന്നു. ''വാൽപ്പോളിയാനാ'' (Walpolliana by J. Pinkerton—1779), ''ഷെറിഡനിയാനാ'' (Sheridaniana by Kelly 1826), ''നോർത്തുകോട്ടുമായുള്ള സംഭാഷണം'' (Conversations of James Northcote by Hazlitt—1830) മുതലായവ മറക്കാവുന്നവയല്ല ഇവിടെ. ഈ വിധത്തിലുള്ള മലയാളകൃതികൾ ചൂണ്ടിക്കാണിക്കാൻ വല്ലതുമുണ്ടോ?

സംസ്ഥാനത്തിലെ കേന്ദ്രഗ്രന്ഥശേഖരത്തിലും സർവ്വകലാശാലയുടെ മുഖ്യപുസ്തകാലയത്തിലും, പ്രഗൽഭരും പ്രശസ്തരും പ്രമാണികളുമായവരുമായി അടുത്തു പെരുമാറാനും ഒത്ത് പ്രവർത്തിക്കാനും സാധിച്ചിട്ടുള്ളവരുടെ സ്മരണകൾ ശബ്ദലേഖനം ചെയ്തു സംരക്ഷിക്കുന്നതിനുള്ള ഒരു സംവിധാനം സൃഷ്ടിക്കുന്നത് പ്രധാനപ്പെട്ടൊരു സംഗതിയായി നാം സ്വീകരിക്കേണ്ടിയിരിക്കുന്നു. പുതിയ സാങ്കേതികസൗകര്യങ്ങൾ സ്വീകരിച്ച് ഇങ്ങനെയുള്ള ആവശ്യങ്ങൾ നിറവേററാനും താൽപര്യമുണ്ടാകണം. കഥാനായകൻമാരായ വ്യക്തികളുടെ പ്രഭാഷണങ്ങളും മററും ഇക്കൂട്ടത്തിൽ ഉണ്ടായിരിക്കേണ്ടതാണെന്ന് പ്രത്യേകിച്ച് പറയേണ്ടതില്ല. വരും തലമുറകൾക്ക് പ്രധാനപ്പെട്ടവരുടെ ശബ്ദം ശ്രവിക്കാനുള്ള അവസരം ഒരുക്കേണ്ടത് ആധുനികസാങ്കേതികസൗകര്യങ്ങളുള്ള നമ്മുടെ തലമുറയുടെ ഉത്തരവാദിത്വംതന്നെ. ഈവിധത്തിലുള്ള ശേഖരങ്ങളും മററും ജീവചരിത്രരചയിതാക്കൻമാർക്ക് വിലയേറിയ വിഭവങ്ങൾ നൽകുന്നതാണല്ലോ.

കഴിഞ്ഞ കാലങ്ങളെ നിരാകരിച്ചുകൊണ്ട് നല്ല ഭാവി കെട്ടിപ്പടുക്കാമെന്നു കൊതിക്കുന്നവർ ദിവാസ്വപ്നം കാണുന്നവരാണ്. പ്രസക്തങ്ങളും പ്രാമാണികങ്ങളുമായ വസ്തുതകൾ സംഭരിച്ചുവെയ്ക്കുന്നത് ഭാവിയോടുള്ള ഒരു ഉത്തരവാദിത്വമായി സ്വീകരിക്കുവാൻ നമുക്ക് സാധിക്കുമെന്ന് വിശ്വസിക്കുക.

രണ്ട്

# കൊളംബസിൻെറ അതിവിജയവും അത്യാഹിതവും

ലോകചരിത്രത്തെ സാരമായി സ്വാധീനിച്ചിട്ടുള്ള പ്രധാന സംഭവങ്ങളിലൊന്നാണ് അമേരിക്കൻ ഭൂഖണ്ഡങ്ങളിൽ യൂറോപ്യന്മാരുടെ കുടിയേററം. ആദ്യമായി അവിടെ കടന്നുചെല്ലാൻ പര്യടനം സംഘടിപ്പിച്ചത് ക്രിസ്റ്റഫർ കൊളംബസ് ആണല്ലോ. ആ നിലയിൽ ലോകചരിത്രപുരുഷന്മാരുടെ പംക്തിയിൽ അദ്ദേഹം ഉന്നതമായ സ്ഥാനം നേടി. ആ പര്യടനത്തെ തുടർന്നുളവായ പരിവർത്തന പരമ്പരകളും അവ സൃഷ്ടിച്ച മഹത്തായ നേട്ടങ്ങളും ഉഗ്രമായ കോട്ടങ്ങളും ചരിത്രത്തിലെ മുഖ്യ സംഭവങ്ങളാണ്. അവരവരുടേതായ വീക്ഷണങ്ങളിലൂടെ പിൽക്കാല തലമുറകൾ അവ വിലയിരുത്തിക്കൊണ്ടിരിക്കും. ഇത്തരം വിലയിരുത്തലും വിധിപറയലും കാലത്തിൻെറ അലംഘ്യമായ അവകാശവും ആവശ്യവുമാണ്. അഞ്ചു നൂററാണ്ടുകൾ കഴിഞ്ഞെങ്കിലും സംഭവങ്ങൾ തത്കാല വിഷയങ്ങളല്ല; നിത്യ പ്രസക്തിയുള്ള കാര്യങ്ങളായിട്ടാണ് നിലനില്ക്കുന്നത്.

ഗണ്യനായ ഒരു വ്യക്തിയായി സമകാലികന്മാർ കൊളംബസിനെ കണ്ടിരുന്നില്ല. അന്തരിച്ച് ഏതാണ്ട് ഒരു നൂററാണ്ടു ചെന്നപ്പോൾ, അവഗണിക്കാനാവാത്ത ചരിത്രത്തിലെ മാററങ്ങൾക്ക്, നിമിത്തമായി ഭവിച്ച പുരുഷനായി അദ്ദേഹത്തെ

ഗ്രന്ഥകാരന്മാർ വിലയിരുത്തി. പിന്നീടുള്ള ഓരോ നൂററാണ്ടിലും, ചരിത്രത്തിലദ്ദേഹത്തിന്റെ സ്ഥാനവും മാന്യതയും ശക്തിപ്പെട്ടു. കൊളംബസ് സ്വപ്നംപോലും കണ്ടിട്ടില്ലാത്ത കാര്യങ്ങൾ അദ്ദേഹത്തിൽ ആരോപിച്ച് ചരിത്രപ്രസ്ഥാന പ്രഭുവായും (Cult figure) അദ്ദേഹത്തിനജ്ഞാതമായിരുന്ന രാഷ്ട്രത്തിന്റെ പിതാവായും സുവിശേഷപ്രചാരണത്തിന്റെ മുന്നണിപ്പടനായകനായും അദ്ദേഹം വളർന്നു. ബലഹീനമെങ്കിലും വിയോജിപ്പുകളും വിപരീതാഭിപ്രായങ്ങളും ഇടയിൽ ഉയർന്നുവന്നതും വിസ്മരിച്ചുകൂടാ. പഞ്ചശതവാർഷികാചരണ വേളകളിൽ, ഈ കാലഘട്ടത്തിന്റേതായ വിലയിരുത്തലുകളുണ്ടാകുമെന്നു തീർച്ചയാണ്. യഥാർത്ഥ ചരിത്രപുരുഷന്മാർക്കു മാത്രം അവകാശപ്പെട്ട ഒരു അത്യാദരവിന്റെ ഭാഗമാണത്.

## യൂറോപ്യമഹത്വം വാഴ്ത്തുന്നചരിത്രം

യൂറോപ്പിന്റെമേന്മയംഗീകരിച്ചുകൊണ്ടുള്ള (Euro-centric) പഠനങ്ങളും വിധിപറയലുകളുമായിരിക്കും അവയിൽ ഏറിയ പങ്കും. പാശ്ചാത്യപ്രമാണിത്തം പ്രതിഷ്ഠിച്ചുകൊണ്ടുള്ള പര്യശോധനകളാണ് കൊളംബസിന്റെ കാര്യത്തിൽ ഇതുവരെ നടന്നിട്ടുള്ളത്. അതുതന്നെ തുടരുവാനാണ് കൂടുതൽ സാധ്യതയും. യൂറോപ്യൻ മേധാവിത്വവും കൊളോണിയലിസവും സാമ്രാജ്യത്വവുമൊക്കെ മററു ജനങ്ങളുടെ നന്മയ്ക്ക് ദൈവകല്പിതമായുണ്ടായതാണെന്നും, ജനങ്ങളുടെ പാശ്ചാത്യവൽക്കരണമാണ് അവരുടെ പുരോഗതിയെന്നും വിശ്വസിപ്പിക്കാനും വിളംബരപ്പെടുത്താനുമുള്ള ശ്രമങ്ങളായിരുന്നു എല്ലാം. അന്യദേശങ്ങളിലെ ''ബുദ്ധിജീവിക''ളും ഗ്രന്ഥകാരന്മാരും അവ വെട്ടിവിഴുങ്ങി ആവർത്തിച്ചു. യൂറോപ്യൻ സമ്പർക്കവും കുടിയേററവും അമേരിക്കകളിലുണ്ടാക്കിയ ജനങ്ങളുടെ നാശവും, അവശേഷിച്ചവരുടെ വ്യക്തിത്വത്തകർച്ചയും എടുത്തു പറയേണ്ട സത്യങ്ങളല്ലേ? അവിടത്തുകാരുടെ പക്ഷം കേൾക്കാനും ലോകർക്ക് ബാധ്യതയില്ലേ?

യൂറോപ്പിനെയൂന്നിയുള്ള ഏകപക്ഷീയ ചരിത്രവും വിലയിരുത്തലുകളും ബ്രിട്ടീഷുഭരണത്തിലമർന്നിരുന്ന നമുക്ക് പരിചയമുള്ള കാര്യങ്ങളാണ്. ഈവിധത്തിലുള്ള ചരിത്രരചനയിലുള്ള പാളിച്ചകൾ നാം ദീർഘകാലം അനുഭവിച്ചറിഞ്ഞിട്ടു

മുണ്ട്. ഭാരതീയ സംസ്കാരത്തെ പൊതുവെയും, ഭാരതീയ സാഹിത്യം, കല, തത്ത്വചിന്ത, മതവിശ്വാസങ്ങൾ തുടങ്ങിയവ പ്രത്യേകമായും താഴ്ത്തിക്കെട്ടാൻ സായിപ്പുസാധിച്ച വിജയം, ചില്ലറയല്ല. ഇന്നും അത്തരം ധാരണകൾ ചിലയിടങ്ങളിൽ കൊടി കുത്തിവാഴുന്നുണ്ട്. ഇതേ നയംതന്നെയാണ് അമേരിക്കൻ ഭൂഖണ്ഡങ്ങളിലെ പ്രാചീനസംസ്കാരങ്ങളോടും ജനങ്ങളോടും യൂറോപ്യന്മാർ ഇന്നുവരെ കാണിച്ചിട്ടുള്ളതും, തുടർന്നുകാണിച്ചുകൊണ്ടിരിക്കുന്നതും.

## പശ്ചിമഭൂഖണ്ഡങ്ങളിലേക്ക്

ലോകത്തിലെ ഇതരപ്രദേശങ്ങളിലെന്നപോലെ അമേരിക്കൻ ഭൂഖണ്ഡങ്ങളിലും അവിടവിടെ തനതായ ജീവിതവും സംസ്കാരവും വളർത്തി പുലർത്തിയ നിരവധി ജനവർഗ്ഗങ്ങളുണ്ടായിരുന്നു. മഹത്തായ ആസ്ടെക് (Aztec) മയാ (Maya) ഇങ്കാ (Inca) സംസ്കാരങ്ങൾ ഇന്നു ലോകശ്രദ്ധ പിടിച്ചുപററിയിട്ടുണ്ട്. അവകൂടാതെ എത്രയോ സംസ്കാരങ്ങൾ വളർന്നു പ്രഫുല്ലത പൂണ്ടിരിക്കാം. എന്നാൽ യൂറോപ്യൻ കുടിയേററക്കാർ അവ തൂത്തുമാററിയിരിക്കുന്നു. ഇവരെപ്പററിയുള്ള വിവരങ്ങൾ പലതും ഇന്ന് പുരാതന സംസ്കാരപണ്ഡിതന്മാർ ഖനനം നടത്തിയും മററും കണ്ടെത്തുന്നുണ്ട്. അറാവാക് (Arawak) ഭാഷ സംസാരിച്ചിരുന്ന ടൈനോ (Taino) ജാതിക്കാർ തെക്കെയമേരിക്കയുടെ വടക്കുകിഴക്കൻ തീരമേഖലയിൽ വിസ്തൃതപ്രദേശങ്ങളിലും ആൻറില്ലിസ് (Antilles), ക്യൂബ, ഹിസ്പാനിയോള തുടങ്ങിയ ദ്വീപസമൂഹങ്ങളിലുമെല്ലാം പ്രാഭവവും സംസ്കാരവും പരത്തിയിട്ടുണ്ട്. എ. ഡി. 1450 ആയപ്പോഴേക്കും ബഹാമിയൻ ദ്വീപുകളിലെല്ലാം (Bahamian Islands) അവർ ഉറച്ചു. ആ ദ്വീപസമൂഹത്തിലെ ഒരു ദ്വീപിലായിരുന്നു 1492-ൽ കൊളംബസിൻെറ കപ്പൽവ്യൂഹം ചെന്നടുത്തത്. പ്രാചീന ടൈനോ വർഗ്ഗക്കാരിലൊരു ശാഖയായ ലൂകായൻ (Lucayan) ജാതിക്കാരാണ് അന്നവിടെയുണ്ടായിരുന്നത്. അവർ പത്തുലക്ഷത്തോളമുണ്ടായിരുന്നത്രേ! ഗുവാനാഹാനി (Guanahani) എന്ന് ആദിവാസിഭാഷയിൽ പേരിട്ടിരുന്ന ദ്വീപായിരുന്നു അത്. പില്ക്കാലത്ത് സാൻ സാൽവഡോർ (San Salvador) എന്നറിയപ്പെട്ടു തുടങ്ങിയത് ഈ ദ്വീപുതന്നെയാണെന്നാണ് അനുമാനം. അവിടെ

കണ്ട ജനങ്ങളെപ്പററി, 1492 ഒക്ടോബർ 10-13-ലെ ഡയറിക്കുറിപ്പിൽ കൊളംബസ് വിവരങ്ങൾ കുറിച്ചിട്ടുണ്ട് — ''ഞാൻ കണ്ടിട്ടുള്ളതിൽ ഏററവും മനോഹരമായ സ്ഥലമാണിത്; ഒരുദ്യാനം പോലെ നയനാഭിരാമം! ആളുകൾ നഗ്നരായി നടക്കുന്നു. സ്ത്രീകളിൽ ചിലർ തുണികൊണ്ടു മാനം മറച്ചിട്ടുണ്ട്. മുററി വളരുന്ന മുടി ചിലർ കുതിരവാലുപോലെ തൂക്കിയിടുന്നു. മററുചിലർ മുമ്പോട്ടു വാരിവലിച്ച് നെററിക്കു മുകളിൽ ഒതുക്കുകയാണു പതിവ്. വെളുപ്പിനും കറുപ്പിനുമിടയ്ക്കുള്ളതാണവരുടെ നിറം. പുരുഷശരീരം സുദൃഢവും സുന്ദരവുമത്രേ. നല്ല മുഖം. വിശാലമായ നെററി. ചിലർ മുഖത്തും ശരീരത്തും ചായം പൂശുന്നു. ഓടങ്ങളിൽ തുഴഞ്ഞ് കുറെപ്പേർ ഞങ്ങളുടെ കപ്പലിനെ സമീപിച്ചു. സഹായിക്കാനും സഹകരിക്കാനും സൽക്കരിക്കാനും, സ്വന്തംമുതൽ പങ്കുവയ്ക്കാനും ഇത്രയും സൗമനസ്യം പ്രദർശിപ്പിക്കുന്നവരെ കണ്ടിട്ടില്ല.'' — ഇങ്ങനെ പോകുന്നു കൊളംബസിൻെറ ഡയറിക്കുറിപ്പുകൾ! ഈ പറുദീസയിൽ വെള്ളക്കാർ വരുത്തിയ ''പുരോഗതി''യുടെ ഫലമായി, ഇരുപതുവർഷം കഴിഞ്ഞപ്പോൾ ആദിവാസികളാരുമില്ലാതായി. ടൈനോ ജാതിക്കാർ അസ്തമിച്ചു! ഇവരെ സംബന്ധിക്കുന്ന വിവരങ്ങളും സംസ്കാരത്തെക്കുറിച്ചുള്ള വസ്തുതകളും 1983-ൽ പുരാവസ്തു വിദഗ്ദ്ധന്മാർ നടത്തിയ ഖനനങ്ങളിലൂടെയാണ് ശേഖരിക്കാൻ സാധിച്ചിട്ടുള്ളത്! ഇങ്ങനെ എത്രയെത്ര ജനങ്ങളും സംസ്കാരങ്ങളും അമേരിക്കകളിലെ പഴയ മണ്ണിൽ ഒതുങ്ങി, ഒടുങ്ങി ഒളിഞ്ഞു കിടക്കുന്നു! അവയുടെ പൂർണ്ണ ചിത്രം എന്നെങ്കിലും പൂർത്തിയാക്കാൻ സാധിക്കുമോ? ഭാവി തന്നെ അതിന് ഉത്തരം തരട്ടെ!

## പഴയസമ്പർക്കങ്ങൾ

അമേരിക്കൻ ഭൂഖണ്ഡങ്ങളിലെ ചില സങ്കേതങ്ങളുമായി യൂറോപ്പിലെയും ഏഷ്യയിലെയും അപൂർവ്വം ജനങ്ങൾക്കെങ്കിലും സമ്പർക്കമുണ്ടായിട്ടുണ്ട്. എന്നാൽ അമേരിക്കൻ വൻകരകളിലെ സ്ഥിതി, ജനജീവിതം, തുടങ്ങി പ്രാമാണികങ്ങളായ വസ്തുതകൾ ആർക്കും ആർജ്ജിക്കാൻ സാധിച്ചിരുന്നില്ല. യൂറോപ്യൻ വൻകരയിലെയാളുകൾക്ക് പടിഞ്ഞാറെ കടലിനപ്പുറത്ത് എന്താണെന്നതിനെപ്പററി ഒരു സങ്കല്പവുമുണ്ടായിരുന്നുമില്ല. ഗോളാ

കൃതിയാണു ഭൂമിയെന്ന വിശ്വാസം പതിനഞ്ചാം നൂററാണ്ടോടെ ദൃഢമായപ്പോഴം, യൂറോപ്പിൽ നിന്ന് നേരെ പടിഞ്ഞാറേക്ക്, കടലിലൂടെ വച്ചുപിടിച്ചാൽ അപ്പുറത്തുള്ള ഇൻഡീസിൽ (Indies) എത്താമെന്നു യുക്തിവിചാരം ചെയ്യാൻ വലിയ ബുദ്ധി ആർക്കും വേണ്ടിയിരുന്നില്ല. പക്ഷേ സമുദ്രസ്ഥിതിയെ സംബന്ധിച്ചറിവില്ലാതെ, സഞ്ചരിക്കാനുള്ള ചങ്കൂററം ആരും പ്രകടിപ്പിച്ചില്ല! അതിന് ആദ്യം തുനിഞ്ഞിറങ്ങിയത് ക്രിസ്ററഫർ കൊളംബസ് ആണ്. ഇപ്രകാരമുള്ള ഒരു ധീരസാഹസികസഞ്ചാരത്തിനുതകുന്ന സ്ഥിതിവിശേഷം പകവത പ്രാപിച്ച കാലം. കാലഘട്ടത്തിന്റെ പ്രചോദനത്താൽ അദ്ദേഹം സാഹസത്തിന് സന്നദ്ധനായി. അന്യരെയും അതിലാകൃഷ്ടരാക്കി ആത്മാഭിലാഷത്തിന് പ്രായോഗികമാനം കൈവരുത്തി. അങ്ങനെ, അദ്ദേഹം അറിഞ്ഞിരുന്നില്ലെങ്കിലും, ചരിത്രപുരുഷപദവിയിലേയ്ക്കുള്ള പാത പണിയാൻ പ്രയാസമുണ്ടായില്ല. അയഥാർത്ഥമായ ഭൂമിശാസ്ത്രവും അടിസ്ഥാനമില്ലാത്ത പ്രമാണങ്ങളുമായിരുന്നു പ്രേരകശക്തിയായി വർത്തിച്ചത്. എങ്കിലും ലക്ഷ്യസാക്ഷാത്കാരത്തിന് ദൈവനിയോഗമുണ്ടെന്ന ദൃഢവിശ്വാസം യാത്രയ്ക്ക് അചഞ്ചലമായ ധൈര്യമരുളി. അതിന് അന്ന് കൊളംബസ് തുനിഞ്ഞില്ലായിരുന്നെങ്കിൽ, മററാരെങ്കിലും അതു നടത്തുമായിരുന്നെന്ന് തീർച്ചയായി പറയാം. ഗാമ, വെസ്പുക്കി, ഡ്രേക്ക്, മഗല്ലൻ തുടങ്ങിയവരുടെ ധീരസാഹസിക പര്യടനങ്ങൾ അതല്ലേ സ്പഷ്ടമാക്കുന്നത്?

ഏ. ഡി. ഏഴാം നൂററാണ്ടിൽ ഐറിഷ് ധീരസാഹസിക നാവികർ വടക്കെ അമേരിക്കൻ പ്രദേശത്ത് എത്തിയിട്ടുള്ളതിനു തെളിവുണ്ട്. പതിനൊന്നാം നൂററാണ്ടിൽ വൈക്കിംഗുകൾ (Vikings) ഗ്രീൻലണ്ടിലും മററും താവളമുറപ്പിച്ചു. ഏഷ്യയുടെ കിഴക്കെ മുനമ്പും അമേരിക്കയുടെ പടിഞ്ഞാറെ മുനമ്പും തമ്മിൽ ഇന്നു ബെറിംഗ് കടൽ വേർതിരിക്കുന്നു. ഈ പ്രദേശങ്ങൾ ഒന്നിച്ചു ചേർന്നു കിടന്ന പഴയകാലത്ത് ഏഷ്യയിൽനിന്ന് മനുഷ്യരുടെ കുടിയേററം അന്നു നടക്കുകയുണ്ടായി. ഈ കുടിയേററ പരമ്പരയ്ക്ക് 25,000 വർഷത്തെ പഴക്കം പറയാമെന്നാണ് അടുത്ത കാലത്തു ശാസ്ത്രകാരന്മാർ കണ്ടെത്തിയിട്ടുള്ളത്. തെക്കെ അമേരിക്കയിലെ പെറുവിയൻ പ്രദേശങ്ങളിൽ വളരുന്ന അമേരിക്കൻ പരുത്തിച്ചെടിയുടെ ക്രോമസപഠനങ്ങൾ, ഈ പ്രദേശ

ത്തിന് ഭാരതവുമായുള്ള പഴയ സമ്പർക്കസാധ്യതയിലേക്ക് ചൂണ്ടുന്നുണ്ടെന്ന് ശാസ്ത്രഗവേഷകന്മാർ അഭിപ്രായപ്പെടുന്നു. പോളിനീഷ്യയിലെ ജനങ്ങൾക്ക് അമേരിക്കൻ വൻകരയിലെ ആദിമ ജനസമൂഹങ്ങളുമായി ബന്ധമുണ്ടെന്ന വസ്തുതയും വിജ്ഞാനികരം ഉറപ്പിച്ചുപറയാൻ മടിക്കുന്നില്ല. ഇപ്രകാരമുള്ള നിരവധി കാരണങ്ങളാൽ, അമേരിക്കൻ ഭൂഖണ്ഡങ്ങളെ 'പുതിയ ലോകം' (New World) എന്നു വിശേഷിപ്പിക്കുന്നതിൽ ഒരു യുക്തിയുമില്ലെന്നാണ് ഇന്നുള്ള അഭിപ്രായം.

കൊളംബസിൻെറ കുറിപ്പുകളിലോ വിവരണങ്ങളിലോ എങ്ങും 'പുതിയ ലോകം'—എന്നു പ്രസ്താവിച്ചിട്ടുമില്ല. അദ്ദേഹം പറഞ്ഞിട്ടുള്ളത് 'മററ ലോകം' (Other World) എന്നു മാത്രമാണ്. പുതിയ ലോകമെന്ന വിശേഷണത്തിൻെറ ശില്പി വെനീസുകാരനായ ഒരു അച്ചടിക്കാരനാണ്! ഫ്ളോറൻസുകാരനും സ്പെയിനിൽ കുടിയുറച്ചയാളുമായിരുന്ന വെസ്പുക്കി (Amerigo Vespucci 1451—1512) എന്ന സാഹസിക നാവികൻ ബ്രസീൽ കണ്ടെത്തി മടങ്ങിയപ്പോരം, വിവരം പ്രകാശിപ്പിക്കാൻ തയ്യാറാക്കിയ കത്തിൽ, അച്ചടിക്കാരൻ തലക്കെട്ടായി കൊടുത്ത വിശേഷണ പ്രയോഗമാണ് 'പുതിയ ലോകം' (Mundus Novus). ക്രമേണ ആ വിശേഷണം ഉറച്ചു. സർവ്വസാധാരണവുമായി. പ്രയോഗിച്ചും തുടങ്ങി!

## ക്രിസ്ററഫർ കൊളംബസ് എന്ന വ്യക്തി

സംശയത്തിനോ ഭിന്നാഭിപ്രായങ്ങരംക്കോ വകയില്ലാത്ത വളരെ വസ്തുതകരം കൊളംബസിനെപ്പററി ഇന്നു ലഭ്യമാണ്. ജിനോവയിലെ ഒരു എളിയ കുടുംബത്തിലാണു ജനനം. വർഷം 1451 ആയിരിക്കുമെന്നാണ് കരുതിവരുന്നത്. സഞ്ചാരികളുടെ ലോകകഥകരം കേട്ടും വായിച്ചും ധീരസാഹസിക പ്രവർത്തനങ്ങരംക്കുള്ള ആർത്തി പെരുകി, യുവാവായിരിക്കുമ്പോരം, സമുദ്രപര്യടനാവേശം ഒതുക്കാനാവാത്ത അവസ്ഥയിലെത്തിയപ്പോരം സഹായാഭ്യർത്ഥനകളുമായി പലരേയും സമീപിച്ചു. പക്ഷേ ഫലമുണ്ടായില്ല. പോർച്ചുഗലിലെയും സ്പെയിനിലെയും രാജാക്കന്മാരെ അതിനുവേണ്ടിയാശ്രയിച്ചു നിവേദനങ്ങരം നൽകി. കൊളംബസിൻെറ ആശയങ്ങളും പദ്ധതിയും അപ്രായോഗിക

ങ്ങളായിട്ടാണ് രാജസഭകളിലെ വിദഗ്ദ്ധ സാമാജികന്മാർ വിധിച്ചത്. എങ്കിലും യുവസാഹസികൻ പിൻമാറിയില്ല. ഒടുവിൽ സ്പെയിനിലെ ഇസബെല്ലാ രാജ്ഞിയും ഫെർഡിനൻസ് രാജാവും സഹായിക്കാൻ സന്നദ്ധരായി. 1492-ൽ മൂന്നു കപ്പലുകളുൾപ്പെട്ട നാവികവ്യൂഹത്തിന്റെ തലവനായി പാലോസ് ഡി ലാ ഫ്രോൻടേറാ (Palos de la Frontera) എന്ന കൊച്ചു തുറമുഖത്തിൽ നിന്ന്, അജ്ഞാതമായ വിശാല സമുദ്രം താണ്ടാൻ യാത്ര തിരിച്ചു. ഇൻഡീസിലേക്ക് സ്വതന്ത്രമായ ഒരു കടൽത്താര തുറക്കണമെന്നതായിരുന്നു ലക്ഷ്യം. കാത്തായ് (Cathay), സിപ്പാൻഗു (Cipangu) —എന്ന ദ്വീപ്, ബർമ്മ, ഇൻഡ്യ, ഇൻഡോനേഷ്യ, മൊളുക്കാസ് എന്നിവയുൾപ്പെടുന്ന മേഖലയാണ് ഇൻഡീസുകൊണ്ട് അന്ന് അർത്ഥമാക്കിയിരുന്നത്. കഷ്ടിച്ച് തൊണ്ണൂറു (90) ടൺ വരുന്ന സാൻറാ മാറിയ (Santa Maria) യായിരുന്നു പതാകക്കപ്പൽ. അറുപതു ടണ്ണോളമുള്ള വലിയ പത്തേമാരികളായിരുന്നു വ്യൂഹത്തിലെ മററു രണ്ടു 'കപ്പലുകൾ!'

അജ്ഞാതമായ മഹാസാഗരം താണ്ടി കൊളംബസും കൂട്ടരും ചെന്നടുത്തത് ലൂകായാൻ (Lucayan) വർഗ്ഗക്കാരുടെ അധികാര പരിധിയിൽപെട്ട ഗുവാനാഹാനി ദ്വീപിലാണെന്നും, മററും മുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലോ. അവിടെയെത്തിയത് ക്രിസ്തുമസ്സിനു തലേരാത്രിയാണ്; സായാഹ്നവേളയിൽ കൊളംബസ് ഉറങ്ങുമ്പോൾ, 'സാൻറാ മാരിയ' നയിച്ച നാവികന്റെ നോട്ടക്കുറവുകാരണം, പവിഴപ്പുററിലും മണലിലും കപ്പൽ ഉറച്ചു. ഈ അത്യാഹിതം ദൈവഹിതത്താലാണെന്നും സമീപമുള്ള കരയിൽ ഒരു താവളമുണ്ടാക്കാനുള്ള ദൈവസൂചനയാണെന്നും കൊളംബസ് വ്യാഖ്യാനിച്ചു. കപ്പലിലുണ്ടായിരുന്ന തടിയുരുപ്പടികളും മററു സാധനങ്ങളുമിറക്കി കരയ്ക്ക് ഒരു സങ്കേതം സ്ഥാപിച്ചു. അവിടെനിന്ന് അധികമകലെയല്ല, സ്വർണ്ണഖനിയെന്ന കിംവദന്തിപരന്നതിനാൽ, കപ്പൽ വേലക്കാരിൽ പലരും പരപ്രേരണയില്ലാതെതന്നെ താവളത്തിൽ സ്ഥിരമായി താമസിക്കാൻ സന്നദ്ധരായി. ലാ നാവിഡാഡ് (La Navidad) എന്നായിരുന്നു അതിനിട്ട പേര്. സിബാവോ (Cibao) യെന്നായിരുന്നത്രേ സമീപത്തുള്ളതായി പറയപ്പെട്ട സ്വർണ്ണഖനിയുടെ നാമം. ജപ്പാന്റെ പേരായി വിവക്ഷിച്ചിരുന്ന സിപ്പാഗു (Cipagu) തന്നെയാണ് ഈ സ്ഥലമെന്നാണ് കൊളംബസ് കരുതിയത്.

മൂന്ന് ആഫീസറന്മാരടക്കം മുപ്പത്തിയൊൻപതുപേരാണ് ആ താവളത്തിൽ സ്ഥിരവാസം തുടങ്ങിയത്. ഒരു പീരങ്കി, ഒരുവർഷത്തേക്കു വേണ്ട വീഞ്ഞ്, വിത്ത് മററ് ഉപഭോഗവിഭവങ്ങൾ തുടങ്ങിയവ അവിടെയിറക്കിയശേഷം കൊളംബസ് നാട്ടിലേക്കു മടങ്ങി. സ്വർണ്ണത്തിലുള്ള അത്യാർത്തിയും, നാട്ടുകാരായ നാരിമാരെ സ്വാധീനമാക്കാനുള്ള മത്സരവുംകൊണ്ടു തമ്മിൽ തല്ലി തലപൊട്ടിച്ചും, തദ്ദേശവാസികളെ പിണക്കിയതുമൂലമുണ്ടായ ആക്രമണങ്ങളാലും അവിടെ കുടിയുറപ്പിച്ച വെള്ളക്കാരൊക്കെ നശിച്ചു. രണ്ടാമത്തെ പര്യടനത്തിൽ കൊളംബസും കൂട്ടരും 1493-ൽ അവിടെ വന്നപ്പോൾ വെള്ളക്കാരിലാരും ശേഷിച്ചിട്ടില്ലായിരുന്നു!

## വിജയിയുടെ തിരിച്ചുവരവ്

മുമ്പാരും മുതിർന്നിട്ടില്ലാത്ത ധീരസാഹസികമായ സാഗരസഞ്ചാരം വിജയത്തിലെത്തിയെന്ന വിശ്വാസത്തോടെയാണ് കൊളംബസ് മടങ്ങിയത്. കപ്പലുകൾ തകർന്ന സ്ഥിതിയിലായിരുന്നു. അതിനാൽ അല്പദിവസം പോർച്ചുഗീസ് തുറമുഖത്ത് തങ്ങാമെന്നു തീരുമാനിച്ചു. ലിസ്ബൻ തുറമുഖത്തിലെ പുറങ്കടലിൽ നങ്കൂരമിട്ട് കരയ്ക്കിറങ്ങി. ഈ സമുദ്രപര്യടനത്തിന് കൊളംബസ് നടത്തിയ നിവേദനം ആദ്യം നിരസിച്ച രാജാവായ ജോൺ രണ്ടാമൻെറ രാജധാനിയിലാണ് ഇങ്ങനെ എത്തിയിരുന്നത്. ഉപചാരത്തിനുവേണ്ടി രാജാവിനെ മുഖം കാണിക്കാൻ തന്നെ തീരുമാനിച്ചു. അമേരിക്കൻ പ്രദേശത്തുനിന്ന് കൂടെ കൊണ്ടുവന്നിരുന്ന കുറെപ്പേരും അദ്ദേഹത്തോടൊപ്പമുണ്ടായിരുന്നു. ലക്ഷ്യസ്ഥാനത്ത് എത്തിയെന്നുള്ളതിൻെറ പ്രത്യക്ഷമായ തെളിവായിട്ടാണ് അവരെ അവിടെ കൊണ്ടുപോയത്. 1493-മാർച്ച് 9-ാം തീയതിയായിരുന്നു അതു നടത്തിയത്.

കൊളംബസിൻെറ വിജയത്തിലും നേട്ടത്തിലും അസൂയാലുവായിത്തീർന്ന ജോൺ രാജാവ്, ചോദ്യം ചെയ്യാനെന്ന വ്യാജേന ആ നാവികനെ തടങ്കലിൽ പാർപ്പിക്കാൻ ഉത്തരവുകൊടുത്തു. സന്ദിഗ്ദ്ധതയും പിരിമുറുക്കവും, സഹിച്ച് കൊളംബസ് വ്യാകുലചിത്തനായി ജയിലിൽ കിടന്നു.

നേരത്തെതന്നെ തൻെറ പര്യടന വിജയത്തെപ്പററിയുള്ള സുപ്രസിദ്ധവും സുപ്രധാനവുമായ കത്ത് സ്പെയിനിലെ രാജാവിൻെറ സമക്ഷത്തിലേക്ക് അയച്ചു കഴിഞ്ഞിരുന്നു. അതിൻെറയടിസ്ഥാനത്തിൽ, അയാ൦ കണ്ടെത്തിയ പ്രദേശങ്ങളിലെ വൈസ്രോയിയും ഗവർണറുമായി കൊളംബസിനെ രാജാവു നിയമിച്ചു. അതോടൊപ്പം അഡ്മിറൽ പദവിയും കല്പിച്ചു നൽകി.

സ്പാനിഷ് ജയിലിൽ നിന്നു മോചിതനായപ്പോ൦ കൊളംബസും സംഘവും യാത്ര തുടർന്നു. രാജാവിനെയും രാജ്ഞിയേയും കാണാൻ ഏപ്രിലവസാനത്തിൽ ബാർസിലോണിയയിലെത്തി. ഉപചാരമര്യാദകളോടെ, കൊളംബസിനെകാണാനാണ് ഏർപ്പാടുണ്ടായത്. രാജസഭയിലേക്ക് ഒരു ഘോഷയാത്രതന്നെ ആ നാവികൻ നടത്തി. താൻ കണ്ടെത്തിയ നാട്ടിൽ നിന്നു കൂടെ കൊണ്ടുവന്ന ആറ് നാട്ടുകാരെ, അവരുടെ വൈദേശിക വേഷഭൂഷാദികളണിയിച്ച്, ബാർസിലോണിയയിലെ തെരുവിലൂടെ നടത്തി, അവരെ പ്രദർശിപ്പിച്ചാണ് കൊട്ടാരത്തിലെത്തിയത്. ആ അസാധാരണമായ അനുഭവത്തിൽ നിർദ്ദോഷികളായ ആദിവാസികളുടെ പ്രതികരണമെന്തായിരുന്നെന്ന് ആർക്കും അറിവില്ല. അവരെ എത്രയും നേരത്തെ കൃസ്ത്യാനികളായി പരിവർത്തനപ്പെടുത്താൻ നടപടികളെടുത്തു. രണ്ടാമത്തെ പര്യടനത്തിന് കൊളംബസ് തിരിച്ചപ്പോ൦ അഞ്ചുപേർ മടങ്ങി. ആറാമത്തെയാ൦ കൊട്ടാരത്തിലെ ജോലിക്കാരനായി ജീവിക്കാൻ തയ്യാറായെങ്കിലും രണ്ടുകൊല്ലം കഴിഞ്ഞപ്പോ൦ മരിച്ചു.

കൊളംബസിൻെറ പര്യടനവിജയത്തെപ്പററിയോ നേട്ടത്തെക്കുറിച്ചോ, അക്കാലത്ത് ജനങ്ങളിൽ ഉദ്വേഗജനകങ്ങളായ പ്രതികരണങ്ങളുണ്ടായില്ല. ഭൂമി ചുററി സമുദ്രസഞ്ചാരത്തിനുള്ള ശ്രമങ്ങളും ഇൻഡീസിലേക്കു പുതിയ കടൽത്താരയിടാനുള്ള പ്രയത്നങ്ങളും നടന്നുകൊണ്ടിരുന്ന കാലമായിരുന്നു. ആഫ്രിക്കൻ മുനമ്പു താണ്ടി ഇൻഡ്യയിലേക്ക് വാസ്കോഡിഗാമ നടത്തിയ സഞ്ചാരവും (1497-98), ഗിയോവന്നി കാബോട്ടോ (Giovanni Caboto) ബ്രിട്ടീഷുരാജാവിനുവേണ്ടി നോവാസ്കോഷ്യ പ്രഖ്യാപിച്ചതും, ഡ്രേക്കിൻെറ ഭൂപ്രദക്ഷിണസഞ്ചാരവും,

വെസ്പുക്കിയുടെ വിജയവുമൊക്കെയാണ്, ബഹുജനങ്ങളുടെ ഭാവനയെ സ്വാധീനിച്ചതും. ഉദ്ദീപിപ്പിച്ചതും. കൊളംബസിൻെറ പര്യടനം ഗൗരവമുള്ള സംഭാഷണവിഷയം പോലുമായില്ല!

രണ്ടാമത്തെ പ്രാവശ്യം കൊളംബസ് നടത്തിയ പര്യടനത്തിൽ (1493) പതിനേഴുകപ്പലുകളും 1200 നാവികരുമുണ്ടായിരുന്നു. മൂന്നു താവളങ്ങൾ ഈ യാത്രയിൽ സ്ഥാപിച്ചു. അതിലൊന്നാണ് സാൻേറാ ഡോമനിഗോ (Santo Dominigo) ഡോമനിക്കൻ റിപ്പബ്ലിക്കിൻെറ തലസ്ഥാനമാണതിന്ന്. മുമ്പു പറഞ്ഞ ടൈനോ വർഗ്ഗക്കാരുടെ പ്രതാപമേഖലയിൽപ്പെട്ട പ്രദേശമായിരുന്നു ഇവിടം. 1494-ൽ അന്നാട്ടുകാരിൽ അഞ്ഞൂറു പേരെ അടിമകളാക്കി സ്പെയിനിലേക്ക് കപ്പൽ കേററി. യാത്രയിൽ രോഗികളായി മരിച്ചും ദുരിതമവസാനിപ്പിക്കാൻ ആത്മഹത്യചെയ്തും അവരിൽ ഇരുന്നൂറോളം പേർ നശിച്ചു. ബാക്കിയുള്ളവരെ സ്പെയിനിലെ സേവില്ലി (Seville) യിലെ ചന്തയിൽ കച്ചവടം ചെയ്തു! ദീർഘകാലം നിലനിന്ന കുപ്രസിദ്ധമായ അടിമവ്യാപാരത്തിൻെറ തുടക്കം ഇതാണ്! സാൻേറാ ഡോമനിഗോയാണ് ഇടതടവില്ലാതെ യൂറോപ്യന്മാർ അധിവസിക്കുന്ന അമേരിക്കകളിലെ ഏററവും പഴയ കുടിയേററ സ്ഥാനം! ഇവിടെയാണ് കൊളംബസിൻെറ ശവകുടീരം ഇന്നു സ്ഥിതിചെയ്യുന്നതെന്നു പറയപ്പെടുന്നു.

തെക്കെയമേരിക്കൻ വൻകരയിൽ കാൽവയ്ക്കാൻ സാധിച്ച ആദ്യത്തെ യൂറോപ്യനെന്ന ഖ്യാതിയും കൊളംബസിനുണ്ട്. വെനിസ്വുവേല (Venezuela) എന്ന ഇന്നത്തെ രാജ്യത്തിൻെറ ഒരു ഭാഗത്താണ് 1498-ആഗസ്റ്റ് 4-ാം തീയതി, മൂന്നാമത്തെ പര്യടനത്തിൽ, ഇത് അദ്ദേഹം സാധിച്ചത്. പക്ഷേ അപ്പോഴും അവിടം ഏഷ്യയുടെ ഏതോഭാഗമാണെന്നായിരുന്നു അദ്ദേഹത്തിൻെറ വിശ്വാസം! മനോഹരമായ വനപ്രദേശവും, നിർമ്മലജലം നിറഞ്ഞൊഴുകിയിരുന്ന നദിയും (ഇത് ഓറിനോക്കോ നദിയാണ്) കണ്ട് ബൈബിളിലെ കഥകളുമായി ബന്ധിപ്പിക്കാനായിരുന്നു സുവിശേഷത്തിൽ ദൃഢവിശ്വാസിയായിരുന്ന ആ നാവികൻ ശ്രമിച്ചത്! ഭൂലോകത്തിലെ സ്വർഗ്ഗകവാടം ഇവിടെയാണെന്നത്രേ അദ്ദേഹം അചഞ്ചലമായി വിശ്വസിച്ചത്!

## സ്ഥാനനഷ്ടവും തടങ്കലും

താൻ കണ്ടെത്തുകയും താവളങ്ങൾ നിർമ്മിക്കുകയും ചെയ്ത പ്രദേശങ്ങളിലെ ഭരണാധികാരികളായി നിയമിതരായ സ്വസഹോദരൻമാരുടെ പിടിപ്പുകേടും, അഴിമതിയും വരുത്തിവച്ച കലഹങ്ങളും, പുതിയ ഗവർണറെ നിയമിച്ചുള്ള രാജാവിൻെറ നടപടിയും കൊളംബസിനെ തളർത്തി. സ്ഥാനമാനാദികൾ നിരാകരിക്കുകമാത്രമല്ല, പുതിയ ഗവർണർ കൊളംബസിനെ ആമംവച്ച് സ്പെയിനിലേക്ക് അയക്കുകയുമുണ്ടായി. മാനംകെട്ടും, ആരോഗ്യം നശിച്ചും, കൈകാലുകളിൽ ചങ്ങലയിട്ടും, ജയിലിൽ കിടന്ന അദ്ദേഹത്തെ രക്ഷിക്കാൻ ചില നടപടികൾക്ക് രാജാവനുമതിനല്കിയെങ്കിലും, വൈസ്രായിയോ ഗവർണറോ മേലിൽ ആകാനുള്ള യോഗ്യത പുനഃസ്ഥാപിച്ചില്ല.

ഒരു പര്യടനത്തിനുകൂടിയുള്ള അംഗീകാരം രാജാവനുവദിച്ചത് ഒരു രജതരേഖയായിരുന്നു. നാലുകപ്പലുകളാണ് അതിലുണ്ടായിരുന്നത്. നേരത്തെ കണ്ടെത്തിയ ദ്വീപസമൂഹങ്ങൾ താണ്ടി അവർ മുമ്പോട്ടു സഞ്ചരിച്ചു. പക്ഷേ കപ്പലുകൾ ഒന്നൊന്നായിതകർന്നു. ആ നിലയിൽ രണ്ടെണ്ണം ഉപേക്ഷിക്കാതെ മററു മാർഗ്ഗമില്ലെന്നും വന്നു. ഭ്രഷ്ടചിത്തനായി പിച്ചുംപേയും പറഞ്ഞും, മററുള്ളവരെ ശകാരിച്ചും കൊളംബസ് തൻെറ കപ്പലിൽ ഓടിനടന്നു. തടവുകാരായി പിടിച്ച് അടിമക്കച്ചവടത്തിനു കൊണ്ടുപോകാൻ ശേഖരിച്ചിരുന്ന ആദിവാസികൾ രോഗികളായി മരിച്ചും, ആത്മഹത്യചെയ്തും ഒടുങ്ങി. പഴകി വൃത്തികെട്ട ഭക്ഷണസാധനങ്ങൾ കഴിച്ച് നാവികരധികവും കിടപ്പിലുമായി. എല്ലാവിധത്തിലും തളർന്നാണ് പര്യടനസംഘം മടങ്ങിയെത്തിയത്. അവർക്ക് പറയാൻ നാശത്തിൻെറയും ദുഃഖത്തിൻെറയും കഥകളെ ഉണ്ടായിരുന്നുള്ളു. അങ്ങനെ ക്രിസ്റ്റഫർ കൊളംബസിൻെറ നാലാമത്തേതും അവസാനത്തേതുമായ പര്യടനം ഒരു വലിയ അത്യാഹിതമായി പരിണമിച്ചു.

ആത്മവിശ്വാസം അസ്തമിച്ച്, തെററിദ്ധാരണകൾക്കു വിധേയനായി, എങ്ങുമെങ്ങുമൊരംഗീകാരം സിദ്ധിക്കാതെ, നിരാശയുടെയും ദുഃഖത്തിൻെറയും ചുഴികളിൽപെട്ട് കഴിയുവാനാണ് അവസാനകാലത്തു കൊളംബസിന് ഇടവന്നത്. രണ്ടു

പുത്രന്മാരോടൊത്തായിരുന്നു താമസം. ആഡംബരത്തിനും ശുശ്രൂഷയ്ക്കും കുറവൊന്നുമുണ്ടായില്ല. പക്ഷേ എവിടെയും ശൂന്യതമാത്രമേ ദർശിച്ചുള്ളു. ഏഷ്യയുടെ ഭാഗമല്ലാതെ മറ്റേതെങ്കിലും പ്രദേശം താൻ കണ്ടെത്തിയതായി അന്ത്യംവരെയും അദ്ദേഹം കരുതിയില്ല; പറയുകയും ചെയ്തിട്ടില്ല. ജീവിതത്തിൽ കാര്യമായി എന്തെങ്കിലും നേടിയെന്ന വിശ്വാസം തീരെയില്ലാതെ തികച്ചും അതൃപ്തനായിട്ടാണ് അന്ത്യശ്വാസം വലിച്ചതും!

ക്രിസ്റ്റഫർ കൊളംബസിന്റെ നിര്യാണം അക്കാലത്ത് ആരും ഗൗനിക്കുകയുണ്ടായില്ല. പൊതുദുഃഖാചരണമോ, അനുശോചനച്ചടങ്ങുകളോ ഒന്നുമില്ലായിരുന്നു! കൊട്ടാരത്തിൽപോലും അത് ഒരോളമെങ്കിലുമുണ്ടാക്കിയില്ല. ശ്രദ്ധേയനല്ലാതെ പിറന്ന അദ്ദേഹത്തിന്റെ ചരമവും, ആരും ശ്രദ്ധിക്കാതെ കടന്നുപോയി!

കൊളംബസ് അനുഭവിച്ച അവഗണനയും അനാദരവും മരണത്തിനുശേഷമുള്ള ഒരു നൂററാണ്ടുമുഴുവൻ പ്രത്യക്ഷമായി നിലനിന്നെന്നുപറയാം. 1519-ൽ മഗല്ലൻ (Ferdinand Magellan-1480-1521) സമുദ്ര ഭൂപ്രദക്ഷിണം നടത്തിയപ്പോഠം, കൊളംബസിനു സംഭവിച്ച ഭീമാബദ്ധങ്ങളെപ്പററി ജനങ്ങഠം ബോധവാന്മാരായി. ആക്രമണകാരികളായ ധീരസാഹസികന്മാർ—കോട്സും (Hermando Cortes, 1488—1547) പിസ്സാറോ (Francisco Pizarro, 1478–1541) യും ചെയ്ത പരാക്രമങ്ങളുടെ വാചാലമായ കഥകഠം രാജ്യമെങ്ങും പ്രചരിച്ചപ്പോഠം, കൊളംബസിന്റെ കാര്യം പറയാനില്ലാത്ത കൊച്ചുകാര്യങ്ങളായി ചുരുങ്ങി. അദ്ദേഹത്തിനുശേഷം പര്യടനം നടത്തിയ വെസ്പുക്കിയുടെ പേരാണ് പശ്ചിമ ഭൂഖണ്ഡങ്ങഠംക്ക് നല്കിയതുപോലും! ആ കാലഘട്ടത്തിൽ പ്രകാശിപ്പിച്ച പുസ്തകങ്ങളിലൊന്നിലുംതന്നെ, കൊളംബസിനെപ്പററി പരാമർശിക്കാൻപോലും ഗ്രന്ഥകാരന്മാർ തയ്യാറായില്ല. മരിച്ച് അൻപതുകൊല്ലത്തിനുള്ളിൽ, ദീർഘമായ കുററപത്രംപോലെ, ലാസ് കാസ്സാസിന്റെ 'ഇൻഡീസിന്റെ ചരിത്ര'വും (History of the Indies by Bartolome de las Cassas) പ്രത്യക്ഷപ്പെട്ടു. കൊളംബസിന്റെ സമകാലികനായ ലാസ് കാസ്സാസാണ് നാട്ടുകാരോട് വെള്ളക്കാർ കാട്ടുന്ന ക്രൂരതകളെക്കുറിച്ച് ആദ്യമായി പ്രതിഷേധിച്ചത്. അന്നാട്ടുകാരോടു

മാനൃമായും മനുഷ്യത്വത്തോടും പെരുമാറണമെന്നുള്ളആഹ്വാന മായിരുന്നു അദ്ദേഹത്തിൻെറ പരിശ്രമങ്ങൾ.

**തദ്ദേശവാസികൾക്കുവേണ്ടിയുള്ള ശബ്ദം**

ലാസ് കാസ്സാസിൻെറ അച്ഛനും അമ്മാവനും കൊളംബസിനോടൊപ്പം പങ്കാളികളായിരുന്നു. അവർ നല്കിയ വസ്തുതകളാണ് ആ പുരോഹിതൻെറ 'അപോളോജിയ' (Apologia) എന്ന കൃതിയുടെ ഉള്ളടക്കം. വെള്ളക്കാർ നടത്തിയ കുത്തിക്കവർച്ചയും നാശവും മാത്രമല്ല എണ്ണിയാലൊടുങ്ങാത്ത കൂട്ടക്കൊലയും ആ പുസ്തകത്തിലൂടെ വെളിച്ചത്തായി. സ്പാനിഷ് നാവികരുടെ ക്രൂരത കണ്ടു വേദനിച്ച ആ നല്ല മനുഷ്യൻ — 'അന്നാട്ടുകാരും നമ്മുടെ സഹോദരങ്ങളും, ക്രിസ്തുവിൻെറ രക്തത്താൽ മോചിതരാകേണ്ടവരുമാണ്.' — എന്ന് ഓർമ്മിപ്പിക്കാൻ മറന്നില്ല. പുസ്തകങ്ങൾ, ഉപദേശപ്രസംഗങ്ങൾ, നിവേദനങ്ങൾ എന്നിവയിലൂടെ മററുള്ളവരെ തുലയ്ക്കാതിരിക്കാൻ അദ്ദേഹം നിരന്തരം വാദിച്ചു. പക്ഷേ ഇത്തരം സദുപദേശങ്ങൾക്ക് ഫലമുണ്ടായില്ലെന്നാണ് ചരിത്രവസ്തുതകൾ വ്യക്തമാക്കുന്നത്.

കൊളംബസിൻെറയും അദ്ദേഹത്തിൻെറ കാലഘട്ടത്തിൻെറയും കാര്യങ്ങൾ പ്രതിപാദിക്കുന്ന രണ്ടു പ്രധാന പുസ്തകങ്ങൾ വളരെ പ്രചരിച്ചിട്ടുണ്ട്: വാഷിംഗ്ടൻ ഇർവിംഗ് എഴുതിയ മൂന്നു വാല്യങ്ങളിലുള്ള (Life and Voyages of Christopher Columbus by Washington Irving-1928) കൃതിയും മോറിസണിൻെറ (Admiral of the Ocean Sea by Samuel Eliot Morrison—1942) പുസ്തകവുമാണവ. യൂറോപ്യൻമാരുടെ മഹത്വം വാഴ്ത്താനും കൊളംബസിനെ വീരകഥാപാത്രത്തിൻെറ മൂശയിൽ വാർത്തിറക്കാനും മന:പൂർവ്വമുള്ള പ്രയത്നം രണ്ടിലും മുന്തി നില്ക്കുന്നു. ഏകപക്ഷീയതയാണ് ഇവയുടെ മുഖ്യദോഷം. അമേരിക്കയിലെ ആദിമജനങ്ങൾ പ്രസക്തിയില്ലാത്ത ഹീനരാണെന്നും, പരാജയപ്പെടാൻ വിധിക്കപ്പെട്ടവരാണെന്നും, ഗ്രന്ഥകാരൻമാർ ഉറപ്പിച്ചിട്ടുണ്ട്! ഈ പുസ്തകങ്ങളെ ആശ്രയിച്ചു തയ്യാറാക്കിയ ആശയങ്ങൾ മാത്രമേ നമ്മുടെ 'പ്രമാണികളായ ചരിത്രവിജ്ഞാനി'കളും ഇവിടെ പ്രചരിപ്പിച്ചിട്ടുള്ളു.

അമേരിക്കൻ ഭൂഖണ്ഡങ്ങളിൽ അവശേഷിക്കുന്ന ആദിമജന സമൂഹങ്ങളുടെ ഇന്നത്തെ അവസ്ഥയെന്ത്? ഏതാണ്ട് എല്ലാവരും കുലനാശത്തിൻെറ വക്കിലെത്തിയിരിക്കുന്നു. പലരും താമസിയാതെ രംഗം വിടും. ചാറൽസ് ഡാർവ്വിൻെറ ഒരു പ്രസ്താവന ഈയവസരത്തിൽ മനസ്സിൽ മുഴങ്ങുന്നു — 'എവിടെയെല്ലാം വെള്ളക്കാരൻ കാലുകുത്തിയിട്ടുണ്ടോ, അവിടങ്ങളിലെല്ലാം ഗോത്രവർഗ്ഗങ്ങൾ ക്ഷയിച്ചിട്ടുണ്ട്.' നമുക്ക് ഇതിനോട് ഇങ്ങനെ കൂട്ടിച്ചേർക്കാം— 'അധഃപതിച്ച് അസ്തമിക്കാതെ പിടിച്ചു നിൽക്കുന്നവർ, പാശ്ചാത്യവൽക്കരണത്താൽ വേരററ് എങ്ങുമെങ്ങുമെത്താതെ, ഗതികെട്ട പ്രേതങ്ങൾ മാതിരി, അലഞ്ഞു കഴിയുന്നു.'

## ജന്മനാട്ടിൽ അന്യരാകുന്നവർ

വർഗ്ഗനാശത്തിൻെറ വസ്തുത അതിശയോക്തിയല്ലെന്നു വ്യക്തമാക്കാൻ ചില സ്ഥിതി വിവരങ്ങൾ ഇവിടെ രേഖപ്പെടുത്തട്ടെ:— അഭദ്രമായ അവസ്ഥയിലെത്തിയ വർഗ്ഗങ്ങളും അവരുടെ എണ്ണവും മാത്രം വടക്കേയമേരിക്കയിലെ അരിസോണ മരുപ്രദേശത്ത് തള്ളിയൊതുക്കിയിട്ടുള്ളവരാണ് ഹോപ്പി (Hopi) വംശക്കാർ. എണ്ണം 10,000! നിർബ്ബന്ധിതമായി പരമ്പരാഗതപാർപ്പു പ്രദേശങ്ങളിൽ നിന്ന് കുടിയിറക്കി അവരെ മരുഭൂമിയിലൊതുക്കിയിരിക്കുകയാണ്. ഐക്യനാടുകളിലെ ഒരു സംസ്ഥാനമായ ഹാവായ് ദ്വീപസമൂഹങ്ങളിലെ ഗോത്രവർഗ്ഗക്കാരിൽ ഇനിയുള്ളത് 9000 പേർ മാത്രം! വിനോദ സഞ്ചാരവ്യവസായ വികസനവും സൈനികത്താവളങ്ങളുടെ സ്ഥാപനവുമാണ് ഹാവായിയരുടെ (Hawaiians) തനതായ സംസ്കാരവും വർഗ്ഗവ്യക്തിത്വവും നശിപ്പിച്ചതും, അവരുടെ വേരു വെട്ടിയതും. കാനഡ, ഐക്യരാജ്യങ്ങൾ എന്നിവയുടെ പ്രദേശപരിധിയിൽപ്പെടുന്ന സെൻറ് ലോറൻസ് നദീതട മേഖലയിലധിവസിക്കുന്ന ഇറോകിയോസ് (Iroquios) കഷ്ടിച്ച് 22,000 മാത്രമേ ശേഷിച്ചിട്ടുള്ളു. അവരുടെ സംസ്കാര പൈതൃകവും പരിസ്ഥിതിയുമായി പൂർണ്ണമായി പൊരുത്തപ്പെടുന്ന ജീവിതവും നഷ്ടപ്പെട്ടിരിക്കുന്നു. മെക്സിക്കോയിലെ ചിയാപാസ് (Chiapas) സംസ്ഥാനത്തധിവസിക്കുന്ന, ലാക്കാൻഡൻ (Lacandon) ജാതിക്കാരിൽ മിച്ചമുള്ളത്

മുന്നൂറു (300) പേരാണ്! വെള്ളക്കാരുടെ കുടിയേററവും വനനശീകരണവുമാണ് ഇവരെ മുടിച്ചത്. പനാമ, കൊളംബിയ, സാൻ ബ്ലിലാസ് ദ്വീപുകരം തുടങ്ങിയ മേഖലയിലെ കുന (Kuna) ഗോത്രവർഗ്ഗമാണ് എണ്ണത്തിൽ ഏററവും കൂടുതലുള്ളവർ—50,000! അവരെ വലയ്ക്കുന്നത് വെള്ളക്കാരുടെ വിനോദസഞ്ചാരവും വനവിനാശവുമാണ്. ഇക്വിഡോറിൽ പെടുന്ന ആമസോൺ ആരണ്യപ്രദേശത്ത് അധിവസിക്കുന്ന വോറാനി (Worani) വർഗ്ഗക്കാരുടെ എണ്ണം എൺപതാണ് (80). പുതിയ കുടിയേററക്കാരുടെ താൽപര്യം മാത്രം കണക്കിലെടുത്തുകൊണ്ടുള്ള 'വികസന'പദ്ധതികരം, എണ്ണഖനനം, പരിസ്ഥിതിമലിനീകരണം തുടങ്ങിയ ''പരിഷ്കാരങ്ങ''ളുമായി പൊരുത്തപ്പെടാനാവാതെ വോറാനികരം അരങ്ങുവിടുമെന്നു തീർച്ചയാണ്. ബ്രസീലിലെ മാറേറാ ഗ്രാസോ (Mato Grasso) വനങ്ങളിൽ വളരെ അഭിവൃദ്ധിയിൽ വാണിരുന്ന നാംബികവാരാ (Nambikwara) വർഗ്ഗക്കാരുടെ ഇന്നത്തെ എണ്ണം കഷ്ടിച്ചു നൂറാണ് (100)! പുതിയകുടിയേററക്കാർ പരിസ്ഥിതിയിലുണ്ടാക്കുന്ന മാററവും, അവർ പരത്തുന്ന രോഗങ്ങളും ചെറുക്കാനാവാതെ നാശത്തിലേക്ക് അതിവേഗം അവർ നീങ്ങുന്നു. അതേപ്രദേശത്തു സഹസ്രാബ്ദങ്ങളായി കഴിഞ്ഞുവരുന്ന മറെറാരു കൂട്ടരാണ് ജുറാനാ (Jurana). അവരിൽ ഇന്നവശേഷിച്ചിട്ടുള്ളത് അൻപതു പേർ (50)! പരാഗ്വേ, ആർജൻറീന രാജ്യാതിർത്തിയിലെ കാടുകളിൽകഴിയുന്ന കൈഗുവാ (Caigua) ഗോത്രവർഗ്ഗക്കാരുടെ സംഖ്യ മൂവായിരത്തോളമത്രേ. ബ്രസീലിയൻ മഴക്കാടുകളിൽ പണ്ടേക്കുപണ്ടുമുതൽ പാർത്തുവരുന്ന കരാജാ (Caraja) കളിൽ എണ്ണൂറോളം (800) പേരേയിന്നുള്ളു. കുടിയേററക്കാരുടെ വ്യവസായശാലകളും വികസനപദ്ധതികളും അണക്കെട്ടുകളും ലോഹഖനനവും ആദിവാസികളുടെ പരമ്പരാഗതജീവിതം തുലച്ചിരിക്കുന്നു! ഫ്രഞ്ചു ഗയാനയിലെ എമെറില്ലിയോൻ (Emerillion) എന്ന കൂട്ടരുടെ എണ്ണം ഇരുനൂറു (200) മാത്രമാണ്. വെനിസ്വേല, ബ്രസീലിൻെറ ഭാഗമായ റോറൈമ (Roraima) പ്രദേശങ്ങളിൽ ജീവിക്കുന്ന യാനോമാമിസ് (Yanomamis) വംശക്കാരിൽ ഇരുപത്തോരായിരവും (21000) കൊളംബിയ, സിറാനിവേഡപർവ്വത പ്രദേശം എന്നിവിടങ്ങളിലെ കോഗി (Kogi) രണ്ടായിരവും (2000) ആണ് ബാക്കിയുള്ളത്!

ജന്മനാട്ടിൽത്തന്നെ അന്യരായിത്തീരുന്നവരുടെ സ്ഥിതി മനുഷ്യാവസ്ഥയിലെ ഏററവും കടുത്ത അത്യാഹിതംതന്നെ. അസ്തമനം പ്രതീക്ഷിച്ചു ജീവിക്കാൻ നിർബ്ബന്ധിതരായിത്തീരുന്നവരുടെ ആത്മദുഃഖംപോലെ മറെറാരു ദുഃഖമില്ല. കുലം കെട്ട് കുററിയററ്, അരങ്ങത്തെ ആട്ടമവസാനിപ്പിച്ചു രംഗമൊഴിയാൻ നിർബ്ബന്ധിതരായിരിക്കുന്ന ആദിവാസികരം അവയാണല്ലോ നേരിടുന്നത്. അവർ ദർശിക്കുന്ന കൊളംബസിൻെറ രൂപവും വെള്ളക്കാരുടെ മുഖവും എന്തായിരിക്കും? എന്നെങ്കിലും ആരെങ്കിലും അവ വരച്ചുകാണിക്കാൻ ശക്തരായിത്തീരുമോ? വിജിഗീഷുക്കളുടെ പക്ഷംപിടിക്കുന്ന ചരിത്രത്തിൽ അവ ചേർക്കുമോ?

## പഞ്ചശതവാർഷികാചരണം

കൊളംബസിൻെറ ഒന്നാമത്തെ പര്യടനത്തിനുശേഷം അഞ്ചുനൂററാണ്ട് 1992 ഒക്ടോബർ 12-ന് തികയും. ആ ചരിത്രസംഭവത്തെ ''സമുചിതമായി'' ആചരിക്കുന്നതിന് വിപുലമായ ഏർപ്പാടുകരം യൂറോപ്യന്മാർ ചെയ്തുവരുന്നു. അമേരിക്കൻ ഐക്യനാടുകളിൽ ഒരു പ്രത്യേക ഫെഡറൽ കമ്മിഷൻതന്നെ സംഘടിപ്പിച്ചുകഴിഞ്ഞു. (Christopher Columbus Quincentenary Jubilee Commission.) അവർ 250 പ്രോജക്ടുകരം അംഗീകരിച്ചിട്ടുണ്ടെന്നാണറിവ്. പുസ്തകപ്രസാധകരുടെ ആധികാരിക മുഖപത്രമായ 'പബ്ളിഷേഴ്സ് വീക്കിലി' (Publisher's weekly) പുതിയ മുപ്പതോളം പുസ്തകങ്ങരം ഇതു സംബന്ധിച്ചു പുറത്തിറക്കുമെന്നു കണക്കാക്കിയിരിക്കുന്നു.

ഇന്നുശേഷിച്ചിട്ടുള്ള ഗോത്രവർഗ്ഗക്കാരും, നശിച്ചവരുടെ പരമ്പരയിൽപെട്ട സങ്കരവർഗ്ഗക്കാരും വ്യത്യസ്തമായ വിധത്തിലാണ് പഞ്ചശതവാർഷികാചരണം കാണുന്നത്. 1990 ജൂലൈ മാസത്തിൽ ഇക്വഡോറിലെ ക്വിറേറായിൽ (Quito) അവരുടെ പ്രതിനിധികരം സമ്മേളിച്ച്, യൂറോപ്യന്മാരുടെ അഞ്ഞൂറുവർഷമായിതുടരുന്ന അധിനിവേശവും ആക്രമണവും അടിച്ചമർത്തലും അവസാനിപ്പിക്കണമെന്നാവശ്യപ്പെട്ടു. ആഘോഷപരിപാടികളോടുള്ള പ്രതിഷേധം പ്രകടിപ്പിക്കാൻ. അവർ ഏർപ്പാടുചെയ്തുവരികയാണ്. 1989-ൽ ഫ്ളോറിഡയിലെ നാച്യുറൽ

ഹിസ്റ്ററി മ്യൂസിയത്തിൽ യൂറോപ്യന്മാരുമായുള്ള ആദ്യസമ്പർക്കങ്ങളെ സംബന്ധിച്ചു സംഘടിപ്പിച്ച പ്രദർശനം, തികച്ചും ഏകപക്ഷീയമെന്നാരോപിച്ച്, അവർ പിക്കററുചെയ്തത് വിസ്മരിച്ചുകൂടാ. കൊളംബസിന്റെ സ്മരണയിൽ ഏർപ്പാടു ചെയ്യുന്ന 1992-ലെ എല്ലാ പ്രദർശനങ്ങളും പിക്കററുചെയ്യാൻ വടക്കെയമേരിക്കനിന്ത്യൻസിന്റെ ഗ്രൂപ്പുകളുടെ കൺഫെഡറേഷൻ തീരുമാനിച്ചുകഴിഞ്ഞു. ലാസ് കാസ്സാസിന്റെ ഗ്രന്ഥങ്ങളെക്കുറിച്ച് ഒരു പ്രത്യേക സിംപോസിയവും പരിപാടിയിലുണ്ട്. അവശേഷിക്കുന്ന തദ്ദേശവാസികഠം അനുഭവിക്കുന്ന അതിക്രമങ്ങളും വിവേചനങ്ങളും, അവർക്ക് മനുഷ്യരെന്നനിലയിൽ കിട്ടേണ്ട അവകാശങ്ങളും ലോകശ്രദ്ധയിൽ വരുത്താനാണ് ആചരണ പരിപാടികഠം ലക്ഷ്യമാക്കേണ്ടതെന്ന് അവർ വാദിക്കുന്നു.

## ലോകചരിത്രത്തിൽ കൊളംബസിന്റെ സ്ഥാനം

വർഗ്ഗനാശവും സംസ്കാരതിരോധാനങ്ങളും ഇങ്ങനെ അവിടെ നടക്കുമ്പോഠം വെള്ളക്കാരായ കുടിയേററക്കാർ അവിരാമമായ അഭിവൃദ്ധിയാർജ്ജിക്കുന്നു. മനുഷ്യസമത്വത്തെയും അവകാശങ്ങളെയും ജനാധിപത്യ സ്വാതന്ത്ര്യങ്ങളെയും തമ്പേറടിച്ചു വാഴ്ത്തുന്ന അവരുടെ രാജ്യങ്ങളിൽ ആദിവാസികളെ പൗരന്മാരായിപ്പോലും അംഗീകരിച്ചിട്ടില്ലെന്നുള്ളതാണു വസ്തുത.

നന്മയ്ക്കായാലും തിന്മയ്ക്കായാലും, ദീർഘദർശനം ചെയ്യാൻ കഴിയാത്ത വിപുലമായ പരിവർത്തനങ്ങളുടെ വാതിൽ തുറന്നിട്ട, ചരിത്രപുരുഷന്മാരുടെ പട്ടികയിൽ, ക്രിസ്റ്റഫർ കൊളംബസിന്റെ സ്ഥാനം സുസ്ഥിരവും സുരക്ഷിതവുമാണ്. ലോകചരിത്രപ്രധാനമായ പര്യടനത്തിന്റെ അഞ്ഞൂറാം വാർഷികവും അവിസ്മരണീയമായ സംഭവമായിരിക്കും. ഇക്കഴിഞ്ഞ നൂററാണ്ടുകളിൽ എന്തെല്ലാം മാററങ്ങളാണ് അത് — ആ പര്യടനം — പ്രത്യക്ഷമായും പരോക്ഷമായും ഉളവാക്കിയിട്ടുള്ളത്! ഇവയെപ്പററി പുനർവിചിന്തനം നടത്താൻ പഞ്ചശതവാർഷികാചരണകാലത്ത് സാധിക്കുമെന്നു പ്രതീക്ഷിക്കാം.

## സഹായകഗ്രന്ഥങ്ങൾ

1) Life and Voyages of Christopher Columbus
by Washington Irving — (1928)

2) Admiral of the Occan Sea:
A life of Christopher Columbus
by Samuel Eliot Morison (1942)

3) Columbian Exchange:
Biological and Cultural Consequences of 1492
by Alfred W. Crosby (1972)

4) Plagues and Peoples
by William H. Mc Neill (1976)

5) Conquest of Paradise
by Kirkpatrick Sale (1990)

മൂന്ന്

# മോസാർട്ട്-എന്ന സംഗീതപ്രതിഭ

സാഹിത്യകാരന്മാർ, കലാശില്പികൾ, സംഗീതജ്ഞന്മാർ തുടങ്ങിയവരുടെ സൃഷ്ടികളുടെ കർതൃത്വത്തെക്കുറിച്ച് ചിലപ്പോൾ വിവാദങ്ങളുണ്ടാകാറുണ്ട്. ശാസ്ത്രജ്ഞന്മാരുടെ കണ്ടുപിടുത്തങ്ങളുടെ ഉടമസ്ഥാവകാശത്തെപ്പററിയും ഇതുപോലെ വിവാദം മാത്രമല്ല ഉദ്വേഗജനകങ്ങളായ കേസുകൾ പോലും നടന്നിരിക്കുന്നു! പ്രശസ്തരും പ്രഗൽഭരുമെന്ന് അംഗീകരിക്കപ്പെട്ടിട്ടുള്ള മഹാന്മാരുടെ കൃതികളെ സംബന്ധിക്കുന്ന തർക്കം ഉണ്ടാകുന്നത് അവർ അന്തരിച്ച ശേഷമാണ്. അതിനാൽ നിർണ്ണായകമായി തീർപ്പുകല്പിക്കാൻ ഉതകുന്ന അന്തിമതെളിവ് നേടുവാൻ വഴിയില്ല. പ്രത്യക്ഷവും പരോക്ഷവുമായ വസ്തുതകളെ ആധാരമാക്കിവേണം ഏതാണ്ടൊരു തീരുമാനത്തിലെത്തുവാൻ. ആ തീരുമാനവും എല്ലാവരും അംഗീകരിച്ചെന്നു വരുന്നതല്ല. പലപ്പോഴും മഹാന്മാരുടെ ജീവചരിത്രരചന നടത്തുന്നവർ നിർവഹിക്കുവാൻ നിർബന്ധിതമാകുന്ന വിലയിരുത്തലുകളും വിവരണങ്ങളുമാണ് വിവാദത്തിനു തിരികൊളുത്തുക. മൺമറഞ്ഞ പ്രതിഭാശാലികൾ ഈ ശബ്ദകോലാഹലത്തിന് ഉത്തരവാദികളല്ല. അവരുടെ വൈതാളികന്മാരാണ് ഒച്ചപ്പാടുകൾക്ക് കാരണഭൂതർ; രാജാവിനെക്കാൾ വലിയ രാജസ്നേഹികൾ! സ്വർഗ്ഗത്തോ നരകത്തിലോ എവിടെയോ കഴിയുന്ന പരേതർക്ക് തെളിവു ഹാജരാക്കാൻ 'സാങ്കേതിക'മായ

വൈഷമ്യമുണ്ട്! ബഹുജനമാധ്യമങ്ങളുടെ എണ്ണപ്പെരുപ്പം, വിവാദ കോലാഹലംകൊണ്ട്, ജനത്തെ പൊറുതിമുട്ടിക്കുന്നു. നിരക്ഷരരെന്നറിയപ്പെടുന്ന ഭാഗ്യവാന്മാർക്ക്, മുമ്പ് ഈ ബഹളത്തിന്റെ ദുഃഖം സഹിക്കേണ്ടിവന്നില്ല. എന്നാൽ ഇന്ന് അവർക്കും രക്ഷയില്ല നിരക്ഷരകുക്ഷികളെ വെളിച്ചത്തിലേക്കു നയിക്കുമെന്നു നിർബന്ധം പിടിക്കുന്ന റേഡിയോയും ടിവിയും, അവരവരുടെ 'ചാനലിലൂടെ' വീട്ടിൽ തന്നെ കടന്നാക്രമിക്കുന്നു! ചുരുക്കത്തിൽ ആർക്കും രക്ഷയില്ലാത്ത സാഹചര്യംതന്നെ!

സ്വാതിതിരുന്നാൾ മഹാരാജാവിന്റെ കൃതികളിൽ ഏറിയ പങ്കും അദ്ദേഹം രചിച്ചതല്ലെന്നു ഒരു പ്രശസ്ത വൈണികനും പത്മഭൂഷണനുമായ എസ്. ബാലചന്ദർ ഒരു അഭിപ്രായം അടിച്ചുവിട്ടു! അക്ഷരാർത്ഥത്തിൽ അടിച്ചുവിടുകതന്നെയാണുണ്ടായത്. തുടങ്ങി കുഴപ്പം! മഹാപണ്ഡിതൻ, ബഹുഭാഷാപ്രവീണൻ, സംഗീതശാസ്ത്രമർമ്മജ്ഞൻ ഭരണവിദഗ്ദ്ധൻ എന്നീ നിലകളിലെല്ലാം അംഗീകാരം നേടിയിട്ടുള്ള മഹാരാജാവിനെ അധിക്ഷേപിക്കുകയോ? രാജഭക്തന്മാരും കേരള സംസ്കാരാരാധകന്മാരും പ്രത്യാക്രമണത്തിനു കളത്തിലെത്തി. ഇവരിൽ പലരും പാട്ടുകേട്ടാൽ പൊടിതട്ടിയെഴുന്നേററു സ്ഥലംവിടുന്നവരാണെന്നുള്ളത് പ്രശ്നമല്ല! വിവാദത്തിലേർപ്പെടാൻ അറിവെന്തിന്? ഒച്ചയുണ്ടാക്കാനുള്ള കണ്ഠാരോഗ്യം പോരെ? വിവാദം മൂർഛരിച്ചു. രണ്ടു കൂട്ടരും കളിച്ച് തളർന്നു. ക്ഷീണിച്ചു. ഇന്ന് കോലാഹലം ഇല്ലാതായിട്ടുണ്ട്. ദൈവത്തിനു സ്തുതി!....

ഇത്തരത്തിലുള്ള വിവാദങ്ങൾ ഇവിടെ മാത്രമല്ല, എല്ലായിടത്തുമുണ്ടാകാറുണ്ട്. പാശ്ചാത്യ സംഗീതത്തിലെ ജീനിയസ് എന്ന് എല്ലാവരും അംഗീകരിക്കുന്ന മഹാനാണ് മോസാർട്ട് (Wolfgang Amadeus Mozart). മഹത്വമാർജ്ജിച്ചിട്ടുള്ള പാശ്ചാത്യ സംഗീതജ്ഞന്മാരുടെ പംക്തിയിൽ സാമാന്യസ്ഥാനമുള്ള സംഗീതരചയിതാവാണദ്ദേഹം. അഞ്ചാം വയസ്സിൽ കൃതികൾ ചമച്ചു തുടങ്ങി. ഏഴാംവയസ്സിൽ സൊനാററാസ് (Sonatas) രചിച്ചു. ഒൻപതാം വയസ്സെത്തിയപ്പോൾ ബാക്കിന്റെയും (Johann sebastian Bach 1685-1750) ഹാൻഡലിന്റെയും

(Handel) സങ്കീർണ്ണമായ ശാസ്ത്ര സംഗീതകൃതികൾ അനായാസ മായി അരങ്ങത്ത് അവതരിപ്പിച്ച്, ആസ്വാദകരെ വിസ്മയഭരി തരാക്കി-ഇങ്ങനെ തുടങ്ങിയ സംഗീതജീവിതം അസാമാന്യമായ ഒന്നായിരുന്നു. നാല്പത് സിംഫണികൾ (Symphony) വയലിനും പിയാനോയ്ക്കുമുള്ള വളരെയധികം കൺസർട്ടോസ് (Concertos) തന്ത്രിവാദ്യ ക്വാർടെസ്റ്റ് (Quartets) ക്വിൻടെററ്സ് (Quiutets) തുട ങ്ങിയവയും, പിയാനോയ്ക്കും വയലിനുമുള്ള സൊനാററക (Sonatas) ളുമടക്കം അവിശ്വസനീയമായ എണ്ണം കൃതികളാണ് രചിച്ചിട്ടുള്ളത്. ഭാവോജ്വലങ്ങളും ചമൽക്കാരകാരകങ്ങളുമായ അദ്ദേഹത്തിൻെറ എത്രയോ കൃതികളാണ് ഇന്നും രംഗത്ത് അവതരിപ്പിക്കാറുള്ളത്.

ആസ്ട്രിയയിലെ സാൽസ്ബർഗ്ഗിൽ (Salzburg) 1756-ൽ ഭൂജാതനായ ഈ അസാമാന്യ പുരുഷൻെറ ജീവചരിത്രങ്ങൾ, പലരും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അവയോരോന്നും വിവാ ദങ്ങളുടെ പൊടിപടലം തല്ലിയുയർത്തിയെന്നല്ലാതെ അറിയപ്പെ ട്ടിട്ടില്ലാത്ത വസ്തുതകൾ കാര്യമായി കാണിച്ചിട്ടില്ല. മോസാർ ട്ട് അനുഭവിച്ച ദാരിദ്ര്യം, (ഇത് മററ് പലരും നിഷേധിച്ചിട്ടു ണ്ട്.) ഭാര്യയുടെ ആത്മാർത്ഥതയില്ലായ്മ, മരണത്തിൽ അവൾ ക്കുള്ള പങ്ക് തുടങ്ങിയവ ഏററക്കുറച്ചിലനുസരിച്ച് ജീവചരി ത്രങ്ങളിൽ സ്ഥിരമായി കാണാം. സത്യവും മിഥ്യയും കൂട്ടിക്ക ലർത്തി ഉദ്വേഗം ജനിപ്പിക്കാനുള്ള ശ്രമം പ്രത്യക്ഷമാണ്. ആ ഡംബരപ്രേമിയും, അയഞ്ഞ ജീവിതാസക്തിയുള്ളവളുമായ ഭാര്യയ്ക്ക് ഭർത്താവിൻെറ മരണത്തിൽ കാര്യമായ പങ്കുണ്ടായി രുന്നെന്ന് ചിലർ സമർത്ഥിച്ചിട്ടുണ്ട്.

മോസാർട്ടിൻെറ കൃതികളിൽ മുഖ്യമായ റിക്വിയത്തിൻെറ (Requiem) കർതൃത്വത്തെപ്പററി കഠിനമായ വിവാദം ഉണ്ടായിട്ടു ണ്ട്. രചയിതാവ് ജനിച്ചിട്ട് ഇരുനൂററി മുപ്പതു വർഷങ്ങളും മരിച്ചിട്ട് നൂററിതൊണ്ണൂറുകൊല്ലങ്ങളും കഴിഞ്ഞുപോയെങ്കിലും ജീവചരിത്രകാരന്മാർ തമ്മിൽ ഇതിനെക്കുറിച്ച് ഒത്തുതീർ പ്പൊന്നുമുണ്ടായിട്ടില്ല.

മോസാർട്ടു മരിക്കുമ്പോൾ (വിഷംകൊടുത്ത് കൊന്നതാണെന്ന ത്രേ പറയപ്പെടുന്നത്) അഞ്ഞൂറിലധികം കയ്യെഴുത്തു കൃതികൾ

ഭാര്യയായ കോൺസ്റ്റാൻസിൻെറ പക്കലുണ്ടായിരുന്നു. ജീവിച്ചിരുന്നകാലത്ത് അൻപതോളമേ പ്രസിദ്ധീകരിച്ചിരുന്നുള്ളു. തൻെറ പക്കലുള്ള കയ്യെഴുത്തു കൃതികളുടെ വില, കോൺസ്റ്റാൻസ് അറിഞ്ഞതുതന്നെ 1789-ൽ അവർ പുനർവിവാഹം നടത്തിയ ശേഷമാണ്. റിക്വിയത്തെ സംബന്ധിക്കുന്ന രസകരങ്ങളായ പല കാര്യങ്ങളുമുണ്ട്.

ആസ്ട്രിയയിലെ സമ്പന്നകുടുംബത്തിലൊന്നിലെ അംഗമായിരുന്ന അന്നാ വാൽസെഗ്ഗ് (Countess Anna Walsegg.) 1791 ഫെബ്രുവരിയിൽ നിര്യാതയായി. ഭർത്താവായ പ്രഭു, അവളുടെ ശേഷക്രിയയോടനുബന്ധിച്ചും സ്വന്തം രചന എന്ന് പറഞ്ഞ് ഒരു വിലപ്പെട്ട വിലാപ സംഗീത കൃതി അവതരിപ്പിക്കുവാൻ വളരെ ആഗ്രഹിച്ചു. ഇതിനുതകുന്ന ഒരു കൃതി രചിച്ചുകൊടുക്കുവാൻ മോസാർട്ടിനെ അയാൾ നിർബന്ധിച്ചു. നിശ്ചിതമായ പ്രതിഫലത്തുകയുടെ അടിസ്ഥാനത്തിൽ മോസാർട്ടു കാര്യം ഏററ് രചന തുടങ്ങിയെങ്കിലും തിരക്കുകൾ കാരണം അതു പൂർത്തിയാക്കിയില്ല. 1791 ഡിസംബർ 5-ാം തീയതി മോസാർട്ട് മരിക്കുമ്പോൾ അപൂർണ്ണമായിത്തന്നെ അത് അവശേഷിച്ചു. കരാറിനെക്കുറിച്ച് അറിവുണ്ടായിരുന്ന കോൺസ്റ്റാൻസ്, കൃതി പൂരിപ്പിച്ചു പൂർത്തിയാക്കുവാൻ പലരേയും സമീപിച്ചെങ്കിലും ആരും അതിനു തയ്യാറായില്ല. ഒടുവിൽ മോസാർട്ടിൻെറ ശിഷ്യനും ഭാര്യയുടെ ജാരനുമായിരുന്ന സുസ്സ്മയർ (Franz Xaver Sussmayr) കാര്യം ശരിപ്പെടുത്തിക്കൊടുത്തു. അത് വാൽസെഗ്ഗ് പ്രഭുവിന് കൊടുത്ത് കോൺസ്റ്റാൻസ് കാശും വാങ്ങി. കൃതിയെഴുതിയതിൽ, മോസാർട്ടിൻെറ കയ്യക്ഷരം കണ്ടതുകൊണ്ട് പ്രഭു സംശയിച്ചില്ല. കരാറനുസരിച്ച് സ്വന്തം കൃതിയെന്ന് പ്രഖ്യാപിച്ച് റിക്വിയം ഒരു വലിയ സദസ്സിൽ അവതരിപ്പിക്കുകയുണ്ടായി. കാര്യം ഇവിടെ അവസാനിച്ചില്ല. അതേ റിക്വിയത്തിലെ ഒരു പ്രതി, പ്രഷ്യയിലെ അന്നത്തെ സംഗീതപ്രിയനായ രാജാവിനും, കോൺസ്റ്റാൻസ് അയച്ചുകൊടുത്തത് വിയന്നയിൽ ഒരു മഹാസദസിൽ അവതരിപ്പിക്കുകയുണ്ടായി. മോസാർട്ടിൻെറ കൃതിയായിത്തന്നെയാണ് ആരാധകർ അതു ചെയ്തത്. വാൽസെഗ്ഗ്പ്രഭു വിവരമറിഞ്ഞ്, നാണംകെട്ടു പൊതുരംഗത്തുനിന്ന് പൂർണ്ണമായി പിന്മാറി! സുസ്സ്മയർക്ക്

കൃതിയുടെ രചനയിലുണ്ടായിരുന്ന പങ്കിന്റെ കാര്യവും വെളിയിലായി. പ്രശസ്തി നേടിക്കഴിഞ്ഞ ഈ ചരമോപചാര കൃതിയുടെ കാര്യത്തിൽ ഉണ്ടായ അലങ്കോലങ്ങളെ സംബന്ധിച്ച വിവാദം ഏതാണ്ട് കാൽനൂററാണ്ടോളം നിലനിൽക്കുകയും ചെയ്തു. ഭർത്താവിന്റെ ചരമാനന്തരം അരനൂററാണ്ടുകാലം ജീവിച്ചിരുന്ന കോൺസ്റ്റാൻറിനെക്കുറിച്ചു ദുർഗ്ഗന്ധപൂർണ്ണമായ പല കഥകളും പ്രചരിച്ചിട്ടുണ്ട്.

ധിഷണാശേഷികൊണ്ട് സമൂഹത്തിൽ സമുന്നത പദവി പ്രാപിച്ചിട്ടുള്ളവരുടെ സ്വകാര്യ ജീവിതം ചികഞ്ഞുനോക്കി, ഉദ്വേഗജനകങ്ങളായ കഥകളുണ്ടാക്കി, ജീവചരിത്രത്തിൽ ചേർത്ത്, പണമുണ്ടാക്കുന്ന ''വിദഗ്ദ്ധന്മാർ'' വളരെയുണ്ട്. അൽപം എരിവും പുളിയും ഉപ്പുമൊക്കെയില്ലെങ്കിൽ എന്തു രസം? ഇനിവേറൊരു കൂട്ടരുമുണ്ട്. ആത്മകഥയാണെന്നു അവകാശപ്പെട്ടുകൊണ്ട് ഭാവനാനിർമ്മിതങ്ങളായ സംഭവങ്ങളെക്കുറിച്ച് എഴുതി വിടുന്നവർ ഏതു മനുഷ്യനും വിടുവാ പറയാനും (ഗോസ്സിപ്പ്) കേൾക്കാനും ജന്മസിദ്ധമായ താൽപര്യമുണ്ട്. ഈ വിശപ്പ് ശമിപ്പിക്കുവാൻ ഉണ്ടാക്കുന്ന ഏതപ്പവും നല്ലതുപോലെ വിററഴിയും.

നാല്

# ഫ്രോസ്നിയും ഒരു പൗരാണിക ഭാഷയും

ലോകചരിത്രത്തിന്റെ ഏടുകൾ പരിശോധിക്കുമ്പോൾ പ്രാചീന സംസ്കാരങ്ങളെക്കുറിച്ചു പല രൂപങ്ങളിലുള്ള പരാമർശങ്ങൾ കാണാവുന്നതാണ്. ഈ സംസ്കാരങ്ങളുടെ വിശദാംശങ്ങൾ പലതും വ്യക്തമായിട്ടുണ്ടെന്നു പറഞ്ഞുകൂടാ. ചില പൗരാണിക ജനസമൂഹങ്ങൾ സ്വന്തമായി ഭാഷ വളർത്തി വികസിപ്പിച്ച്, ആശയങ്ങൾ രേഖാമൂലം സമന്വയിപ്പിച്ച് സംരക്ഷിക്കുവാൻ തയ്യാറായി. പക്ഷേ വിസ്മൃതങ്ങളായ ഈ ഭാഷകൾ മനസ്സിലാക്കുവാനുള്ള കഴിവുനേടുവാൻ ഇന്നു വളരെ പ്രയാസമുണ്ട്. ഇതിന് ഏററവും പററിയ ഉദാഹരണം, സിന്ധു നദീതടത്തിൽ രൂപം പ്രാപിക്കുകയും ശക്തിയാർജിച്ചു നിലനിൽക്കുകയും അജ്ഞാത കാരണങ്ങളാൽ അസ്തമിക്കുകയും ചെയ്ത മോഹൻജോദാരോ സംസ്കാരമാണ്. ഈ സംസ്കാരത്തിന്റെ സൃഷ്ടാക്കളായിരുന്ന ജനതയ്ക്ക് അവരുടേതായ ഒരു ഭാഷയുണ്ടായിരുന്നു. അതിന്റെ രൂപമാതൃകകൾ ആലേഖനം ചെയ്തിട്ടുള്ള അവശിഷ്ടങ്ങൾ ധാരാളം കിട്ടിയിട്ടുമുണ്ട്. പക്ഷേ ഈ രൂപമാതൃകകൾ, ആവിഷ്കരിച്ചിട്ടുള്ള ആശയപ്രപഞ്ചത്തിലേക്ക് പ്രവേശിക്കുവാൻ കവാടങ്ങൾ പലതും തുറക്കേണ്ടതായിട്ടുണ്ട്. അതിനുള്ള താക്കോൽ കണ്ടെത്തിയിട്ടുമില്ല.

അതുകൊണ്ട് ആ ഭാഷ ഇന്നും അടഞ്ഞുകിടക്കുന്നു. അതിന്റെ രൂപസംവിധാനം എന്തായിരുന്നെന്നോ, ആശയാവിഷ്കരണത്തിന് ആസ്പദമായ അഭിസൂചനങ്ങളുടെ ആന്തരാർത്ഥം എന്താണെന്നോ അറിവായിട്ടുമില്ല.

ഇന്നു മനസ്സിലാക്കുവാൻ സാധിച്ചിട്ടുള്ള പ്രാചീന സംസ്കാരങ്ങളിലെ മൃതഭാഷകളെ സംബന്ധിച്ച അറിവിന്റെ ആദ്യകാല സ്ഥിതിയും, ഇതുതന്നെയായിരുന്നു. പണ്ഡിതൻമാരുടെ നിരന്തര പ്രയത്നം സാധിച്ച നേട്ടങ്ങൾ ഈ ഭാഷകളുടെ അന്തസ്സത്തയും ആശയസമ്പ്രദായങ്ങളും ക്രമേണ മനസ്സിലാക്കുന്നതിനാവശ്യമായ മൗലിക തത്ത്വങ്ങൾ കണ്ടെത്തുന്നതിന് സൗകര്യമുണ്ടാക്കി. അടഞ്ഞുകിടന്നിരുന്ന ഭാഷാകവാടങ്ങളുടെ പൂട്ടുകൾ തുറക്കുന്നതിനാവശ്യമായ താക്കോലുകൾ നിർമ്മിക്കുന്നതിന് ജീവിതം മുഴുവൻ സമർപ്പിച്ച മഹാൻമാരുടെ സേവനം ഒരിക്കലും വിസ്മരിക്കാവുന്നതല്ല. പഴയ സംസ്കാരങ്ങളെ പഠിക്കുവാനും മനസ്സിലാക്കുവാനും മനുഷ്യരാശിയുടെ പൈതൃകത്തിന്റെ ഭാവവും രൂപവും വ്യക്തമാക്കുവാനും ഇവർ വഴിയുണ്ടാക്കി.

പ്രാചീന ഈജിപ്തിലെ ചിത്രലിപിയുടെ ഗൂഢാർത്ഥം മനസ്സിലാക്കുവാൻ നടന്ന പ്രയത്നങ്ങൾ വിജയിച്ചത് 1822-ലാണെന്നു പറയാം. ഈ വിജയം നേടിയത് ഫ്രഞ്ചു പണ്ഡിതനായ ജീൻ ഫ്രാങ്കോ ഷംപോള്ളിയോൻ (1790-1832) ആയിരുന്നു എന്ന വസ്തുതയും ഇവിടെ സ്മരിക്കട്ടെ. ലൗറേയിൽ ഒരു ഈജിപ്ഷ്യൻ മ്യൂസിയം സ്ഥാപിച്ച് അതിന്റെ ക്യൂറേററായി സേവനമനുഷ്ഠിച്ചതും ഇദ്ദേഹം തന്നെ. 'റോസെററാ ശിലാലിഖിത'ത്തിന്റെ പഠനമാണ് അദ്ദേഹത്തെ ചിത്രലിപിയുടെ സാരം മനസ്സിലാക്കുവാനുള്ള സരണി കാണിച്ചത്. ഈ വിസ്മയകരമായ വിജയം പുരാതന പൗരസ്ത്യ സംസ്കാരങ്ങളുടെ പഠനങ്ങൾക്ക് പുതിയ പ്രചോദനമായിത്തീർന്നു.

പുരാതന ഈജിപ്തിലെ ഭരണാധിപൻമാർ ഹേററാ എന്നൊരു ജനസമൂഹത്തിൽനിന്ന് കപ്പം ഈടാക്കിയിരുന്നതായും റാംസെസ് രണ്ടാമൻ ഉത്തര സിറിയയിൽ കാഡേഷ് എന്ന സ്ഥലത്തു നടന്ന യുദ്ധത്തിൽ, ഈ ജനവിഭാഗത്തെ നിശ്ശേഷം പരാജയപ്പെടുത്തിയതായും സ്പഷ്ടമായി. ഈജിപ്തിലെതന്നെ

ഭരണാധികാരിയായിരുന്ന അഖെനാ റേറാണിൻെറ എഴുത്തുകുത്തുകളിൽ ചിലത് 1887-ൽ ടെൽ എൽ അമാർനാ എന്ന സ്ഥലത്തു കണ്ടെത്തി. ഹിറൈററു സൈന്യവിന്യാസങ്ങൾ സിറിയൻ പ്രദേശത്തു നടന്നിരുന്നതിനെപ്പററി ആയിരുന്നു ഇതിലൊന്ന്. അതുപോലെ അഖെനാറേറാണിൻെറ സ്ഥാനാരോഹണാവസരത്തിൽ ഹിറൈററുകളുടെ ഒരു രാജാവ് അദ്ദേഹത്തെ അനുമോദിച്ച് അഭിസംബോധന ചെയ്ത എഴുത്തും കണ്ടെത്തി.

സർഹെൻറി ക്രസ്വിക് റാളിൻസൺ (1810-1895) പ്രഗല്ഭനായ ഒരു ഗവേഷകനെന്ന നിലയിൽ പ്രസിദ്ധനാണ്. പ്രാചീന സിറിയൻ സംസ്കാരത്തെക്കുറിച്ച് അദ്ദേഹം നടത്തിയ ഗവേഷണങ്ങൾ ആണ് ആ പ്രശസ്തിക്ക് ആധാരം. ആപ്പ്ലിപി (Cuneiform alphabet) കളിൽ രേഖപ്പെടുത്തിയിട്ടുള്ള വിവരങ്ങൾ വായിക്കുവാനും മനസ്സിലാക്കുവാനും, അദ്ദേഹത്തിൻെറ കണ്ടുപിടുത്തങ്ങൾ ഉണ്ടാകുന്നതിനുമുമ്പു സാധിച്ചിരുന്നില്ല. ഈസ്ററിന്ത്യാ കമ്പനിയുടെ സേനാവിഭാഗത്തിൽ സേവനമനുഷ്ഠിച്ചിരുന്ന റാളിൻസൺ, പേർഷ്യനും ഇന്ത്യനും പ്രാദേശിക ഭാഷകളിൽ വിരുതു നേടി. കാൻഡഹാറിലെയും (1840) ബാഗ്ദാദിലെയും (1844) പൊളിററിക്കൽ ഏജൻറായി ജോലി ചെയ്തിരുന്നതിനാൽ ഈ പ്രദേശങ്ങളിലെ പ്രാചീന സംസ്കാര കേന്ദ്രങ്ങളുമായി ബന്ധപ്പെടുവാൻ വിഷമമുണ്ടായില്ല. ആപ്പ്ലിപിയുടെ പഠനവും തുടർന്നുള്ള ഭാഷാ രഹസ്യവിശകലനങ്ങളും 1846-ൽ വിജയപൂർവ്വം സാധിച്ചു. പൗരാണിക അസീരിയൻ, ബാബിലോണിയൻ സംസ്കാരങ്ങളിൽ ആഴമേറിയ അറിവ് ആർജ്ജിച്ച അദ്ദേഹത്തിന് ബെഹിസ്ററൻ ആപ്പ്ലിപികളുടെ ആന്തരാർത്ഥം വെളിപ്പെടുത്തുവാനും കഴിവുണ്ടായി.

പുരാതന പൗരസ്ത്യ സംസ്കാര പണ്ഡിതനായിരുന്ന ഹ്യൂഗോ വിങ്ക്ളർ (1863-1913) പ്രാചീന സൈഡോൺ ബോഗാസ്കോയ് തുടങ്ങിയ സങ്കേതങ്ങളിൽ ഖനനങ്ങൾ നടത്തിയ വ്യക്തിയാണ്. ഒരു നാട്ടിൻപുറമായ ബോഗാസ്ക്കോയ് പൗരാണിക ഹിറൈററുകളുടെ തലസ്ഥാനമായിരുന്നു. പതിനായിരത്തിലധികം കളിമൺ പട്ടയങ്ങൾ അദ്ദേഹം ഈ ഖനനങ്ങളിലൂടെ സമ്പാദിക്കുകയുണ്ടായി. ഹിറൈററു ഭാഷയിലുള്ള ലിഖിതങ്ങൾ ആയിരുന്നു അവയിൽ ഉണ്ടായിരുന്നത്. ഇതൊക്കെ

മനസ്സിലാക്കി പരിഭാഷപ്പെടുത്തുവാനുള്ളപ്രാവീണ്യം അദ്ദേഹം ആർജ്ജിക്കുകയും ചെയ്തു. 1913-ൽ അന്തരിക്കുന്നതിനുമുമ്പ് അദ്ദേഹത്തിന് ഹിറൈററ്റുകളുടെ സാമ്രാജ്യത്തെക്കുറിച്ച് വേണ്ടത്ര വിവരങ്ങൾ സമ്പാദിക്കുവാനും ഈ ആപ്പ്ലിപികളുടെ പഠനത്തിലൂടെ സാധിച്ചു. വിങ്ക്ളറുടെ നിര്യാണാനന്തരം ഈ മുഖ്യമായ ഗവേഷണ യത്നം മുടങ്ങാതെ മുമ്പോട്ടുകൊണ്ടുപോകുവാൻ ജർമ്മൻ പൗരസ്ത്യ ഗവേഷണസംഘം നിയോഗിച്ചത് ഹ്രോസ്നിയേയാണ്.

നോർവേക്കാരനായ പ്രാചീന പൗരസ്ത്യ സംസ്കാര പണ്ഡിതൻ ജോർഗ് അലക്സാണ്ടർ കുഡ്സോൺ അമാർനായിൽ കണ്ടെടുത്ത രണ്ടു കത്തുകളുടെ കഥയും ഇവിടെ പ്രസക്തമാണ്. ഹിറൈററ്റുകളുടെ രാജാവായിരുന്ന അർസാവായുടെതായിരുന്നു അവ. ഹിറൈററ്റ് ആപ്പ്ലിപിയിൽ എഴുതിയ ഈ കത്തുകൾ കുഡ്സോൺ ഏകദേശപരിഭാഷ നൽകി പ്രസിദ്ധപ്പെടുത്തി. ഇൻഡോ യൂറോപ്യൻ ഭാഷാവിഭാഗത്തിൽ പെടുന്ന ഒന്നായിരിക്കാം ഹിറൈററ്റുകാരുടെ ഭാഷയെന്ന നിഗമനവും അദ്ദേഹം അവതരിപ്പിച്ചു. ഇതിനുശേഷം പതിമൂന്നു കൊല്ലം കഴിഞ്ഞാണ് ഹ്രോസ്നി ഈ രംഗത്ത് കടന്നുവന്നത്.

ആരാണ് ഈ ബെഡ്റിക് ഹ്രോസ്നി?

നൂററാണ്ടുകൾക്കു മുമ്പ് അസ്തമിച്ച് അന്ധകാരത്തിലാണ്ട്, വിസ്മരിക്കപ്പെട്ടുപോയ പ്രാചീന സംസ്കാരങ്ങളെ നമുക്കു തെളിച്ചു കാണിച്ചുതന്നിട്ടുള്ള പ്രതിഭാധനൻമാരായ ഗവേഷകൻമാരുടെ കൂട്ടത്തിൽ പ്രമുഖനായ ഒരുവ്യക്തിയാണ് അദ്ദേഹം. അദ്ദേഹത്തിൻെറ ജൻമശതവാർഷികം 1979 മെയ്മാസത്തിലായിരുന്നു. അല്പം അമാന്തിച്ചാണെങ്കിലും അദ്ദേഹത്തെക്കുറിച്ചും അദ്ദേഹത്തിൻെറ സംഭാവനകളെക്കുറിച്ചും അറിയാൻ അല്പമായിട്ടെങ്കിലും ആഗ്രഹിക്കുന്നത് അനുചിതമാകുകയില്ല.

ബൊഹിമിയയുടെ മദ്ധ്യപ്രദേശത്തുള്ള ലൈസാനാട് ലാബെം എന്ന സ്ഥലത്ത്, 1879 മെയ് 6-ാം തീയതിയാണ് ബെഡ്റിക് ഹ്രോസ്നി ഭൂജാതനായത്. ഇവാഞ്ചലിക്കൽ സഭയിലെ ഒരു സുവിശേഷപ്രചാരകനായിരുന്നു പിതാവ്. വിയന്ന സർവകലാശാലയിൽ 1897-ൽ ചേർന്ന് പൗരസ്ത്യ ഭാഷകളിൽ

പ്രത്യേക പരിജ്ഞാനം സമ്പാദിച്ച ഹ്രോസ്നിക്ക് അറബി, അരമായിക്, ഹീബ്രു സംസ്കൃതം തുടങ്ങി പന്ത്രണ്ടു ഭാഷകളിൽ പാണ്ഡിത്യം ഉണ്ടായിരുന്നു. ഈ ബഹുഭാഷാവിജ്ഞാനമാണ് പ്രാചീന പൗരസ്ത്യ സംസ്കാരങ്ങളുടെ പഠനത്തിന് ഏററവും കൂടുതൽ സഹായിച്ചത്. വിയന്ന സർവകലാശാലയിലെ ലൈബ്രേറിയനായും, പിന്നെ അവിടത്തെ അദ്ധ്യാപകനായും, അതിനുശേഷം പ്രൊഫസ്സറായും ജോലി നോക്കിയിട്ടുണ്ട്. ഇക്കാലത്ത് പതിനാറു കൊല്ലം തുടർച്ചയായി നടത്തിയ ഗവേഷണങ്ങളും പഠനങ്ങളുംകൊണ്ട് പ്രാചീന പൗരസ്ത്യ സംസ്കാരങ്ങളെ സംബന്ധിക്കുന്ന സുപ്രധാനങ്ങളായ വസ്തുതകൾ വെളിച്ചത്തു കൊണ്ടുവരുവാൻ വിജയിച്ചു. ഒന്നാം ലോകമഹായുദ്ധാനന്തരം ചെക്കോസ്ലോവാക്യ ഒരു സ്വതന്ത്ര രാജ്യമായി രൂപംപ്രാപിച്ചപ്പോഴാണ് പ്രാഗിലെ സർവകലാശാലയിൽ പ്രൊഫസ്സർപദം ഏറെറടുത്തത്. 1924-25-ൽ ആദ്യത്തെ ചെക്കോസ്ലോവാക്യൻ പുരാവസ്തു പര്യടനസംഘത്തെ കിഴക്കനേഷ്യയിലേക്ക് നയിച്ചു. പ്രാചീന സംസ്കാര സങ്കേതങ്ങൾ അടിസ്ഥാനമാക്കിയുള്ള പഠനങ്ങൾ ഗഹനമായി നടത്തുകയെന്നതായിരുന്നു ലക്ഷ്യം.

ഏഷ്യാമൈനർ പ്രദേശത്തു ഹിററൈററുകൾ പ്രാഭവത്തിൽ കഴിഞ്ഞ ഒരു ജനതയാണ്. പ്രാചീന ഈജിപ്തുകാരുമായി മൽസരിക്കാൻ തക്ക വൈഭവം ആർജിച്ചിരുന്ന ബാബിലോണിയക്കാരെ പൂർണമായി പരാജയപ്പെടുത്തിയത് ഇവരാണെന്ന വസ്തുത വിസ്മരിച്ചുകൂടാ. ഹാററു സൈലിസ് മൂന്നാമൻ എന്ന അവരുടെ രാജാവ് അക്കാലത്ത് ഈജിപ്തിലെ ഫാറോവായിരുന്ന റാംസെസ് രണ്ടാമനുമായി സമാധാനവും സൗഹൃദവും ഉറപ്പുവരുത്തുവാൻ ഒരു കരാറിൽ ഒപ്പുവച്ചതായുള്ള രേഖയും കിട്ടിയിട്ടുണ്ട്. വിദഗ്ദ്ധമായി നിർമ്മിച്ച കോട്ടകൊത്തളങ്ങളുടെയും ആരാധനാലയങ്ങളുടെയും നഗര കവാടങ്ങളുടെയും മററും വിപുലമായ അവശിഷ്ടങ്ങൾ കണ്ടെത്തുവാനും സാധിച്ചിട്ടുണ്ട്. ഈ സംസ്കാരത്തിൻെറ സ്രഷ്ടാക്കളായ ജനങ്ങളെ സംബന്ധിച്ച വസ്തുനിഷ്ഠങ്ങളായ വിവരങ്ങൾ മനസ്സിലാക്കുന്നതിന് വഴിയുണ്ടാക്കിയവരിൽ പ്രമുഖൻ ഹ്രോസ്നിയാണ്. ഹെറോഡോററസ് എന്ന ബി. സി. അഞ്ചാം നൂററാണ്ടിലെ ഗ്രീക്ക് ചരിത്രകാരനും, സ്ട്രാബോ എന്ന ബി. സി. ഒന്നാം നൂററാണ്ടിലെ

ഭൂമിശാസ്ത്രകാരനും ആനുഷംഗികമായി മാത്രം ഈ ജനതയെക്കുറിച്ച് പരാമർശിച്ചിട്ടുണ്ട്. പഴയനിയമത്തിൽ ഇവരെപ്പററി ഇരുപതിലധികം തവണ പറഞ്ഞിരിക്കുന്നു. പക്ഷേ ഈ ജനസമൂഹത്തെ സംബന്ധിക്കുന്ന ആധികാരികങ്ങളായ ചരിത്രവസ്തുതകൾ ലഭ്യമാക്കുന്നതിനും അവരുടെ സംസ്കാരത്തെ സംബന്ധിച്ച് അറിയുന്നതിനും ആവശ്യമായ വിവരങ്ങൾ മുഖ്യമായി ലഭ്യമാക്കിയത് ഹ്രോസ്നിയുടെ പരിശ്രമങ്ങളാണ്. ഹിറൈററു ചിത്രലിപികളുടെ അർത്ഥവും വിന്യാസ സമ്പ്രദായങ്ങളും കണ്ടെത്തുന്നതിലായിരുന്നു അദ്ദേഹം അധികം വിജയിച്ചത്. ബി. സി. 15-8 നൂററാണ്ടു കാലഘട്ടങ്ങളിൽ പ്രയോഗക്ഷമമായിനിന്നിരുന്ന ഈ ഭാഷ, ഈജിപ്ത്യൻ ചിത്രഭാഷയിൽനിന്നു ഭിന്നമാണ്.

ഹ്രോസ്നിയുടെ പഠനഫലങ്ങൾ പല വാല്യങ്ങളിലായി (Hittite Hieroglyphic Inscripticns) പ്രസിദ്ധീകരിച്ചിരിക്കുന്നു. അദ്ദേഹം എഴുപത്തിമൂന്നാമത്തെ വയസ്സിൽ പ്രാഗിൽ വച്ച് 1952 ഡിസംബറിൽ അന്തരിച്ചു. പൗരാണിക പൗരസ്ത്യ സംസ്കാരങ്ങളെ അനാവരണം ചെയ്ത പ്രതിഭാശാലികളുടെ കൂട്ടത്തിൽ പ്രമുഖനായി അംഗീകരിക്കപ്പെട്ടിട്ടുള്ള അദ്ദേഹത്തിൻെറ സ്മരണ ശാശ്വതമായി നിലനിൽക്കും.

അഞ്ച്

# കൊളംബസിനെ രക്ഷിച്ച ചന്ദ്രഗ്രഹണം

ലോകത്തിലെ വിവിധ ജനവിഭാഗങ്ങളിൽ പലരും പ്രകൃതിയിലെ പ്രതിഭാസങ്ങളെ സംബന്ധിച്ചു സ്വന്തം വ്യാഖ്യാനങ്ങളും വിശദീകരണങ്ങളും നൽകുവാൻ താൽപര്യം പ്രദർശിപ്പിച്ചിട്ടുണ്ട്. ഇവ മിക്കതും കഥാരൂപങ്ങളിലാണു നിലനിന്നിട്ടുള്ളത്. ഏതു കാര്യത്തിനും തങ്ങളുടേതായി പുറപ്പെടുവിക്കാറുള്ള ഈ വ്യാഖ്യാനത്തിൽ യുക്തിയുള്ളതിനെക്കാൾ ഏറെ ശക്തി, ഭാവനയ്ക്കാണ്.

ദേവൻമാരുമൊത്തു രാഹു എന്ന അസുരൻ അമൃതുകഴിച്ചു. ഈ വസ്തുത സൂര്യ ചന്ദ്രൻമാർ അറിയാൻ ഇടയായി. അവർ ഒട്ടും അമാന്തിക്കാതെ ആ വിവരം വിഷ്ണുവിനെ അറിയിച്ചു. അപകടസാദ്ധ്യത ഒഴിവാക്കാൻ രാഹുവിനെ നശിപ്പിക്കുകയേ വഴിയുള്ളു. രാഹുവിൻെറ തല വെട്ടുവാൻ വിഷ്ണു ഒട്ടും മടിച്ചില്ല. എന്നാൽ അമൃത് അകത്തായിപ്പോയതിനാൽ രാഹു അമരനായിത്തീർന്നിരുന്നു. അതുകൊണ്ട് രഹുവിൻെറ ശരീരഖണ്ഡങ്ങൾക്കും നാശമില്ലാതായി. അങ്ങനെ തലഭാഗം രാഹുവായും ബാക്കി കേതുവായും നിലനിന്നു. തനിക്കു സംഭവിച്ച ഈ ദുരവസ്ഥയ്ക്കു കാരണം സൂര്യചന്ദ്രൻമാരാണെന്ന്

അറിഞ്ഞപ്പോൾ രാഹുവിന് അവരോട് എന്തെന്നില്ലാത്ത അമർഷമുണ്ടായി. പക പോക്കുവാൻ അവസരം കാത്തു രാഹു കഴിഞ്ഞുകൂടി. രാഹുവിൻെറ പകപോക്കലാണത്രേ സൂര്യഗ്രഹണവും ചന്ദ്രഗ്രഹണവും! എന്നാൽ രാഹുവിന് ഒരിക്കലും അന്തിമവിജയം ഉണ്ടാവുകയില്ല. ഇതാണു ഭാരതീയരുടെ പുരാണപ്രസിദ്ധമായ കഥയുടെ രത്നച്ചുരുക്കം. ഇതിൽ വിശ്വസിക്കുന്നവർ രാഹുവിൽ നിന്നു മോചനം നേടുവാൻ സൂര്യചന്ദ്രന്മാർക്കു ശക്തി ലഭിക്കുന്നതിനു പൂജയും മററും നടത്താറുണ്ട്. നാട്ടിൻപുറത്തുകാർ മടൽ നിലത്തടിച്ചു രാഹുവിനെ ഭയപ്പെടുത്തുന്നു!

ബി. സി. 585-ൽ ഏഷ്യാമൈനറിൽ ഉണ്ടായ സൂര്യഗ്രഹണത്തെക്കുറിച്ചു തേൽസ് (Thales) പ്രവചിച്ചിരുന്നു. ഗ്രഹണത്തെ ദൈവകോപത്തിൻെറ ലക്ഷണമായിട്ടാണ് അന്നും ആളുകൾ പരിഗണിച്ചത്! അക്കാലത്തു അവിടത്തെ രണ്ടു ചെറിയ രാജ്യങ്ങൾ—ലിഡിയയും മീഡിയയും—തമ്മിൽ യുദ്ധം നടക്കുകയായിരുന്നു. യുദ്ധം തുടങ്ങിയിട്ടു വളരെ വർഷങ്ങളായി. ജയാപജയങ്ങൾ രണ്ടു കൂട്ടർക്കും ഉണ്ടായിട്ടുണ്ട്, എങ്കിലും നിർണ്ണായകമായ ജയം ആർക്കും ഉണ്ടായിട്ടില്ല. വളരെപ്പേർ മരിച്ചു. അതിലധികംപേർ പല ദുരിതങ്ങൾ സഹിച്ചു. രണ്ടു കക്ഷികളും ഒരു പോലെ ക്ഷീണിച്ചു. ഈ ഘട്ടത്തിലാണു സൂര്യഗ്രഹണം ഉണ്ടായതും പാടേ ഇരുട്ടു വ്യാപിച്ചതും. ജനങ്ങൾ ഭയവിഹ്വലരായി. സൂര്യൻ എവിടെയോ ഒളിച്ചിരിക്കുന്നു! യുക്തിരഹിതവും അനാവശ്യവുമായ മൽസരത്തിൽ ഏർപ്പെട്ടു കൊലയും കൊള്ളിവയ്പും നടത്തുന്ന മനുഷ്യരെ നേർവഴിക്കു കൊണ്ടുവരുന്നതിനു ദൈവം നല്കിയ മുന്നറിയിപ്പാണ് അതെന്നു രണ്ടുകൂട്ടരും കരുതി. യുദ്ധം അവസാനിപ്പിക്കുകയാണു വിവേകമുള്ള പ്രവൃത്തിയെന്ന് അവർ വിശ്വസിച്ചു. ഒന്നിച്ചിരുന്നു കാര്യങ്ങൾ പറഞ്ഞൊതുക്കി യുദ്ധം അവസാനിപ്പിക്കുവാനും സമാധാനം സംസ്ഥാപിക്കുവാനും രണ്ടുകൂട്ടരും തീരുമാനിച്ചു. അങ്ങനെ സമാധാനം സംസ്ഥാപിതമായി. മൽസരിച്ചിരുന്ന രാജാക്കന്മാർ രമ്യതയിലെത്തി. അവരുടെ മക്കളെ വിവാഹബന്ധത്തിൽ ഏർപ്പെടുത്തി, സമാധാനസംരംഭത്തെ ഉറപ്പിച്ചു. ശത്രുക്കൾ മിത്രങ്ങളായി.

അസന്തുഷ്ടിയോ കോപമോ പ്രകടിപ്പിക്കുവാനുള്ള ഉപായമായി ദൈവം ഗ്രഹണത്തെ ഉപയോഗിച്ചിരുന്നുവെന്നു പണ്ടുകാലം മുതൽ പലരും വിശ്വസിച്ചിരുന്നു. ഈ അന്ധവിശ്വാസത്തെ ശക്തിപ്പെടുത്തുവാനല്ലാതെ, പ്രപഞ്ചസംവിധാനത്തിലെ സ്വാഭാവിക സംഭവവികാസമാണിതെന്നു സാധാരണക്കാരെ പറഞ്ഞു മനസ്സിലാക്കുവാൻ മതാധികാരികൾക്കോ ഭരണാധിപന്മാർക്കോ കഴിഞ്ഞില്ല. നേരെമറിച്ചു സന്ദർഭം കിട്ടുമ്പോഴെല്ലാം സ്വകാര്യ താൽപര്യങ്ങൾക്കായി ഈ അന്ധവിശ്വാസത്തിനെ മുതലെടുക്കുവാൻ അവർ ശ്രമിച്ചിട്ടുമുണ്ട്. അക്കൂട്ടത്തിൽ ധീര സാഹസിക സഞ്ചാരിയായ കൊളംബസ്സും ഉൾപ്പെടും.

ഇന്ത്യയിലേക്കുള്ള ഒരു പുതിയ കടൽപ്പാത കണ്ടെത്തുവാൻ നടത്തിയ പരിശ്രമങ്ങളുടെ ഫലമായിട്ടാണല്ലോ കൊളംബസ് അമേരിക്കൻ പ്രദേശത്ത് ചെന്നെത്തിയത്. ഒരു പുതിയ ലോകത്തിലേക്കുള്ള വഴി കണ്ടെത്താൻ അങ്ങനെ അദ്ദേഹത്തിനു കഴിഞ്ഞു. ഈ പ്രദേശങ്ങളിലേക്കു നാലു സാഹസിക യാത്രകൾ അദ്ദേഹം നയിച്ചു. ഇതിൽ അവസാനത്തേത് 1502-ൽ ആയിരുന്നു. വെസ്റ്റ് ഇൻഡീസ് എന്ന് ഇന്ന് അറിയപ്പെടുന്ന ദ്വീപസമൂഹത്തിലാണ് ഇത്തവണ കൊളംബസ്സും കൂട്ടരും ചെന്നുചേർന്നത്. അവിടവും താണ്ടി ഏഷ്യയിൽ എത്തുവാൻ സാധിക്കുമെന്നായിരുന്നു കൊളംബസ്സിൻെറ വിശ്വാസം. എന്നാൽ യാത്രതുടരുവാൻ അദ്ദേഹത്തിനു സാധിച്ചില്ല. കാററും കടൽക്ഷോഭവുംകൊണ്ടു പല കപ്പലുകളും തകർന്നു. നാവികർ ലഹളയ്ക്കു തയ്യാറായി. പലർക്കും ദീനം പിടിപ്പെട്ടു. വിപരീത സാഹചര്യങ്ങൾ സാരമാക്കാതെ യാത്ര തുടരുവാൻ അദ്ദേഹം തുനിഞ്ഞില്ല. സൗകര്യമുള്ള ഒരു സങ്കേതത്തിൽ നങ്കൂരമിട്ടു, കപ്പലുകളുടെ കേടുപാടുകൾ പോക്കാനുംമററും നടപടികളെടുത്തു. ഇന്നത്തെ ജമീക്ക (Jamica) എന്ന ദ്വീപിനടുത്താണു കൊളംബസ്സും കൂട്ടരും തങ്ങിയത്.

ആഹാരവിഭവങ്ങൾ മിക്കവാറും തീർന്നിരുന്നതിനാൽ ദ്വീപിലെ ആദിവാസികളെ ആശ്രയിക്കാതെ തരമില്ലെന്നായി. ആദ്യം ആദിവാസികൾ അത്ര വിമുഖത പ്രകടിപ്പിച്ചില്ല. മററു പല

സഹായങ്ങളും ആവശ്യമായിരുന്നതിനാൽ, അല്പം അകലെ ഒരു പ്രദേശത്തു താവളമുറപ്പിച്ചിരുന്ന സ്പെയിൻകാരുടെ സങ്കേതത്തിലേക്ക് ഒരു ഉദ്യോഗസ്ഥനെ കൊളംബസ് നിയോഗിച്ചു.

ദിവസങ്ങൾ കടന്നുപോയി; നാട്ടിലേക്കു മടങ്ങുന്നതിനുള്ള അമാന്തവും ദൈനന്ദിനജീവിതത്തിൽ നേരിടുന്ന വൈഷമ്യങ്ങളും കാരണം നാവികരിൽ കുറെപ്പേർ ലഹളയുണ്ടാക്കി. കൊളംബസ്സിനു രോഗം ബാധിച്ചു. കപ്പലുകളുടെ കേടുപാടുകൾ പരിഹരിക്കുന്നതിനുള്ള പണി വേണ്ടത്ര പുരോഗമിച്ചില്ല. ആത്മവിശ്വാസം നശിപ്പിക്കുന്ന സാഹചര്യങ്ങൾ! കൂനിന്മേൽകുരു എന്നപോലെ മറെറാരു വിഷമംകൂടി കൊളംബസ്സിനെ തുറിച്ചുനോക്കി. ആദിവാസികൾ നാവികർക്ക് ആഹാരം കൊടുക്കുവാൻ വൈമനസ്യം പ്രകടിപ്പിച്ചു തുടങ്ങി.

കൊളംബസ് പോംവഴികൾ ആലോചിച്ചു കഴിഞ്ഞുകൂടി. 1504 ഫെബ്രുവരി 29-ാം തീയതി ജമീക്ക പ്രദേശത്ത് ഒരു ചന്ദ്രഗ്രഹണം ദൃശ്യമാകുമെന്ന് ഒരു ജ്യോതിശ്ശാസ്ത്രജ്ഞൻ നടത്തിയിട്ടുള്ള പ്രവചനത്തെക്കുറിച്ച് ഈ സന്ദർഭത്തിലാണ് അദ്ദേഹം ഓർമ്മിച്ചത്. ജ്യോതിശ്ശാസ്ത്ര ഗ്രന്ഥങ്ങൾ വളരെ ശ്രദ്ധയോടും താൽപര്യത്തോടുംകൂടി പഠിക്കുന്ന ശീലക്കാരനായിരുന്നു അദ്ദേഹം എന്ന സംഗതി ഇവിടെ സ്മരണീയമാണ്.

ആദിവാസികളുടെ നേതാക്കളെ വിളിച്ചുവരുത്തി, അവർ വെള്ളക്കാർക്ക് ആഹാരവിഭവങ്ങൾ കൊടുക്കുന്നതിനു വൈമനസ്യമുള്ളവരാണെന്നു ദൈവം അറിഞ്ഞിരിക്കുന്നു എന്നു കൊളംബസ് അവരോടു പറഞ്ഞു. ഇതുകാരണം ദൈവം വളരെ കോപിച്ചിട്ടുമുണ്ട്. ദൈവത്തിൻെറ കോപം നാളെത്തന്നെ നിങ്ങൾ കാണും. അടുത്തദിവസം ഉദിക്കുന്ന ചന്ദ്രനു രക്തവർണ്ണമായിരിക്കും. പിന്നീടു ചന്ദ്രനെ പിൻവലിക്കുകയും ചെയ്യും. ഈ വിവരങ്ങൾ ദൈവം തന്നെ അറിയിച്ചിട്ടുണ്ടെന്നും വിവരം ആദിവാസികളെ അറിയിക്കാൻ ആജ്ഞാപിച്ചിട്ടുണ്ടെന്നും അതുകൊണ്ട് ഈ മുന്നറിയിപ്പു നല്കുകയാണെന്നും കൊളംബസ് അവരെ ധരിപ്പിച്ചു. കഠിനമായ ശിക്ഷ ഉണ്ടാകാതിരിക്കണമെങ്കിൽ ദൈവത്തെ പ്രീതിപ്പെടുത്തിയേ പററൂ. അതിനു പഴയപടി

ആഹാരവിഭവങ്ങൾ മുടക്കംവരാതെ എത്തിച്ചുതരണം; അങ്ങനെ ഉറപ്പുതന്നാൽ ദൈവകോപം ഉണ്ടാകാതിരിക്കുവാൻ ദൈവത്തോട് അപേക്ഷിക്കാമെന്നു കൊളംബസ് ഏററു.

ആദിവാസികളുടെ നേതാക്കന്മാർ ഇതുകേട്ടു ചിരിച്ചു. എങ്കിലും വെള്ളക്കാരൻ പറഞ്ഞതു സത്യമാണോ എന്നു പരീക്ഷിക്കുവാൻ അവർ ചന്ദ്രോദയം കാത്തു കഴിഞ്ഞുകൂടി. അദ്ഭുതമെന്നല്ലാതെ എന്തുപറയാൻ! കോപംകൊണ്ടു കലങ്ങിച്ചുവന്ന കണ്ണുപോലെയാണു ചന്ദ്രൻ ഉദിച്ചുപൊങ്ങിയത്. ആദിവാസികൾ ഭയാക്രാന്തരായി. ഇതിനുമുമ്പ് ഒരിക്കലും അവർ ചന്ദ്രനെ ഇങ്ങനെ ദർശിച്ചിട്ടില്ല. വെള്ളക്കാരൻ പറഞ്ഞതു വാസ്തവമായിരിക്കുമോ? അവർ ഓടി കൊളംബസ്സിൻെറ അടുത്തെത്തി. അവരുടെ പരിഭ്രമം കണ്ടപ്പോൾതന്നെ കൊളംബസ്സിനു കാര്യം മനസ്സിലായി. ദൈവകോപം ശമിപ്പിക്കാൻ മേലിൽ ആഹാരവിഭവങ്ങൾ മുടക്കം വരുത്താതെ എത്തിക്കാമെന്ന് ഏല്ക്കുകയേ വഴിയുള്ളു. കാര്യങ്ങൾ പറഞ്ഞുകൊണ്ടിരിക്കുമ്പോൾ അതാ! ചന്ദ്രബിംബം ക്രമേണ അപ്രത്യക്ഷമാകുന്നു! അവരുടെ ചന്ദ്രനെ ദൈവം പിൻവലിക്കുകയാണ്!

ഭയവിഹ്വലരായിത്തീർന്ന ആദിവാസികൾ കൊളംബസ്സിൻെറ മുമ്പിൽ മുട്ടുകുത്തി, തങ്ങളെ രക്ഷിക്കണമെന്നു യാചിച്ചു. മേലിൽ മുടക്കംവരുത്താതെ ഭക്ഷ്യസാധനങ്ങൾ എത്തിച്ചുതന്നുകൊള്ളാമെന്നേററു. അക്കാര്യം ദൈവത്തെ അറിയിക്കണമെന്ന് അഭ്യർത്ഥിച്ചു. കൊളംബസ് സ്വകാര്യമുറിയിൽ കയറി കതകടച്ചു.

അല്പനേരം കഴിഞ്ഞ് അദ്ദേഹം പുറത്തുവന്നു, തൻെറ ശുപാർശ ദൈവം സ്വീകരിച്ചെന്നും അവരുടെ ചന്ദ്രനെ ഉടനെ തിരിച്ചുതരുമെന്നും പറഞ്ഞു. അതുപറഞ്ഞുകൊണ്ടിരിക്കുമ്പോൾ, അതാ! ചന്ദ്രൻ വീണ്ടും പ്രത്യക്ഷപ്പെട്ടു. പിന്നീടു പൂർണ്ണശോഭയിൽ ചന്ദ്രൻ ആകാശത്തു പ്രകാശിച്ചു. ആദിവാസികൾ ആർത്തുവിളിച്ച് ആഹ്ലാദം പ്രദർശിപ്പിച്ചു. കൊളംബസിനെ അവർ രക്ഷകനായി കരുതി.

കൊളംബസ്സും കൂട്ടരും മടങ്ങിപ്പോകുന്നതുവരെ പിന്നെ ആഹാരപ്രശ്നം അവരെ അലട്ടുകയുണ്ടായില്ല.

ആറ്

# മൗറിസ് മേററർലിങ്ക്

'നാം ജീവിക്കുന്ന ഈ ലോകം, ഈ പ്രപഞ്ചം തന്നെയും, ഇനിയും വളരെയേറെ വളരാനിരിക്കുന്നതും, കൂടുതൽ കൂടുതൽ അത്ഭുതങ്ങൾ പ്രദാനം ചെയ്യുന്നതിനു ശക്തമായിരിക്കുന്നതുമാണെന്നു നാം കൂടെക്കൂടെ ഓർമ്മിക്കുന്നതു നന്നായിരിക്കും. ഇന്നലെ ജന്മംകൊണ്ട ഈ ലോകം, അതിൻെറ അരാജകത്വത്തിൽ നിന്ന് അല്പാല്പമായിട്ടേ മുക്തമായിക്കഴിഞ്ഞിട്ടുള്ളു. അതു മരിക്കുകയാണെന്ന് ചിലർ പറയാറുണ്ടെങ്കിലും, ഒരു പുതിയ ജീവിതത്തിലേക്കു പുരോഗമിക്കുകയാണെന്നതായിരിക്കണം സത്യം. എങ്ങനെയായാലും, സംവത്സരങ്ങൾ കഴിയുന്നതോടെ ജീവിതം വണ്ണത്തിലും, എല്ലാററിനുമുപരി അന്തസ്സത്തയിലും വർദ്ധമാനവും സമ്പുഷ്ടവുമാകുകയാണു ചെയ്യുന്നത്.' മൗറിസ് മേററർലിങ്കിനെക്കുറിച്ചു ചിന്തിക്കുമ്പോൾ, ഈ വാക്കുകളിലൊതുക്കി അദ്ദേഹം അവതരിപ്പിച്ചിട്ടുള്ള ആശയങ്ങളാണ് എപ്പോഴും സ്മരണയിൽ വരുക.

മനുഷ്യനെക്കുറിച്ചും അവൻെറ കഴിവുകളെക്കുറിച്ചും ബോധവാനായിരിക്കുന്ന ഏതൊരു വ്യക്തിക്കും, യുക്തിയുക്തമായി ചിന്തിക്കുമ്പോൾ മുകളിൽ ചൂണ്ടിക്കാണിച്ച ചിന്താസരണിയെ സ്വീകരിക്കാതെ കഴിയുന്നതല്ലെന്നു പലപ്പോഴും തോന്നാറുണ്ട്. ഇരുണ്ട മേഘങ്ങളാൽ അന്തരീക്ഷം അസുന്ദരമായി ഭവിക്കു

മ്പോൾ, സ്വയം സൃഷ്ടിക്കുന്ന കുരുക്കുകളിൽ കുടുങ്ങി മനുഷ്യൻ കുടുങ്ങുമ്പോൾ, ഭാവിയെക്കുറിച്ചും ലക്ഷ്യത്തെക്കുറിച്ചും സംശയങ്ങൾ വളരുവാൻ സാദ്ധ്യതയുണ്ടാകും. എന്നാൽ, ഏതൊന്നിലുമെന്നപോലെ ഇക്കാര്യത്തിലും, വസ്തുനിഷ്ഠമായി ചിന്തിക്കുവാൻ കഴിയുന്ന വേളകളിലുള്ള വിലയിരുത്തലുകളാണല്ലോ, ശരിയായ വിധികൾ. അതു നടത്തുവാൻ പ്രശാന്തതയും പ്രസന്നതയും കൂടുതലുള്ള നിമിഷങ്ങളിലെ പററൂ. മേററർലിങ്കിൻെറ വാക്കുകൾ സ്മരണയിൽ പ്രതിധ്വനിക്കുമ്പോൾ, ഈ സത്യത്തിൻെറ തരംഗങ്ങളാണ് അലയടിച്ചു ഹൃദയഭിത്തികളെ ഇക്കിളിക്കൂട്ടാറുള്ളത്.

പ്രപഞ്ചത്തിൽ മനുഷ്യൻെറ സ്ഥാനമെന്താണെന്നുള്ള ബൃഹത്തായ പ്രശ്നം, മേററർലിങ്കിനെ എന്നും അത്ഭുതപ്പെടുത്തിയിട്ടുണ്ട്. ഒരു ദാർശനികനെന്ന നിലയിൽ ജീവിതമെന്ന അത്ഭുതപ്രതിഭാസത്തെക്കുറിച്ച് അദ്ദേഹം അവതരിപ്പിച്ചിട്ടുള്ള ആശയങ്ങൾ നമ്മുടെ ആദരവ് അത്രയധികം ആർജ്ജിച്ചെന്നു വരികയില്ല. എന്നാൽ ഈ ചോദ്യത്തിനുള്ള ഉത്തരം കണ്ടെത്തുവാനുള്ള മഹത്തായ പരിശ്രമത്തിലേർപ്പെട്ട അദ്ദേഹത്തിൻെറ പ്രതിഭ, ലൗകികവും അലൗകികവുമായ മേഖലകളിലേക്ക് ധീരമായി കടന്നു ചെല്ലുന്നതു കാണുവാൻ അദ്ദേഹത്തിൻെറ കൃതികൾ നമുക്ക് അവസരം തരുന്നു. അന്തമില്ലാത്ത അദ്ദേഹത്തിൻെറ അഭിവാഞ്ഛ മനുഷ്യൻെറ മാത്രമല്ല, താണതരം ജീവികളുടെയും പുഷ്പങ്ങളുടേയും മററും അത്ഭുതപ്രപഞ്ചത്തിലേക്ക് എത്തിനോക്കുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചിട്ടുണ്ട്.

1889 ആഗസ്റ്റ് മാസം 24-ാം തീയതി പാരീസിലെ പത്രമായ ലി ഫിഗറോ (Le Figaro) അന്നത്തെ അത്യുന്നതനായ നാടകനിരൂപകനും അംഗീകൃത ഗ്രന്ഥകാരനുമായിരുന്ന ഒക്ടാവോ മിറാബോ (Octave Mirabeau) സാഹിത്യലോകത്തിനു തികച്ചും അപരിചിതനായിരുന്ന മൗറിസ് മേററർലിങ്കിൻെറ ആദ്യത്തെ നാടകത്തെക്കുറിച്ച് (La Princesse Maleine) സുദീർഘമായ ഒരാസ്വാദനമെഴുതി പ്രസിദ്ധപ്പെടുത്തുകയുണ്ടായി. അതിൽ നാടകത്തേയും അതിൻെറ കർത്താവിനേയും വാനോളം വാഴ്ത്തി. അന്നുമുതൽക്കാണ് മൗറിസ് മേററർലിങ്കിനെ ലോകം ശ്രദ്ധിക്കാനാരംഭിച്ചത്. ഇരുപത്തേഴുവയസ്സുണ്ടായിരുന്ന മേററർലിങ്ക്, തൻെറ ജന്മ

ദേശമായ ബെൽജിയത്തിലെ ഘെൻറ് (Ghent) എന്ന നാട്ടിൻപുറത്ത് അന്നു നിശ്ശബ്ദനായി സാഹിത്യപ്രവർത്തനത്തിൽ നിമഗ്നനായി കഴിയുകയായിരുന്നു. മിറാബോയുടെ നിരൂപണം സൃഷ്ടിച്ച അനുകൂലമായ അന്തരീക്ഷം പോലും അദ്ദേഹം കണക്കാക്കിയില്ല. അദ്ദേഹത്തിൻെറ ശ്രദ്ധ മുഴുവൻ കേന്ദ്രീകരിച്ചത് അടുത്ത രണ്ടു നാടകങ്ങളുടെ പൂർത്തീകരണത്തിലായിരുന്നു. അവ രണ്ടിലും മരണമെന്ന അത്യത്ഭുതത്തെയാണ് കൈകാര്യം ചെയ്യാനാഗ്രഹിച്ചത്. 1891-ൽ പാരീസിൽ അരങ്ങേറിയ ഈ നാടകങ്ങൾ— 'ആഗന്തുകനും' (The Intruder) 'അന്ധരും' (The Blind)— ആദ്യത്തെ നാടകത്തിൻെറ സരണിതന്നെയാണ് സ്വീകരിച്ചതും.

1862-ൽ ബൽജിയത്തിൽ ജനിച്ച മൗറിസ് മേററർലിങ്ക് ഫ്രഞ്ചുഭാഷയിൽ സാഹിത്യസൃഷ്ടി നടത്തിയാണ് പില്ക്കാലത്തു ലോക വിഖ്യാതി നേടിയത്. മകൻ ഒരു നിയമജ്ഞനായിത്തീരണമെന്നായിരുന്നു അദ്ദേഹത്തിൻെറ മാതാപിതാക്കന്മാരുടെ ആഗ്രഹം. എന്നാൽ അവരുടെ ആശ നിറവേററാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. നിയമപഠനത്തിൽ ആസക്തിയോ വാസനയോ യുവാവായ മേററർലിങ്കിനുണ്ടായതുമില്ല. സാഹിത്യത്തിൻെറ വിശാലമേഖലകളിൽ വിഹരിക്കുവാൻ മേററർലിങ്ക് കൊതിച്ചു. ജീവിതത്തിലന്തർലീനമായിട്ടുള്ള അതിഗഹനങ്ങളായ അത്ഭുതങ്ങളും പരമാർത്ഥങ്ങളും അന്വേഷിച്ചറിയുവാൻ, അതാണുത്തമമായ മാർഗ്ഗമെന്ന് അദ്ദേഹം വിശ്വസിച്ചു. മദ്ധ്യകാലങ്ങളിലെ ഗൂഢവിജ്ഞാനികളും (Mystics) യൂറോപ്യൻ സാഹിത്യകാരന്മാരും മാത്രമല്ല, വാൾട്ട് വിററ്മാൻ (Walt Whitman) എഡ്ഗാർ അല്ലൻ പോ (Edgar Alen Poe) തുടങ്ങിയവരും യുവാവായ മേററർലിങ്കിനെ ആകർഷിച്ചു. സമകാലികരായ നവീന ചിന്താഗതിക്കാരുടെ സ്വാധീനവലയത്തിൽപ്പെട്ടു സാഹിത്യപ്രവർത്തനം ഗൗരവപൂർവ്വം ആരംഭിച്ചു.

ഇങ്ങനെയാണ് മേററർലിങ്ക് സിംബോളിസ്റ്റ് സങ്കേതത്തിലെത്തിയത്. കുറെയേറെ കവിതകൾ ഇക്കാലഘട്ടത്തിൽ രചിക്കുകയും ചെയ്തു. അവ ഒരു നല്ല സമാഹാരമായി പ്രസിദ്ധീകരിക്കുകയുണ്ടായി. പാരീസിൽ കുറേനാൾ ചെലവഴിച്ച് അവിടത്തെ അന്നത്തെ പ്രമുഖസാഹിത്യകാരന്മാരുമായി സമ്പർക്കം

സ്ഥാപിച്ചു. ഇതെല്ലാം സ്വന്തം ആശയരൂപവൽക്കരണത്തിനും വഴി കണ്ടുപിടിക്കുന്നതിനും മേററർലിങ്കിനെ വളരെയധികം സഹായിച്ചു. ആദ്യകാലത്തെ കവിതകളിൽക്കൂടി പ്രകടമാക്കാൻ സാധിച്ച അന്തസ്സത്തയുടെ ഭാവങ്ങൾ, അരങ്ങത്ത് നാടകമെന്ന ഉപാധിയിൽക്കൂടി ആവിഷ്കരിക്കുവാൻ കഴിവുണ്ടായതാണ് നാടകമണ്ഡലത്തിൽ അദ്ദേഹത്തിനുണ്ടായ നേട്ടങ്ങളുടെ നിദാനമെന്നുപറയാം. സമകാലിക 'തിയേററിന്' അദ്ദേഹം നൽകിയ സംഭാവനയും വിപുലമായ സ്വാധീനവും അതിലാണധിഷ്ഠിതം. നാടകാവതരണത്തിൽ ആവിഷ്കരിച്ച പുതുമ പിന്നീടു തഴച്ചുവളരുകയും ചെയ്തു. ആധുനിക നാടകരചനയും അഭിനയരീതികളും ചലച്ചിത്ര സംവിധാനക്രമങ്ങളും രൂപംകൊള്ളുന്നതിനു മുന്നോടിയായിത്തീർന്ന ശക്തികളിലൊന്നു മേററർലിങ്കിൽനിന്നാണുത്ഭവിച്ചതെന്നു പറയാം. അദ്ദേഹത്തിൻെറ The Blue Bird എന്ന ഭാവനാശില്പം മോസ്കോയിലാണ് ആദ്യമായി അവതരിപ്പിച്ചത്. ആധുനിക നാടകസംവിധാനത്തിൻെറ പിതാവെന്നു പറയപ്പെടുന്ന സ്ററായിസ്ലാവ്സ്കിയുടെ (Konstantin Sergeevich Stanislawski) മേൽനോട്ടത്തിലായിരുന്നു എന്ന വസ്തുത ഇവിടെ സ്മരണീയമത്രെ. അതിമനോഹരമായ ഈ സങ്കല്പശില്പം സുഖമെവിടെയെന്നു തിരയുന്ന രണ്ടു കുട്ടികളുടെതാണ്.

ആരുടേയും അനുവാദം കാക്കാതെ പുതിയ ആശയങ്ങളും പേറി യൂറോപ്യൻ തിയേററിലേക്കു മേററർലിങ്ക് കടന്നുചെന്നു. 'ആഗന്തുക'ൻെറയും 'അന്ധരുടെ'യും അരങ്ങേററത്തോടുകൂടി അദ്ദേഹത്തിൻെറ സാഹിത്യാശ്വമേധം ആരംഭിച്ചെന്നു പറയാം. 'റിയലിസ'ത്തിനു പ്രാമാണ്യം നേടാൻ സാധിച്ചിരുന്ന ഒരു കാലഘട്ടത്തിൽ, അതിൽനിന്ന് എത്രയോ കാതം അകലെനിൽക്കുന്ന 'സിംബോളിസ'സങ്കേതം സ്വീകരിച്ചു നാടകങ്ങൾ രചിച്ച് യശസ്സു സമ്പാദിക്കുകയെന്ന അപൂർവ്വസംഗതിയാണ് മേററർലിങ്ക് സാധിച്ചത്. അനുദിനലോകത്തിലെ സംഭവങ്ങളായിരുന്നില്ല അദ്ദേഹത്തിൻെറ പ്രമേയങ്ങൾ. ഗ്രന്ഥകാരനു നിത്യനൂതനമെന്നുതോന്നിയ യഥാർത്ഥപ്രപഞ്ചമാണ് അരങ്ങത്ത്, പാരദർശകമായ തിരശ്ശീലക്കകത്ത്, അദ്ദേഹം സംവിധാനം ചെയ്തത്. ആ പ്രപഞ്ചം അലൗകികമായ സങ്കല്പമേഖലയായിരുന്നു.

സഭാവാസികളെ വിനോദിപ്പിക്കാനല്ല, അവരുടെ മുമ്പിൽ, രംഗ മണ്ഡപത്തിൽ മൗലികശക്തികളെ — ജീവിതത്തെയും സ്നേഹത്തെയും വിദ്വേഷത്തെയുമെല്ലാം, —പുതിയരീതിയിൽ അനാവരണംചെയ്തു ചിന്തിപ്പിക്കുവാനാണ് മേറ്റർലിങ്ക് യത്നിച്ചത്.

ബൽജിയത്തിൽ ജനിച്ചെങ്കിലും മേറ്റർലിങ്ക് ജീവിതത്തിൽ ഏറിയപങ്കും ചെലവഴിച്ചത് ഫ്രാൻസിലായിരുന്നു. ആദ്യം പാരീസിലാണ്താമസിച്ചതെന്നു സൂചിപ്പിച്ചല്ലൊ. ഏകാന്തത പ്രിയപ്പെട്ടിരുന്ന അദ്ദേഹം പ്രശസ്തിമൂലം അതനുഭവിക്കുന്നതിനു അവിടെ സാധിക്കുകയില്ലെന്നുവന്നപ്പോൾ മററു കേന്ദ്രങ്ങളിലേക്കു താമസം മാററി. മദ്ധ്യധരണ്യാഴി തീരത്ത് ശിശിരകാലത്തും, നോർമണ്ടിയിൽ വേനൽക്കാലത്തും താവളം കണ്ടെത്തി. നോർമണ്ടിയിലെ താമസക്കാലത്താണ്, ജീവിതത്തെക്കുറിച്ചു തോന്നിയിരുന്ന ഒടുങ്ങാത്ത ജിജ്ഞാസയാൽ, തേനീച്ചയുടെ ജീവിതരീതികളെക്കുറിച്ചു നിരീക്ഷിക്കുവാൻ അദ്ദേഹത്തിനു ഇടവന്നത്. അതിൻെറ ഫലങ്ങൾ ചാതുര്യത്തോടെ 'തേനീച്ചയുടെ ജീവിത' (Life of the Bee) ത്തിൽ വർണ്ണിച്ചിട്ടുണ്ട്. ഈ പുസ്തകവും ഉറുമ്പിനെയും ചിതലിനെയും കുറിച്ചുള്ള മററു ഗ്രന്ഥങ്ങളും പ്രകൃതിപാഠത്തിൽ താൽപര്യമുള്ളവരെ മാത്രമല്ല ആകർഷിക്കാറുള്ളത്. ശാസ്ത്രസത്യങ്ങളെ എത്ര മഹത്തായ സാഹിത്യമായി അവതരിപ്പിക്കുവാൻ സാധിക്കുമെന്നുള്ളതിന് അവ ഉദാഹരണങ്ങളായിത്തീർന്നിരിക്കുന്നു. ഈ പുസ്തകങ്ങൾ വായിക്കുമ്പോൾ അത്ഭുതങ്ങളണിഞ്ഞൊരുങ്ങി നില്ക്കുന്ന നൂതനലോകങ്ങളിലേക്കാണ് നാം പ്രവേശിക്കുന്നത്.

ആദ്യകാലത്ത് മേററർലിങ്കിൽ മുളച്ചുവളർന്ന അശുഭപ്രതീക്ഷാമനോഭാവം, എല്ലാ മതങ്ങളും ദർശനങ്ങളും മനസ്സിലാക്കുന്നതിനുള്ള താല്പര്യം വർദ്ധിപ്പിക്കുവാനാണ് അദ്ദേഹത്തെ ക്രമേണ പ്രേരിപ്പിച്ചത്. യുക്തിചിന്തയിലുണ്ടായിരുന്ന ഉറച്ച വിശ്വാസം അദ്ദേഹത്തെ ആധുനികശാസ്ത്രത്തിലേക്ക് ഉന്തിവിട്ടു. മനുഷ്യന്, കാലത്തെക്കുറിച്ചും മററുമുള്ള പരിചിന്തനങ്ങളും, ഗുരുത്വാകർഷണത്തെ സംബന്ധിക്കുന്ന പഠനങ്ങളും, ആത്മബോധത്തിനുവേണ്ടിയുള്ള അന്വേഷണങ്ങളും പുനർജ്ജന്മത്തിലും ടെലിപ്പതിയിലും മററുമുള്ള താല്പര്യങ്ങളു

മെല്ലാം, ഒന്നിൻെറ—സത്യം കണ്ടെത്താനുള്ള ആവേശത്തിൻെറ—പ്രകടനങ്ങളായി മാത്രമാണു അദ്ദേഹം കരുതിയത്. കവിയുടെ സങ്കല്പശേഷിയും ശാസ്ത്രജ്ഞൻെറ നിരീക്ഷണപാടവവും ആണ് അദ്ദേഹത്തിൻെറ അനശ്വരഗ്രന്ഥങ്ങളുടെ നിർമ്മിതിക്കു പശ്ചാത്തലമൊരുക്കിയത്. 1911-ൽ സാഹിത്യത്തിന് മേററർലിങ്കിന് നോബൽ സമ്മാനം കിട്ടി. നേരത്തെ അദ്ദേഹം നേടിയ ബഹുമാന്യസ്ഥാനത്തിൻെറ ഔപചാരികമായ അംഗീകരണം മാത്രമായി അവ പരിഗണിച്ചാൽ മതി. ബൽജിയത്തിലെ രാജാവ്, ബഹുമാനപദവി നൽകി അദ്ഹേത്തെ ആദരിച്ചു. ഫ്രഞ്ച് അക്കാദമി സാഹിത്യസേവനങ്ങളെ ആസ്പദമാക്കി ബഹുമാനിച്ചു. അങ്ങനെ അദ്ദേഹത്തിന് അർഹമായ എല്ലാ അംഗീകാരങ്ങളും ലഭിക്കുവാനുള്ള ഭാഗ്യമുണ്ടായി.

രണ്ടാം ലോകമഹായുദ്ധകാലത്ത് മേററർലിങ്ക് അമേരിക്കയിൽ അഭയം തേടി. അവിടെയുണ്ടായിരുന്ന അദ്ദേഹത്തിൻെറ ആരാധകന്മാർ ഇത് ഒരനുഗ്രഹമായിട്ടാണ് കരുതിയത്. യുദ്ധം അവസാനിച്ചപ്പോഠം അദ്ദേഹം ഫ്രാൻസിലേക്കു മടങ്ങി. 1949 മേയ് ആറാംതീയതി രാത്രി സുഖമായി അത്താഴവും കഴിഞ്ഞു വീട്ടിൽ വിശ്രമിക്കുമ്പോഠം മേററർലിങ്ക് ഹൃദ്രോഗത്തിനു വിധേയനായി. വെളിയിൽ കഠിനമായ മഴയും ആഞ്ഞടിക്കുന്ന കൊടുങ്കാററും. അത്യന്തം പരിഭ്രമിച്ച ഭാര്യ വൈദ്യസഹായം തേടി പുറത്തേക്കിറങ്ങിയെങ്കിലും നിരാശയോടെ തിരിച്ചുവന്നു. കൊടുങ്കാററുകൊണ്ടു ഗതാഗതമൊക്കെ തടയപ്പെട്ടിരുന്നു. ഡോക്ടറെ വരുത്തുവാൻ ഒരു വഴിയുമുണ്ടായിരുന്നില്ല. മേററർലിങ്ക് ഭാര്യയുടെ കൈകളിലേക്കു ചാഞ്ഞുകിടന്നു. The Blue Bird എന്ന സങ്കല്പശില്പത്തിലെ ഒരു കഥാപാത്രത്തെക്കൊണ്ടു പറയിച്ച വാക്കുകഠം, ശാന്തനായി അദ്ദേഹം പതുക്കെ ആവർത്തിച്ചു— 'അനശ്വരത നീണാഠം വാഴട്ടെ!' ഒരു കവി, ദാർശനികൻ, നാടകകൃത്ത് എല്ലാററിനുമുപരി ഒരു മനുഷ്യസ്നേഹി, എന്നീനിലകളിൽ, ശാശ്വതയശസ്സു സമ്പാദിച്ച മേററർലിങ്ക് അനശ്വരതയെ അങ്ങനെ വാഴ്ത്തുമ്പോഠം, മരണമെന്ന സർവ്വശക്തൻ ആ ജീവിതനാടകത്തിൻെറ അവസാനരംഗത്തിലെ യവനികയിട്ടു.

ഏഴ്

# ലെർമൻേറാവ്- ഒരു ധീരസാഹസികനായ റഷ്യൻ കവി

സ്വന്തം വ്യക്തിമുദ്ര സമകാലികജീവിതത്തിൽ മായാത്തവിധം പതിപ്പിക്കാൻ സാധിക്കുന്ന പ്രതിഭാശാലികൾക്ക് ജനനദിവസമല്ലാതെ മരണദിവസമില്ല. വളരെ ചെറിയ ഒരുജീവിതകാലത്തു ശാശ്വതസ്മരണയ്ക്കുതകുന്ന സ്മാരകസൗധം പടുത്തുയർത്താൻ സാധിക്കുക സാധാരണമായ സംഗതിയല്ല. വാസ്തത്തിൽ ഇതാണ് റഷ്യൻ സാഹിത്യത്തിലെ ധീരസാഹസികകവിയായ മൈക്കൽ യൂറിവിച്ച് ലെർമൻേറാവ് (Mikhail Yurevich Lermontov) സാധിച്ചിട്ടുള്ളത്. അദ്ദേഹത്തിൻെറ ഏതെങ്കിലും കൃതികളുമായി സമ്പർക്കം സ്ഥാപിക്കാൻ സാധിക്കുന്ന ഏതൊരാൾക്കും അസാധാരണവ്യക്തിത്വമുള്ള ആ കവിയുടെ ജീവിതത്തെക്കുറിച്ച് അറിയാൻ കടുത്ത കൊതിതോന്നുമെന്നു തീർച്ചയാണ്. ഇഹലോകവാസം വെടിയുമ്പോൾ ലെർമൻേറാവിന് ഇരുപത്തേഴു വയസ്സുമാത്രമായിരുന്നു പ്രായം! ജീവചൈതന്യത്തിൻെറ തരംഗമാലയും യുവത്വത്തിൻെറ മാധുര്യം ചൊരിയുന്ന മാദകത്വവും നിരന്തരം ധീരതയ്ക്കുള്ള പ്രേരണയും വിശ്രമമാഗ്രഹിക്കാത്ത കർമ്മൗത്സുക്യവും ഈ യുവാവിൻെറ കൃതികളിൽ നിറഞ്ഞു നിൽക്കുന്നു!

റഷ്യൻ സാഹിത്യത്തിൽ സൗന്ദര്യപ്രകാശത്തിൻെറ പ്രഭാപ്രസരം പൊഴിച്ചുനിന്നിരുന്ന ഒരുജ്വലദീപം 1837-ൽ പൊലിഞ്ഞു. ഭാര്യയുടെ മാനം കാക്കാൻ നടന്ന ഒരു ദ്വന്ദ്വയുദ്ധത്തിൽ മഹാകവി പുഷ്കിൻ അന്നു ഹതനായി. റഷ്യൻ സാഹിത്യത്തിലെ ഏററവും പ്രഗൽഭനായ കവിയെന്ന പദവി പുഷ്കിൻ എത്രയോ നേരത്തെ നേടിക്കഴിഞ്ഞിരുന്നു. സെൻറ് പീറേറഴ്ബർഗ്ഗിലെ ഗൃഹത്തിൽ, പുഷ്കിൻെറ സ്മരണയ്ക്ക് അന്തിമോപചാരങ്ങളർപ്പിക്കാൻ ആളുകരം തിങ്ങിക്കൂടിയിരിക്കുകയാണ്. അവരുടെ ഇടയിൽ അജ്ഞാതനായ ഏതോ ഒരു കവി സ്വന്തം കവിതയുടെ കയ്യെഴുത്തു പ്രതി വിതരണം ചെയ്തിരുന്നു. ചിലർ ഒന്നിച്ചുകൂടിനിന്നാണ് ആ കവിതവായിച്ചത്. മററുചിലർ ഒററയ്ക്ക് ഒഴിഞ്ഞകോണിലൊതുങ്ങിയും! വായിച്ചവരോരോരുത്തരും കവിതയുടെ കർത്താവാരാണെന്ന് ആർത്തിയോടെ തിരക്കി. കവിയെ ഒന്നു കാണാൻ! അദ്ദേഹവുമായി ഒന്നുരിയാടാൻ, അവർ കൊതിച്ചു.

''ഒരു കവിയുടെ മരണം'' (The Death of a Poet) എന്നായിരുന്നു കവിതയുടെ പേർ-അതിൻെറ ചുവട്ടിൽ ചെറുതായി ഇങ്ങനെ രേഖപ്പെടുത്തിയിരുന്ന-''മൈക്കൽ യൂറിവിച്ച് ലെർമൻേറാവ്.''

കവിതയുടെ ചമൽക്കാരവും, അതിൽ കലർന്നിരുന്ന വികാരവായ്പും കാവ്യാംശവും മാത്രമല്ല അവരെ പിടിച്ചിരുത്തിയത്. അതിൽ ആവേശപൂർവ്വം നടത്തിയ കുററാരോപണവും സഹൃദയർ ശ്രദ്ധിച്ചു. വിലമതിച്ചു. വിശ്വസിച്ചിരുന്നതെങ്കിലും വിളിച്ചു പറയാൻ പലരും ഭയപ്പെട്ട പരമാർത്ഥങ്ങളാണ് ആ കവി കാഹളമൂതിലോകരെയറിയിച്ചത്!

സെൻറ് പിറേറഴ്സ്ബർഗ്ഗിലെ സാമൂഹ്യരംഗത്തും ജീവിതത്തിലും ഔന്നത്യമുള്ളവരെന്ന് അവകാശപ്പെട്ടിരുന്ന പലർക്കും പുഷ്കിൻെറ മരണത്തിൽ പങ്കുണ്ടെന്ന് ആ കവിത പ്രഖ്യാപിച്ചു രാജകൊട്ടാരവുമായി അടുത്തസമ്പർക്കമുള്ള വ്യക്തികളാണ് ഈ കൊലപാതകത്തിനുത്തരവാദികളെന്നും അവർക്കു സിംഹാസനത്തിൻെറ നിഴലിൽ സംരക്ഷണം സിദ്ധിക്കുന്നുണ്ടെന്നും തുറന്നടിക്കാൻ കവി ഭയന്നില്ല.

പുഷ്കിന്റെ മരണത്തെ ചൊല്ലിയുള്ള വികാരങ്ങളുടെ വേലിയേറ്റം ജനങ്ങളിൽ ക്രമേണ ശമിച്ചു. എന്നാൽ പുതിയ കവി ഉയർത്തിയ ആഹ്വാനത്തിന്റെ ഇരമ്പൽ അവരുടെ ഹൃദയത്തിൽ മുഴങ്ങിക്കൊണ്ടിരുന്നു. അവസാനം പതിനാറു വരിമാത്രമുണ്ടായിരുന്ന ആ കവിത അധികാരികൾ നിരോധിച്ച്, നിശബ്ദമാക്കാൻ തയ്യാറായി! അതിന്റെ കർത്താവിനെ പിടികൂടാൻ തിരക്കിട്ട തിരച്ചിൽ നടത്തി; കണ്ടെത്തി.

ചക്രവർത്തിയുടെ സേനയിലെ ഒരുദ്യോഗസ്ഥനായ ലെർമെന്റോവ്! അയാളെ ബന്ധനസ്ഥനാക്കാൻ ഉത്തരവായി. കൂടുതൽ പ്രശ്നങ്ങൾ വരാതിരിക്കാൻ നയചാതുര്യത്തോടെ അധികാരികൾ, അയാളെ, കോക്കസ ് പർവ്വതങ്ങളിൽ അടിച്ചമർത്താനാവാതെ, നിയമനിഷേധികളായികഴിയുന്ന വർഗ്ഗക്കാരെ, നേരിടാനായി നിയോഗിച്ചവരുടെ കൂട്ടത്തിൽ ചേർത്തു! ആ വർഗ്ഗക്കാർ വകവരുത്തിക്കൊള്ളട്ടെ! അതോടെ മാംസത്തിൽ തറച്ചിട്ടുള്ള മുള്ള് ഇല്ലാതായിക്കൊള്ളട്ടെ!

അത്യന്തം ദുർഘടമായ പ്രവർത്തനങ്ങളും, ജീവിതവുമായിരുന്നു മലകളിൽ സാധാരണമായിരുന്നത്. എന്നാൽ പർവ്വതപ്രദേശങ്ങളിൽ വേദനയല്ല, വിനോദമാണ് ലെർമന്റോവ് കണ്ടെത്തിയത്! അദ്ദേഹത്തിലെ പട്ടാളക്കാരനല്ല, കവിയാണ് അതിനു വഴിയൊരുക്കിയതും.

പ്രകൃതിയുമായി സമന്വയം സാധിച്ചാൽ ഒരാളിന് എവിടെയും ആനന്ദം അപ്രാപ്യമല്ലെന്ന് അദ്ദേഹം തെളിയിച്ചു. ധാരാളം കവിതയെഴുതി. കവിതയിലൂടെ പ്രശസ്തിപരത്തി, ആനുകാലിക പ്രസിദ്ധീകരണങ്ങളിൽ, കവിതാസ്വാദനങ്ങൾ കുറച്ചൊന്നുമല്ല പ്രത്യക്ഷപ്പെട്ടത്! കവിതയുടെ പുതിയ നാമ്പുകൾ! പുതിയ നാദങ്ങൾ! പുതിയ പ്രപഞ്ചത്തിലേക്കുള്ള കവാടങ്ങൾ- നിരൂപകന്മാർക്ക് ലോഭമില്ലാതെ പ്രശംസചൊരിയാനുള്ള അവസരം കൈവന്നു.

റഷ്യയുടെ മദ്ധ്യഭാഗത്തുള്ള ടാർഖനിയിലാണ് ലെർമെന്റോവ് 1814-ൽ ഭൂജാതനായത്. പതിമൂന്നുവയസ്സുവരെ ജന്മസ്ഥലം വിടാനിടവന്നില്ല. പിന്നെ മോസ്കോയിലേക്കു

പഠിക്കാൻ പോയി. ഒരു ബോർഡിംഗ്സ്കൂളിലും തുടർന്ന് സർവ്വകലാശാലയിലും ചേർന്നു. സാഹിത്യത്തിലായിരുന്നു പ്രത്യേകതാല്പര്യം. എന്നാൽ പഠനം പൂർത്തിയാക്കാൻ കഴിഞ്ഞില്ല. സർവ്വകലാശാലയിലെ കഠിനമായ അച്ചടക്കത്തിലമർന്നു കഴിയാൻ കൂട്ടാക്കാതിരുന്നതാണ് കുഴപ്പങ്ങൾ സൃഷ്ടിച്ചത്. ഒടുവിൽ യുവാവിനെ അവർ പുറത്താക്കി.

എന്തുകാര്യത്തിലും തന്റേടത്തോടെ സ്വാഭിപ്രായം പ്രകടമാക്കുന്ന ശീലമാണ് കുട്ടിക്കാലം മുതൽ വളർത്തിയത്. സ്വാതന്ത്ര്യബുദ്ധി ക്രമേണ പുഷ്ടിപ്പെട്ടു. ആദ്യകാലകവിതകളിൽ മാറെറാലിക്കൊണ്ടിരുന്നത് ഈ ദൃഢസ്വരമായിരുന്നു.

''വൽസരം വരുന്നിതാ! ലോകത്തെഞെട്ടിപ്പിക്കാൻ
റഷ്യയെ ഭരിക്കുന്ന കിരീടം തെറിപ്പിപ്പാൻ!'' ....—''പ്രവചനം—ഒരു സ്വപ്നം—'' എന്ന കവിതയുടെ (1830) തുടക്കമാണത്. എങ്ങനെയായാലും ആ പ്രവചനം സഫലമായി! ഒരു കൊടുങ്കാററുപോലെ വൽസരം വന്നെത്തി. അധീശാധികാരത്തിന്റെ കോട്ടകളെന്നല്ല, അതിന്റെ ചിഹ്നമായിരുന്ന കിരീടവും തകർന്നു!

കുട്ടിക്കാലം മുതൽ അദ്ദേഹം ദർശിച്ചത് ധീരോദാത്തമായ കർമ്മപരിപാടിയാണ്. ധീരമായി ജീവിക്കാനുള്ള ആഹ്വാനങ്ങളാണ് അദ്ദേഹത്തിന്റെ കൃതികളോരോന്നും! 'ഓരോ ദിവസത്തെയും അനശ്വരമാക്കാൻ, അതിൽ ഉത്തിഷ്ഠമാനമായ ഒരു ധീരസാഹസികന്റെ നിഴൽ വിരിക്കാൻ, ഞാൻ ആശിക്കുന്നു. എനിക്ക് വിശ്രമമെന്നതിന്റെ അർത്ഥം അറിയാനാവുന്നതല്ല.' ഇതായിരുന്നു അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളുടെ പിന്നിലെ പ്രചോദനം. ആ യുവസാഹസികനിൽ പ്രകൃതി നിരവധി കഴിവുകൾ നിർല്ലോഭം നിക്ഷേപിച്ചു. സംഗീതത്തിൽ അന്യാദൃശമായ വാസന, ചിത്രകലയിൽ അസാധാരണസിദ്ധികൾ, ഗണിതശാസ്ത്രത്തിൽ വൈഭവം, ചതുരംഗത്തിൽ അസാമാന്യൻ, ബഹുഭാഷാപ്രവീണൻ — ഇങ്ങനെ പലതും പറയാനുണ്ട്. കവിതാരചന അത്യന്തം ആദരവോടും ആത്മാർത്ഥതയോടും കൂടിയാണ് ആ യുവാവ് എന്നും കൈകാര്യം ചെയ്തത്. പ്രത്യേകമായി ഒരു സമയം ദിവസവും അതിനു നീക്കിവച്ചു.

ഒരു നാടകരചയിതാവായിട്ടാണ് ലെർമെൻറാവ് പൊതുജനശ്രദ്ധക്ക് ആദ്യം വിഷയീഭവിച്ചത് — ഒരു പദ്യനാടകം. 'Masquerade.' 1835-ൽ അത് അരങ്ങിലവതരിപ്പിച്ചു. സമൂഹത്തിൻെറ ഉന്നത ശ്രേണികളിൽ വർത്തിക്കുന്ന കൂട്ടരിൽ നിന്ന് സ്വീകരിച്ച ചില മാതൃകകളാണ് അതിലെ കഥാപാത്രങ്ങളായി രൂപമെടുത്തത്. അവരുടെ മദ്ധ്യത്തിൽ ഏകാകിയായി, അന്യരിൽ നിന്ന് തികച്ചും വ്യത്യസ്തനായി, കഥാനായകൻ നിലനിൽക്കുന്നു, മിഴിവുററ സ്വഭാവചിത്രീകരണം ഈ നാടകത്തെ ഉന്നത നിലവാരത്തിലെത്തിച്ചു. പച്ചപ്പരിഷ്കാരികളും, സമൂഹവനിതകളും, പരദൂഷണപ്രിയന്മാരുമൊക്കെ ഇതിൽ അണിനിരക്കുന്നുണ്ട്. അധികാരികളുടെ ചരടുവലികളും, ഗൂഢപ്രവർത്തനങ്ങളും മാത്രമല്ല സെൻസറന്മാരുടെ കൊള്ളരുതായ്മകളും നാടകത്തിൽ പരാമർശിച്ചിട്ടുണ്ട്! പ്രതീക്ഷിച്ചതുപോലെ അധികാരികളുടെ അപ്രിയം പിടിച്ചുപററിയ ആ നാടകം നിരോധിക്കപ്പെട്ടു! എങ്കിലും ഒരു മികച്ച ചർച്ചാവിഷയമായി അതു സമൂഹത്തിൽ ചുററിയടിച്ച് സ്വാധീനം സ്പഷ്ടമാക്കി.

കാക്കസസിലേക്ക് 'നാടുകടത്തപ്പെട്ട' ലെർമെൻറാവ്, മടങ്ങിയെത്തുമ്പോൾ ഒരു ദീർഘകവിതകൂടി കൊണ്ടുവന്നിരുന്നു, അവിടത്തെ താമസക്കാലത്തുചമച്ച കൃതി. ധീരസാഹസിക നാടോടിപ്പാട്ടുകളുടെ രൂപത്തിൽ നിർമ്മിച്ച ഈ കവിത, സാർ ചക്രവർത്തിയെ ധിക്കരിക്കാൻ തൻേറടം കാണിച്ച സ്റ്റീഫൻ കലാഷ്നിക്കോവിൻെറ പരാക്രമജീവിതത്തെ കേന്ദ്രമാക്കിയുള്ളതാണ്. അതു പ്രസിദ്ധീകരിക്കാൻ വൈഷമ്യങ്ങൾ പലതും തരണം ചെയ്യേണ്ടിവന്നു. രാജ്യസഭയിൽ സ്വാധീനമുണ്ടായിരുന്ന ഒരു സാഹിത്യരസികൻെറ ഇടപെടൽകൊണ്ടാണ് കവിത വെളിച്ചം കണ്ടത്! എങ്കിലും ആദ്യം പ്രകാശനം ചെയ്യുമ്പോൾ കവിയുടെ പേരു ചേർത്തിരുന്നില്ല.

പുരോഗമനാശയങ്ങൾക്ക് പ്രാധാന്യം നൽകിയിരുന്ന ആനുകാലിക പ്രസിദ്ധീകരണങ്ങളിൽ ലെർമെൻറാവ് ധാരാളമെഴുതി. നവീനത കൊതിച്ചവർക്ക് വേണ്ട വിഭവങ്ങളതിലുണ്ടായിരുന്നു. സ്വാതന്ത്ര്യത്തെക്കുറിച്ചുള്ള ഒരു ആത്മാലാപം, (The Circasian Boy— എന്നാണ് ഇംഗ്ലീഷിലുള്ള തർജ്ജമ)

പിശാച് എന്ന ഖണ്ഡകൃതി (The Demon) എന്നിവ കവിയുടെ വ്യക്തിത്വവും പ്രതിഭയും ഉജ്ജ്വലമായി പ്രദർശിപ്പിക്കുന്നുണ്ട്. 'പിശാചിൽ' തന്റെ ജീവിതദർശനത്തെ കവി ഉൾക്കൊള്ളിച്ചിട്ടുണ്ടെന്നും പറയാം. ആത്മകഥാവിഷ്കാര പ്രധാനമായ ഒരു ഖണ്ഡകാവ്യമാണത്.

ലെർമെൻറാവിന്റെ കവിതകൾ ബഹുജനങ്ങൾ ആർത്തിയോടെ സ്വീകരിച്ചെങ്കിലും, അധികാരിവർഗ്ഗത്തെ അവ ക്രമത്തിലധികം രോഷാകുലരാക്കി. സ്വാതന്ത്ര്യത്തിനും, സമൂഹനീതിക്കും, സദാചാര നിഷ്ഠകൾക്കും വേണ്ടി കാഹളമൂതിയ ഗാനഗന്ധർവ്വന്റെ ശബ്ദതരംഗങ്ങളെ അമർത്താൻ അവർ ആവേശം കാണിച്ചതിൽ അത്ഭുതമില്ല.

ബ്രിട്ടീഷ് സ്ഥാനപതിയുടെ പുത്രനുമായുണ്ടായ തർക്കവും മത്സരവും ഒരു ദ്വന്ദ്വയുദ്ധത്തിനാണരങ്ങൊരുക്കിയത്. ദ്വന്ദ്വയുദ്ധം നിരോധിക്കപ്പെട്ടിരുന്നതിനാൽ, ആ കാരണം പറഞ്ഞ് അധികാരികൾ, ലെർമെൻറാവിനെ ഒരു സൈനിക ക്കോടതിയിൽ 1840-ൽ വിചാരണചെയ്യാൻ ഏർപ്പാടുണ്ടാക്കി. കുററം സ്ഥിരീകരിച്ച് വിദേശവാസത്തിനാണ് ശിക്ഷിച്ചത്.

'ഒരു കാലഘട്ടത്തിന്റെ കഥാനായകൻ'— എന്ന നോവൽ ലെർമെൻറാവ് പ്രസിദ്ധപ്പെടുത്തിയതും ഇക്കാലത്താണ്. ആ തലമുറയിലെ ദുർഗ്ഗുണങ്ങളെല്ലാം ഒന്നുചേർന്നിട്ടുള്ള ഒരു വ്യക്തിയാണ് അതിലെ മുഖ്യകഥാപാത്രം— യുവാവായ പെക്കോറിൻ (Pechorin) ജീവിതത്തിൽ പൊതുവെ മുഷിവുതോന്നിയ അയാൾ, ജീവിതത്തെ ക്രമാതീതമായി പുച്ഛരിക്കുന്നുണ്ട്. എങ്കിലും എല്ലാത്തരം ഉൽക്കടവികാരങ്ങളും സ്വയമനുഭവിച്ചറിയാൻ ആവേശം കാട്ടുന്നു! ആനന്ദം ആവുന്നത്ര പാനംചെയ്തു മത്തുപിടിക്കാൻ ആശിക്കുകയാണയാൾ. ജീവിതത്തിൽ കാമ്യമായ ലക്ഷ്യമെന്തെങ്കിലും സ്വയം കണ്ടെത്താനുള്ള സ്വാതന്ത്ര്യം ഇല്ലാത്തതിനാൽ, ജീവിതം അർത്ഥമില്ലാതെ ചെലവഴിക്കുകയാണ്.

ഈ കൃതിയും സാർ ചക്രവർത്തിയെ ചൊടിപ്പിച്ചു. ജനസമ്പർക്കമില്ലാതെ ജീവിക്കാൻ നിർബ്ബന്ധിതമാക്കുന്ന ഒരു

പ്രദേശത്തേക്ക് അതിൻെറ കർത്താവിനെ നിയോഗിക്കാൻ ഏർപ്പാടു ചെയ്തു!

കാക്കസസിലെ അരാജകത്വമവസാനിപ്പിക്കാൻ നിയോഗിക്കപ്പെട്ട ഒളിപ്പോർ സേനാംഗങ്ങളുമായി ഇടപഴകിക്കഴിയാൻ ഇത് ലെർമെന്തോവിന് ധാരാളം അവസരമുണ്ടാക്കി. അന്യാദൃശമായ ധീരത പ്രദർശിപ്പിക്കാൻ ധാരാളം സംഭവങ്ങളുമുണ്ടായി. പട്ടാളക്കാരെ കവിതചൊല്ലി വിനോദിപ്പിക്കുവാനാണ് വിശ്രമവേളകളധികവും ചിലവുചെയ്തത്. സമരമേഖലകളിൽ കഴിയുന്ന സൈനികരുടെ ജീവിത ചിത്രങ്ങൾ ഈ കവിതകളിൽ ധാരാളമുണ്ട്.

ഈ കാലഘട്ടത്തിൽ ലെർമെന്തോവ് ഒരു പുതിയ കവിതാസമാഹാരം പ്രകാശനം ചെയ്തു.— സെൻറ്പീറേറഴ്സ് ബർഗ്ഗിൽ. ആധുനിക റഷ്യൻ നിരൂപണത്തിൻെറ പിതാവെന്നു പരാമർശിക്കാറുള്ള ബെലിൻസ്കി (Belinsky 1810—48) അതിനെപ്പററി വളരെ പ്രശംസിച്ച് എഴുതുകയുണ്ടായി— 'റഷ്യൻ ജനതയുടെ യഥാർത്ഥകാവ്യാനുഭൂതി ലെർമെന്തോവിൻെറ കവിതയിൽ നാം കണ്ടെത്തുന്നു. ചരിത്രപ്രധാനമായ ഒരു കാലഘട്ടത്തെ വൈദഗ്ദ്ധ്യത്തോടും സത്യസന്ധതയോടും വിവരിക്കുന്ന ഒരു കവിയാണദ്ദേഹം.'

അല്പകാലത്തേക്കുമാത്രമനുവദിക്കപ്പെട്ട അവധിതീർന്ന്, കാക്കസസിലേക്ക് മടങ്ങുന്ന അവസരത്തിലാണ് ബെലിൻസ്കിയുടെ ലേഖനം പ്രത്യക്ഷപ്പെട്ടത്. അത് അദ്ദേഹത്തെ വളരെ സന്തുഷ്ടനാക്കിയെന്നു പറയേണ്ടതില്ല. യാത്രതിരിക്കുന്നതിനു മുമ്പ് ഒരു കവിയായ വ്ളാഡിമിർ ഓഡോയ്വസ്കി (Vladimir Odoyevsky) യെ സന്ദർശിക്കാനിടവന്നു. യാത്രചോദിക്കുമ്പോൾ യുവസുഹൃത്തിന്, സുന്ദരമായി, തോൽകൊണ്ടുപൊതിഞ്ഞ, ഒരു പുസ്തകം സമ്മാനിച്ചു. പുസ്തകത്തിൻെറ ഒന്നാം പുറത്ത് ഇങ്ങനെ എഴുതിയിരുന്നു— 'എൻെറ ഈ പുസ്തകം പ്രിയപ്പെട്ട ലെർമെന്തോവ് എന്ന കവിക്കു പാരിതോഷികമായി നല്കുന്നു. അതിൻെറ ഒഴിഞ്ഞ താളുകളിൽ നൂതനങ്ങളായ സ്വന്തം കവിത നിറച്ചു തിരിച്ചുതരാൻ!'

യാത്രാവേളയിൽത്തന്നെ കുറെ താളുകൾ കവിതകൊണ്ട് ലെർമെന്തോവ് നിറക്കുകയുണ്ടായി. എന്നാൽ മുഴുമിക്കാൻ

ഹതവിധി അദ്ദേഹത്തിനവസരം കൊടുത്തില്ല. 1841-ജൂലൈ 27-ാം തീയതി മഷുക് കുന്നിൻചെരിവിൽ വച്ചു, മേജർ മാർട്ടിനോവുമായുണ്ടായ ദ്വന്ദ്വയുദ്ധത്തിൽ ലെർമെൻേറാവ് ഹതനായി. കരുതലോടെ സംവിധാനംചെയ്ത ഒരു രാഷ്ട്രീയകൊലപാതകമായിരുന്നു അന്ന് നടന്നതെന്ന് പില്ക്കാലത്ത് പലരും വ്യക്തമാക്കിയിട്ടുണ്ട്.

ലെർമെൻേറാവ് ആ കാലഘട്ടത്തിലെ സ്വതന്ത്രചിന്തയുടെ നേതാവും വക്താവുമായിരുന്നു. ചൈതന്യവത്തും ധീരോദാത്തവുമായ ജീവിതത്തിലനുഭവിച്ചറിഞ്ഞ കാര്യങ്ങൾ കവിതയിലേക്ക് ഒഴുക്കാൻ അദ്ദേഹത്തിന് സാധിക്കുകയുണ്ടായി. കവിതകളുടെ ചാരുതയും, അവയുടെ അഗാധതലങ്ങളിലെ അസാമാന്യഭാവങ്ങളും അദ്ദേഹത്തെ അവിസ്മരണീയനാക്കിയിരിക്കുന്നു. റഷ്യൻ സാഹിത്യത്തിലെ മികച്ച എഴുത്തുകാരുടെ കൂട്ടത്തിൽ അദ്ദേഹത്തിൻെറ സ്ഥാനം എന്നും ഭദ്രമാണ്.

എട്ട്

# ഹെൻറിക് ഹീൻ

ജർമ്മൻ കവികളുടെ കൂട്ടത്തിൽ ഹെൻറിക് ഹീനിനു സിദ്ധിച്ചിട്ടുള്ള അസൂയാർഹമായ സ്ഥാനത്തെക്കുറിച്ചു പ്രതിപാദിക്കുന്ന നിരവധി ഗ്രന്ഥങ്ങളുണ്ട്. അദ്ദേഹത്തിന്റെ കവിതയ്ക്കുള്ള വ്യക്തിത്വമാണ് മഹത്തായ സ്ഥാനം ലോകസാഹിത്യത്തിൽ നേടിക്കൊടുത്തിട്ടുള്ളത്. അദ്ദേഹം ജീവിച്ചിരുന്ന കാലത്തു സാധാരണമായിരുന്ന ജൂതവിരുദ്ധമനോഭാവത്തോടുള്ള അദ്ദേഹത്തിന്റെ നിരങ്കുശമായ എതിർപ്പിൽനിന്നുമാണ് ആ കലാകാരന്റെ സാഹിത്യസൃഷ്ടികൾക്കു മിക്കതിന്നും ഊർജ്ജസ്വലതയും ചൈതന്യവും സമ്പാദിക്കുവാൻ സാധിച്ചിട്ടുള്ളത്. ക്ലാസിക്കൽ സാഹിത്യത്തോടുള്ള അകൈതവമായ പ്രേമവും അതിലെല്ലാം പ്രകാശം വീശിയിരിക്കുന്നു. ഹീനിന്റെ സാഹിത്യസൃഷ്ടികളെ കരുപ്പിടിപ്പിച്ചതിൽ ഏതെല്ലാം ശക്തികൾ സ്വാധീനിച്ചിട്ടുണ്ടെന്നുള്ളതിനെപ്പററി നിരൂപകന്മാരുടെ ഇടയിൽ എന്തൊക്കെ അഭിപ്രായവ്യത്യാസങ്ങളുണ്ടായിരുന്നാലും അവരൊക്കെ ഒരുപോലെ യോജിക്കുന്ന ഒരു സംഗതിയുണ്ട്; അദ്ദേഹത്തിന്റെ ലിററിക്കുകളിലും ബാലഡുകളിലും നിറഞ്ഞുനില്ക്കുന്ന അലൗകികമായ കാവ്യാന്തരീക്ഷം. ലോകസാഹിത്യത്തിലെ വിലമതിക്കാനാവാത്ത അനർഘരത്നങ്ങളായി അവ ശോഭിക്കുന്നു. കവിതകൾ പലതും ഷൂബർ, ബ്രാംസ്, ഷൂമാൻ തുടങ്ങിയവർ അത്യാകർഷകങ്ങളായ ഗാനങ്ങളായി സംവിധാനം ചെയ്തിട്ടു

മുണ്ട്. ഇന്നും മിക്ക ഗാനങ്ങളും ജനങ്ങളുടെ സ്മരണയിൽ നിന്നു മാഞ്ഞുപോയിട്ടില്ല.

ഈ കവിയുടെ ജീവിതം വൈരുദ്ധ്യങ്ങളുടെ ഇരിപ്പിടമായിരുന്നു. അദ്ദേഹം ഒരു ദരിദ്രകുടുംബത്തിൽ ഡുസൽഡ്രോഫിൽ 1797-ൽ ജനിച്ചു. ധനികനായ ഒരമ്മാവൻ ഹീനിനെ ബിസിനസ് പഠിപ്പിക്കാൻ ഒത്താശ ചെയ്തുകൊടുത്തു. ഒരു നല്ല തുടക്കം അതിലുണ്ടാകുവാൻവേണ്ടി സ്വന്തം പണം മുടക്കി ബിസിനസിലേയ്ക്കു പ്രവേശിപ്പിച്ചു. എന്നാൽ അനന്തരവൻ ആ പ്രതീക്ഷകളൊക്കെ കഴിയുന്നത്ര നേരത്തേ തകർക്കുകയാണുണ്ടായത്. ഹീൻ ഒരു പരാജിതനായി രംഗത്ത് അവശേഷിച്ചു. വീട്ടുകാർ അദ്ദേഹത്തെ ബോണിലും ഗോട്ടിൻജനിലും നിയമപഠനത്തിനായി നിയോഗിച്ചു. അസുഖകരമായ ഒരു പ്രേമകഥ അരങ്ങേറിയ ശേഷം ഹീൻ അവിടം വിട്ടു. കുറെക്കാലം ബർലിനിൽ കഴിച്ചുകൂട്ടി. ഇവിടെവെച്ചാണ് സാഹിത്യരംഗത്തേയ്ക്ക് ആദ്യമായി കടന്നുവന്നത്. അദ്ദേഹത്തിന്റെ ആദ്യത്തെ കവിതാസമാഹാരം 1822-ൽ പുറത്തുവന്നു. എന്നാൽ അതൊന്നും അദ്ദേഹത്തിനു സാഹിത്യരംഗത്ത് അംഗീകാരം നേടിക്കൊടുത്തെന്നു പറഞ്ഞുകൂടാ. അതു സാധിച്ചത് 1827-ൽ ആയിരുന്നു. നാലു ദീർഘ കവിതകൾ ഉൾക്കൊണ്ടിരുന്ന ഒരു കവിതാഗ്രന്ഥം (Book of Songs) അന്നാണ് പ്രസിദ്ധീകൃതമായത്. അത് അദ്ദേഹത്തെ പ്രസിദ്ധിയുടെ കൊടുമുടിയിലേയ്ക്കു കയററിയെന്നു പറയാം. ജർമ്മനിയിൽ മാത്രമല്ല യൂറോപ്പിൽ പൊതുവേതന്നെ അദ്ദേഹം ശ്രദ്ധേയനായിത്തീർന്നു. അദ്ദേഹത്തിനുമുമ്പുള്ള ഒരു കവിയും അദ്ദേഹം ചെയ്തമാതിരി പ്രകൃതിഭാവനാത്മകതയെ കരുപ്പിടിപ്പിക്കുവാൻ തക്ക ധീരത പ്രകടമാക്കിയിട്ടില്ല. ഹൃദയത്തിന്റെയും ആത്മാവിന്റെയും ശക്തിവിശേഷങ്ങൾക്കു വ്യക്തമായ വൈകാരികഭാവം നല്കി ആരും അത്ര ചൈതന്യത്തോടെ അവതരിപ്പിച്ചിട്ടുമില്ല. ഇതൊക്കെയാണ് ഒരു പ്രഭാതത്തിൽ അദ്ദേഹത്തെ അനശ്വരപദവിയിലേയ്ക്ക് ഉയർത്തിയതും.

മുപ്പത്തിനാലാമത്തെ വയസ്സിൽ ഹീൻ എന്നെന്നേയ്ക്കുമായി ജർമ്മനി വിട്ടു. 1831-മുതൽ അദ്ദേഹം പാരീസിൽ സ്ഥിരവാസമാക്കി. ഉല്പതിഷ്ണുക്കളായ ജർമ്മൻ യുവലോകത്തിന്റെ വിപ്ലവപ്രസ്ഥാനങ്ങളുമായി ജർമ്മനിയിൽവെച്ചുതന്നെ അദ്ദേഹ

ത്തിന് അടുപ്പമുണ്ടായിരുന്നു. താൻ ഫ്രഞ്ചുവിപ്ലവത്തിൻെറ ഒരു സന്തതിയാണെന്നു സ്വയം അഭിമാനത്തോടെ ഹീൻ അവകാശപ്പെട്ടിട്ടുണ്ടെന്ന സംഗതി ഇവിടെ സ്മരണീയമാണ്. ജർമ്മനി വിടുമ്പോറം അദ്ദേഹം നല്ല നിയമപാണ്ഡിത്യവും ശാസ്ത്രീയവിഷയങ്ങളിൽ അനല്പമായ അറിവും നേടിക്കഴിഞ്ഞിരുന്നു. കാരുണ്യം കാണിക്കാത്ത അദ്ദേഹത്തിൻെറ തൂലികയെ ഭയന്നിരുന്നവർ കുറവല്ല. അന്ന് അറിയപ്പെടേണ്ട എല്ലാ ജർമ്മൻ സാഹിത്യകാരന്മാരെയും ബർലിൻ വിടുന്നതിനുമുമ്പുതന്നെ അദ്ദേഹം പരിചയപ്പെട്ടിരുന്നു. ഗദ്യത്തിലും പദ്യത്തിലും അദ്ദേഹം എഴുതിയ 'സററയർ' മുള്ളുവെച്ച നേരമ്പോക്കുകറക്കും ആഴത്തിൽ പതിക്കുന്ന സാമൂഹ്യനിരൂപണങ്ങറക്കും മകുടോദാഹരണങ്ങളാണ്. പത്തൊമ്പതാംനൂററാണ്ടിലെ ഏററവും ഉത്തമങ്ങളായ സാഹിത്യത്തിന് ഉദാഹരണങ്ങളായി ചൂണ്ടിക്കാണിക്കാവുന്നവയാണ് ഹീനിൻെറ ഒട്ടുമുക്കാലും കൃതികളും. അദ്ദേഹം എഴുതിയ യാത്രാവിവരണങ്ങറം അതുല്യമായിരുന്നെങ്കിലും പലരും അതിനദ്ദേഹത്തിനു മാപ്പു കൊടുത്തില്ല. ജർമ്മനിയിൽ അദ്ദേഹത്തിനു തുടർന്നു ജീവിക്കുവാൻ വയ്യാത്ത ഒരു സാഹചര്യം അവ സംജാതമാക്കി. പ്രണയനൈരാശ്യവും താറുമാറായ ആരോഗ്യവും മതംമാറിയ ജൂതനെന്ന നിലയിൽ നേരിടേണ്ടിവന്ന വിപരീതാനുഭവങ്ങളുമാണ് അദ്ദേഹത്തെ ജന്മനാട് ഉപേക്ഷിക്കുവാൻ നിർബ്ബന്ധിതനാക്കിയത്. 'ഞാനൊരു ജൂതനാണ്, ഒരു ക്രിസ്ത്യാനിയാണ്; ഞാൻ ദുരന്തമാണ്, ആനന്ദമാണ്' എന്നു തന്നെപ്പററിത്തന്നെ അദ്ദേഹം വ്യാഖ്യാനിച്ചിട്ടുള്ളത് ഇവിടെ സ്മരിക്കുക. അത് ഏററവും ശരിയായ പഠനമാണ്. അതിൽ നിന്ന് അദ്ദേഹം പ്രതിനിധാനം ചെയ്യുന്ന തികഞ്ഞ വൈരുദ്ധ്യങ്ങളുടെ ഏതാണ്ടൊരു രൂപം നമുക്കു സിദ്ധിക്കുന്നു. ആർക്കും വിസ്മയമുളവാക്കുന്ന വൈരുദ്ധ്യങ്ങളുടെ ഒരു സമാഹാരമായിരുന്നു ആ ജീവിതം. ഒന്നാംകിടയിലുള്ള കവി, കഴിവുള്ള പത്രപ്രവർത്തകൻ, ഏകാധിപത്യത്തെ ഏററവും വീറോടെ വെറുക്കുന്ന ഒരു സ്വാതന്ത്ര്യപ്രേമി, നെപ്പോളിയൻെറ ആരാധകൻ, സെൻറിമെൻറിനെ അപഹസിക്കുന്നയാറം, പക്ഷേ ഒരു ഒന്നാന്തരം സെൻറിമെൻറലിസ്റ്റ്, സ്വമേധയാ സ്വന്തം നാടുപേക്ഷിച്ചയാറം, എങ്കിലും കവിതകളിലും മററു കൃതികളിലും ജന്മനാടിനെക്കുറിച്ചു തിങ്ങിയ പ്രേമം പ്രദർശിപ്പിച്ചിട്ടുള്ള സാഹിത്യ

കാരൻ—ഇങ്ങനെ പോകുന്നു ആ വൈരുദ്ധ്യങ്ങളുടെ ദീർഘമായ പട്ടിക.

പാരീസിൽ എത്തിയ ഹീൻ അവിടുത്തെ ജീവിതത്തിൻെറ അവിഭാജ്യാംശമായി അലിഞ്ഞുചേർന്നു. അവിടത്തെ പ്രസിദ്ധരായ പലരേയും അദ്ദേഹത്തിനു നേരത്തേ പരിചയപ്പെടുവാൻ ഇടകിട്ടി. ഷോപ്പിൻ, ബെല്ലിനി, മെൻഡൽഷോം, റോസിനി, വാഗ്നർ തുടങ്ങിയവർ അക്കൂട്ടത്തിൽപെടും. പാരീസിൽവെച്ചു വിഖ്യാതരായ പല യൂറോപ്യൻസാഹിത്യ നായകന്മാരുമായും അദ്ദേഹം സമ്പർക്കത്തിലെത്തി. മുമ്പു സൂചിപ്പിച്ച സഞ്ചാരവിവരണങ്ങളും മററും ഫ്രഞ്ചുഭാഷയിൽ പ്രസിദ്ധപ്പെടുത്തിയപ്പോരം ഹീനിൻെറ പ്രശസ്തി അത്യധികം വളർന്നു. ജർമ്മനിയിലെ ചില പ്രധാനപത്രങ്ങളുടെ ലേഖകനെന്ന നിലയിൽ പാരീസിൽ അദ്ദേഹം പണിയെടുത്തുവന്നു. അദ്ദേഹത്തിൻെറ ലേഖനങ്ങരം ജർമ്മനിയിൽ അദ്ദേഹത്തെ കൂടുതൽ പ്രസിദ്ധനാക്കി. ഈ കാലഘട്ടത്തിലാണ്—അതായത് 1834-ൽ ഹീൻ യൂജീൻ മിറായെ (Eugene Mirat) പരിചയപ്പെട്ടത്. അവരെ അദ്ദേഹം പിന്നീടു വിവാഹം കഴിച്ചു. ഇവരുമായുള്ള ആത്മാർത്ഥസ്നേഹബന്ധം കവിക്കു പലവിധത്തിൽ പ്രയോജനപ്പെട്ടിട്ടുണ്ട്.

ഹീനിൻെറ പ്രധാനപ്പെട്ട കൃതികരം മിക്കതും 1833-45-ൻെറ ഇടയ്ക്കാണ് പ്രസിദ്ധീകൃതമായത്. ലോകസാഹിത്യത്തിൽ അനശ്വരമായ സ്ഥാനം അവ അദ്ദേഹത്തിന് ഒരുക്കിക്കൊടുത്തിട്ടുണ്ട്. പ്രധാനപ്പെട്ട കൃതികളെല്ലാം ഇംഗ്ലീഷിൽ തർജ്ജമകളായി വന്നിട്ടുമുണ്ട്. തർജ്ജമയിൽ ആവിഷ്കരിക്കുവാൻ വയ്യാത്ത വശ്യശക്തികരം അന്തർലീനമായിട്ടുള്ളവയാണ് ഹീനിൻെറ കൃതികളെന്നാണ് സാഹിത്യനിരൂപകന്മാരുടെ അഭിപ്രായം. അതിനാൽ തർജ്ജമകരം വിജയിച്ചിട്ടുണ്ടെന്നു പറയാനാവില്ലെന്നാണ് അധികംപേരും പറയുന്നത്. ഹീനിൻെറ കൃതികരം ഹിററ്ലറുടെ വാഴ്ചക്കാലത്തു ജർമ്മനിയിൽ നിരോധിക്കപ്പെട്ടു. എന്നാൽ ആ നിരോധം ജനഹൃദയങ്ങളിൽ അവ നേടിയിരുന്ന സ്ഥാനം ഇല്ലായ്മചെയ്യാൻ സഹായിച്ചില്ല, ആധികാരികഗ്രന്ഥങ്ങരം അത്തരം ഗ്രന്ഥങ്ങളെ അജ്ഞാതനാമാവിൻെറ ഗ്രന്ഥങ്ങളായിട്ടാണ് രേഖപ്പെടുത്തിയിരുന്നത്.

ഹീനിൻെറ ജീവിതത്തെ ആകപ്പാടെ ഉലച്ചു തളർത്തി അടിപ്പെടുത്തിയ മേരുദണ്ഡരോഗത്തിൻെറ ലക്ഷണങ്ങൾ അദ്ദേഹത്തിൽ പ്രത്യക്ഷപ്പെടാൻ ആരംഭിച്ചത് 1854-ൽ ആണ്. അത് അദ്ദേഹത്തെ ശയ്യാവലംബിയാക്കിത്തീർത്തു. രോഗത്തിൽനിന്നു ഹീനിനു രക്ഷ നേടാൻ കഴിഞ്ഞതുമില്ല. ആ 'ശയ്യാ ശവകുടീരത്തിൽ' കിടന്നുകൊണ്ട് അദ്ദേഹം പിന്നെയും എഴുതി. മേരുദണ്ഡിനു (Spinal Chord) തകരാറു സംഭവിച്ചിരുന്നെങ്കിലും അദ്ദേഹത്തിൻെറ തലച്ചോറു തെളിവോടെ പ്രവർത്തിച്ചുകൊണ്ടിരുന്നു. അരോഗദൃഢഗാത്രനായിരിക്കുമ്പോൾ അതിനിസ്സാര കാര്യങ്ങൾകൊണ്ടുപോലും പെട്ടെന്ന് അസഹ്യത പ്രകടമാക്കിയിരുന്ന അദ്ദേഹം, രോഗാതുരനായി ശയ്യയിൽ ശയിച്ചിരുന്ന കാലത്ത് അത്ഭുതകരമായ സഹനശേഷിയും മാനസോല്ലാസവും പ്രദർശിപ്പിച്ചുപോന്നു. നിദ്രാവിഹീനനായി രാത്രികാലങ്ങളിൽ വേദനകൊണ്ടു പുളയാറുള്ള വേളകളിൽപ്പോലും ഹീനിൻെറ ഭാവന സ്വന്തം സ്വർലോകം സൃഷ്ടിച്ച് അവിടെ വിഹരിക്കുകയാണ് ചെയ്തത്. അത്തരം അനുഭവങ്ങൾ അടുത്ത പ്രഭാതത്തിൽ എഴുതുകയോ എഴുതുവാൻ പറഞ്ഞു കൊടുക്കുകയോ ആയിരുന്നു പതിവ്. മയക്കുമരുന്നു കഴിച്ചു ലഭിക്കുന്ന മോഹനിദ്രകളിലും അർദ്ധനിദ്രകളിലും അദ്ദേഹത്തിനു ദർശിക്കാനിടയായ അത്ഭുതപ്രപഞ്ചത്തിൻെറ ഏകദേശരൂപം അക്കാലത്ത് അദ്ദേഹം ചമച്ച കവിതകളിൽ കണ്ടെത്താൻ ബുദ്ധിമുട്ടില്ല. ആ ഭാവനകൾ അനവദ്യങ്ങളായ ഭംഗിയോടുകൂടിയവയാണുതാനും. കറുപ്പും മോർഫിയായും ചിറകുനല്കിയ ഭാവന സൃഷ്ടിച്ച അത്ഭുത പ്രപഞ്ചം അവിടെ ദർശിക്കാം.

അദ്ദേഹത്തിൻെറ കഠിനമായ തലവേദന 1856 ഫെബ്രുവരി 14-ാം തീയതി വെള്ളിയാഴ്ച അതികലശലായിത്തീർന്നു. അതോടെ ഹീനിൻെറ എഴുത്തു മുടങ്ങി. രോഗംമൂലം അനുഭവിച്ച വേദനയേക്കാൾ കഠിനമായ വേദന എഴുത്തു മുടങ്ങിയപ്പോൾ അദ്ദേഹം അനുഭവിച്ചു. 'എൻെറ അമ്മയ്ക്ക് എഴുതാനാവില്ല.' —അദ്ദേഹം വേദനയോടെ അന്നു പറഞ്ഞു— 'എൻെറ സ്മരണകൾ എഴുതിത്തീർക്കാൻ ഇനിയും മൂന്നു ദിവസംകൂടി മതിയായിരുന്നു.' എന്നാൽ അന്നുമുതൽ മൂന്നു ദിവസംകൂടി മാത്രമേ ഇഹലോകത്തിൽ അദ്ദേഹത്തിന് അവശേഷിച്ചിരുന്നുള്ളു. ഞായറാഴ്ച വേദന നിയന്ത്രണാതീതമായിത്തീർന്നു.

'എഴുതണം. എനിക്കെഴുതിയേ പററൂ.' അദ്ദേഹം മരണശയ്യയിൽ കിടന്ന് അന്നു പല തവണ പിറുപിറുത്തു. അദ്ദേഹത്തിൻെറ ജീവശക്തി ചോർന്നുകൊണ്ടിരുന്നു. താമസസ്ഥലത്തിൻെറ മറേറയററത്തായിരുന്നു അദ്ദേഹത്തിൻെറ ഭാര്യ. അവളെ അസഹ്യപ്പെടുത്തരുതെന്നു ഹീൻ നേരത്തേ എർപ്പാടുചെയ്തിരുന്നു. അദ്ദേഹം അന്ന്—അതായത് ഫെബ്രുവരി 17-ാം തീയതി—ഭാര്യ അടുത്തില്ലാത്ത വേളയിൽ ദീർഘനിദ്രയിൽ പ്രവേശിച്ചു.

ഹീനിൻെറ മൃതദേഹം പാരീസിലെ മോണ്ട്മാർട്രേപള്ളിയിലെ ശ്മശാനത്തിലാണ് അടക്കംചെയ്തത്. അന്നത്തെ ആർഭാടരഹിതമായ ചടങ്ങുകളിൽ ഏതാണ്ടു നൂറോളം ആളുകൾ പങ്കുകൊണ്ടു. ആൾക്കൂട്ടത്തിൽ അലക്സാണ്ടർ ഡ്യൂമാസ്, തിയോഫിൽ ഗാട്ടിയോ തുടങ്ങിയ വിഖ്യാതസാഹിത്യകാരന്മാരെ കാണാനുണ്ടായിരുന്നു. വൈരുദ്ധ്യങ്ങൾ നിറഞ്ഞതെങ്കിലും വിജയവൈജയന്തിയുയർത്തിയ ഒരു അമാനുഷ പുരുഷൻെറ അവസാനത്തെ അവശിഷ്ടം ആറടി മണ്ണിൽ അടക്കംചെയ്തിട്ട് അവർ മടങ്ങിപ്പോയി.

ഹീനിനെസംബന്ധിച്ച് ഇംഗ്ലീഷിൽ പല പഠനങ്ങളും പുറത്തു വന്നിട്ടുണ്ട്. മാത്യു ആർനോൾഡിൻെറ Essays in Criticism ആണെന്നു തോന്നുന്നു ആദ്യമായി ഉത്തരവാദിത്വബോധത്തോടെ നടത്തിയിട്ടുള്ള ഒരു പഠനം ഉൾക്കൊള്ളിച്ചു പുറത്തുവന്ന ഇംഗ്ലീഷ് ഗ്രന്ഥം. ജീവചരിത്രങ്ങളുടെ കൂട്ടത്തിൽ Lewis Browne & Elsa Weihl എഴുതിയിട്ടുള്ള That Man Heine എന്ന ഗ്രന്ഥവും H. G. Atkins-ൻെറ Heine (1929) എന്ന പുസ്തകവും Antonia Vallentin-ൻെറ Poet in Exile (1934) Leuis Untermeyer-ൻെറ Heinrich Heine—Paradox and Poet (1937) എന്നിവയും നല്ല പുസ്തകങ്ങളാണ്. ഹീനിനെക്കുറിച്ചു പഠിക്കുവാൻ സഹായിക്കുന്ന മറെറാരുത്തമഗ്രന്ഥമാണ് The Poetry and Prose of Heinrich Heine, Edited by Fredric Ewen (1948)

ഒൻപത്

# ശാസ്ത്രത്തെ സ്വാധീനിച്ച മഹാകവി

ഈ ഭൂതലത്തിലെ ജീവൻെറ ചരിത്രത്തിന് ഏതാണ്ട് 4700 ദശലക്ഷം സംവത്സരങ്ങളോളം പഴക്കമുണ്ടെന്നാണ് ഇന്നത്തെ അനുമാനം. ഈ ചരിത്രത്തിൻെറ ആദ്യദശകങ്ങളിൽ ഉണ്ടായിരുന്നതായി കരുതപ്പെടുന്നവയെല്ലാം സസ്യജാതിയിൽപ്പെടുന്നവയായിരുന്നെന്നാണ് ശാസ്ത്രകാരന്മാരുടെ അഭിപ്രായം. ചെടികളുടെ ആവിർഭാവവും വളർച്ചയുമാണ് പിൽക്കാലത്ത് ജീവജാലങ്ങളുടെ പരിണാമത്തിനും വൈവിധ്യത്തിനും വേണ്ട അരങ്ങൊരുക്കിയത്. ഭൂതലത്തെ ഇന്നു പൊതിയുന്ന ഹരിതസസ്യജാലങ്ങളുടെ പത്രങ്ങളുടെ ആകെയുള്ള വിസ്തൃതി ഇരുപത്തിയഞ്ചുദശലക്ഷം ചതുരശ്രനാഴികയായിരിക്കുമത്രെ! ഈ പത്രങ്ങളിൽ നിശ്ശബ്ദമായി നിറവേററപ്പെടാറുള്ള രാസപ്രക്രിയയിൽ നിന്നാണ് കഴിക്കാനുള്ള ആഹാരവും ശ്വസിക്കാനുള്ള പ്രാണവായുവും ഇവിടെ ലഭ്യമാകുന്നത്. മനുഷ്യർ ആണ്ടുതോറും കഴിക്കുന്ന 375 മില്യൻ കണ്ടി (ഒരു മില്യൻ = ആയിരം ദശലക്ഷം) ആഹാരത്തിൽ ബഹുഭൂരിഭാഗവും പ്രത്യക്ഷമായി സസ്യങ്ങളിൽ നിന്നും കിട്ടുന്നു; ബാക്കി പരോക്ഷമായും! മനുഷ്യൻെറ ആഹാരം മാത്രമല്ല പാനീയങ്ങളും മദ്യവിഭവങ്ങളും ഔഷധങ്ങളും ഉടുതുണിയുമെല്ലാം സസ്യജാതികളിൽ നിന്നത്രെ ലഭിക്കുന്നത്.

മനുഷ്യനെ സംബന്ധിച്ചിടത്തോളം സാമ്പത്തിക പ്രാധാന്യമുള്ള ചെടികളുടെ വിവരം രേഖപ്പെടുത്തിയിട്ടുള്ള ആധാകാരികമായ നിഘണ്ടുവിൽ അറുന്നൂറോളം പുറങ്ങളുണ്ട്. ഇതിൽനിന്ന് ഇത്തരത്തിലുള്ള സസ്യജാലങ്ങളുടെ പട്ടികയുടെ ദൈർഘ്യം ഊഹിക്കാം. സുഖത്തിനും ആത്മസംതൃപ്തിക്കും മനുഷ്യന് സസ്യജാലങ്ങളോടൊത്ത് സമന്വയ ജീവിതം സംവിധാനം ചെയ്യാതെ കഴിയുന്നതല്ല!

ഇങ്ങനെ പ്രാധാന്യമുള്ള സസ്യജാലങ്ങളുടെ ഇവിടത്തെ കഥയെക്കുറിച്ച് ചിന്തിക്കുമ്പോഠം, ഇവയ്ക്ക് ജീവികളെ അപേക്ഷിച്ച് സ്വതഃസിദ്ധമായ നിരവധി ശക്തിവിശേഷങ്ങളുണ്ടെന്നു കരുതുന്നത് തികച്ചും യുക്തിയുക്തംതന്നെ. താരതമ്യേന ആസന്നകാലത്ത് ഭൂതലത്തിൽ പുതിയ വേഷക്കാരനായി വന്ന മനുഷ്യന്, സസ്യജാലങ്ങളെക്കുറിച്ചുള്ള ബോധവും അറിവും ഉണ്ടാക്കണമെന്ന താല്പര്യവും കഴിവും കൈവന്നിട്ട് കഷ്ടിച്ച് ഒരുസഹസ്രം വർഷംപോലും ആയിട്ടില്ല. ചെടികഠംക്ക് ജീവനുണ്ടെന്ന വസ്തുത മനസ്സിലാക്കുവാൻപോലും മനുഷ്യനു സാധിച്ചത് അധികം നൂററാണ്ടുകഠംക്കു മുമ്പല്ല. ജീവികളെപ്പോലെ സസ്യത്തിനും ലൈംഗികവ്യത്യാസമുണ്ടെന്ന വസ്തുത കണ്ടെത്തുവാൻ സാധിച്ചത് ഒരു വലിയ നേട്ടമായിത്തീർന്നിട്ടുണ്ട്. പരാഗത്തിന്റെ അഭാവത്തിൽ കായ് രൂപം പ്രാപിക്കുകയില്ലെന്ന് ബാബിലോണിയയിലെ ആദിമ ജനങ്ങഠംക്കു ബോധമുണ്ടായിരുന്നു. എങ്കിലും അവർ അതിന്റെ നിദാനം എന്തെന്ന് അറിഞ്ഞിരുന്നില്ല. പതിനേഴാം നൂററാണ്ടിലാണ് ഇതിന്റെ അടിസ്ഥാനം എന്തെന്ന സത്യം ഒരു ശാസ്ത്രകാരൻ നിർവ്വചിച്ചത്! റുഡോഠംഫ് ജേക്കബ് കാമറേറിയസ് (Rudolf Jacob Camerarius 1665-1721) വ്യക്തവും നിസ്സംശയവുമായവിധത്തിൽ സസ്യങ്ങളുടെ ലൈംഗികവ്യത്യാസം ഇദംപ്രഥമമായി തെളിയിച്ചു. മനഃപൂർവ്വം നടത്തിയ പരീക്ഷണങ്ങളും നിരീക്ഷണങ്ങളും അടിസ്ഥാനമാക്കിയാണ് ഇത് സാധിച്ചത്. കേസരങ്ങഠം ആണിന്റെയും അണ്ഡാശയം പെണ്ണിന്റെയും ഘടകമായി അദ്ദേഹം വേർതിരിച്ചു. വിത്തിന്റെ ഉല്പത്തിക്കു നിദാനം ഇവയുടെ സംയോഗമാണെന്നും വ്യക്തമാക്കി. ഇതു സംബന്ധിച്ച ഒരു ഗ്രന്ഥം (De Sexual Plantorium Epistula) അദ്ദേഹം 1694-ൽ പ്രസിദ്ധപ്പെടുത്തി.

സസ്യങ്ങൾക്ക് ഒരു ലൈംഗികജീവിതമുണ്ടെന്ന അഭിപ്രായം ഇങ്ങനെ പുറപ്പെടുവിച്ചപ്പോൾ അതു വലിയ വിസ്മയമാണ് ശാസ്ത്രകാരന്മാരിൽപ്പോലും ഉളവാക്കിയത്. കാടുകയറിയ ഭാവനയുടെ പ്രത്യക്ഷമായ ഒരു സന്തതിയാണ് ഈ അഭിപ്രായമെന്ന് ഉൽഘോഷിച്ച് ആ അഭിപ്രായത്തെ നിരാകരിക്കാനും നിരുത്സാഹപ്പെടുത്താനും ആക്ഷേപിക്കാനും അവർ അന്നു സന്നദ്ധരായി. ഒരു തലമുറക്കാലത്തോളം നീണ്ടുനിന്ന ഉഗ്രമായ വാദപ്രതിവാദങ്ങൾ! ഈ വാദകോലാഹലങ്ങൾ സത്യത്തിന്റെ മുമ്പിൽ പരാജയമടഞ്ഞ് കെട്ടടങ്ങിയശേഷമാണ് ഈ വസ്തുത ശാസ്ത്രലോകം സ്വീകരിക്കുവാൻ ഒടുവിൽ നിർബന്ധിതമായത്. ജീവജാലങ്ങളെപ്പോലെ ഉന്നതമായ പദവിക്ക് ചെടികൾക്കും അർഹതയുണ്ടെന്നു സ്പഷ്ടമായിത്തീരുകയും ചെയ്തു!

കാമറേറിയസിന്റെ കണ്ടുപിടുത്തത്തിന്റെ സാക്ഷാത്കരണം സാധിച്ചത് ലിനയസിന്റെ പ്രവർത്തനങ്ങളാണെന്നു പറയാം. സസ്യങ്ങളുടെ ലൈംഗികാവയവങ്ങളെ ആശ്രയിച്ച് ചെടികളെ കുലങ്ങളായും കുടുംബങ്ങളായും വർഗ്ഗീകരണം നടത്തുവാനുള്ള ഒരു പദ്ധതിക്ക് ലിനയസ് രൂപം നൽകി. സസ്യശാസ്ത്ര പുരോഗതിയിൽ ഇതൊരു നാഴികക്കല്ലായിത്തീരുകയും ചെയ്തു.

പിൽക്കാലത്ത് ശാസ്ത്രകാരന്മാരുടെ ഇടയിൽ ശക്തി പ്രാപിച്ച വർഗ്ഗീകരണവ്യഗ്രത, മനോഹരമായ സസ്യശാസ്ത്രത്തെ തികച്ചും ചൈതന്യമററ ഒരു ജഡവിജ്ഞാനീയമാക്കിയെന്ന ആക്ഷേപം ഇന്നും നിലനിൽക്കുന്നു. ഈ ചൈതന്യരഹിതമായ മേഖലയിൽനിന്നു സസ്യശാസ്ത്രത്തെ മോചിപ്പിച്ചത് ഒരു തികഞ്ഞ മഹാകവിയുടെ ഭാവനയും ശാസ്ത്രാഭിരുചിയുമായിരുന്നു. വിശ്വമഹാകവിപ്പട്ടം നേടിക്കഴിഞ്ഞിരുന്ന ഗോയ്ഥേയാണ് ഈ മഹാനായ പ്രതിഭാശാലി 1786-ൽ ലിനയസ് അന്തരിച്ചപ്പോൾ, ഇദ്ദേഹത്തിന് മുപ്പത്തിയേഴുവയസ്സ് പ്രായമായിരുന്നു. ലോകചരിത്രത്തിലെ മറെറാരു ജീനിയസ് ആയിരുന്ന നെപ്പോളിയൻ 1808-ൽ എർഫർട്ടിൽവച്ച് അദ്ദേഹത്തെ കാണുകയുണ്ടായി. അതിനുശേഷം നെപ്പോളിയൻ പറഞ്ഞ വാക്കുക

ളാണ്,—'ഇതാ ഒരു മനുഷ്യൻ'—, ഗോയ്ഥേയെക്കുറിച്ച് ഉണ്ടായിട്ടുള്ള സമഗ്രവും വിപുലവുമായ വിലയിരുത്തലുകളെക്കാളെല്ലാം, സാരഗർഭമായ സൂത്രം. പൂർണ്ണമാനവനെന്ന വിശേഷണത്തിന് സർവ്വഥാ അർഹനായ ഒരു തികഞ്ഞ മനുഷ്യനായിരുന്നു ഗോയ്ഥേ എന്ന് അനന്തരതലമുറകൾ വിധിയെഴുതിയിട്ടുമുണ്ടല്ലൊ.

ജോഹാൻ വുൾഫ്ഗാങ് ഗോയ്ഥേ (Johann Wolfgang von Goethe 1749-1832) ഒരിടത്തരം കുടുംബത്തിലാണ് പിറന്നത്. നിയമശാസ്ത്രപഠനം പൂർത്തിയാക്കിയശേഷം കുറെ നാൾ വക്കീലായി പ്രവർത്തിച്ചു. അദ്ദേഹത്തിൻെറ ശാശ്വതമായ പ്രശസ്തിയുടെ പ്രതിഷ്ഠ സാധിച്ചത് സാഹിത്യ-സാംസ്കാരിക രംഗത്താണ്. വൈമർ (Weimar) ഭരണാധികാരിയുടെ സ്നേഹാദരങ്ങളാർജ്ജിച്ച യുവാവായ ഗോയ്ഥേക്ക് മന്ത്രിപദവിയിൽ വിരാജിക്കുവാനുള്ള അവസരം കൈവന്നു. ഭരണരംഗത്തുള്ള നൈപുണ്യം സുസ്ഥാപിതമാക്കാൻ ഇത് ഇടവരുത്തി. 1786-ൽ ഇററലിയിലേക്കു സഞ്ചരിക്കുവാൻ സംഗതിവന്നു. അവിടെ പ്രത്യേകതാല്പര്യമുള്ള പ്രകൃതിനിരീക്ഷണങ്ങൾ നിർവ്വഹിക്കുവാൻ വേണ്ടുവോളം സൗകര്യമുണ്ടായി. വിപുലമായ സാഹിത്യരംഗത്തുനിന്ന് ശാസ്ത്രമണ്ഡലത്തിലേക്ക് ഉണ്ടായ ഒരു വിജയകരമായ സഞ്ചാരമായിരുന്നു ഇതെന്ന് ഇന്നു നമുക്ക് വിഷമം കൂടാതെ വിവരിക്കാവുന്നതാണ്. ഈ സംഭവബഹുലമായ പ്രവർത്തനങ്ങൾ അദ്ദേഹത്തിന് പ്രകൃതിശാസ്ത്രത്തിൽ അനിഷേധ്യമായ ഒരു സ്ഥാനം നേടിക്കൊടുത്തു. സ്വദേശത്തു മടങ്ങിയെത്തിയശേഷം പൊതുപ്രവർത്തനരംഗത്തുനിന്ന് ക്രമേണ പിൻവാങ്ങി കവിതാരചനയിലും ശാസ്ത്രനിരീക്ഷണങ്ങളിലും ശ്രദ്ധ കേന്ദ്രീകരിച്ചു.

ബാലനായിരുന്ന കാലം മുതൽ പ്രകൃതിയോട് അവാച്യവും സജീവവുമായ താല്പര്യം ഗോയ്ഥേക്കുണ്ടായിരുന്നു. വർണ്ണശബളിമയും വൈവിദ്ധ്യവുമുള്ള പുഷ്പങ്ങളുടെ ലോകം അദ്ദേഹത്തെ നിരന്തരമായി ആകർഷിച്ചു. പുഷ്പനിരീക്ഷണം കൂടാതെ വൈദ്യുതിയുടെയും കാന്തത്തിൻെറയും അത്ഭുതപ്രതിഭാസങ്ങളെ സംബന്ധിച്ച പരീക്ഷണങ്ങളിലും അദ്ദേഹം

വ്യാപൃതനായിരുന്നു. അദ്ദേഹത്തിന്റെ കവിതയിൽ കാണുന്ന പ്രകൃതി നിരീക്ഷണപാടവത്തിന്റെ നിദാനം, ശാസ്ത്രാഭിരുചിയിൽ നിന്നുത്ഭവിച്ച ഉറച്ച, ഉൽക്കടമായ, സ്വഭാവത്തിന്റെ പ്രതിധ്വനിയാണ്. ജീവചൈതന്യത്തിന്റെ വൈവിദ്ധ്യമാർന്ന പ്രകടനങ്ങളുടെ വിവിധ ഭാവങ്ങൾ നിരീക്ഷിക്കുന്നതിലും വിദഗ്ദ്ധമായി വിവരിക്കുന്നതിലും അദ്ദേഹം പ്രദർശിപ്പിച്ചിട്ടുള്ള അതുല്യമായ കഴിവാണ് അദ്ദേഹത്തിന്റെ ഭാവനയുടെയും ശാസ്ത്രനിഗമനങ്ങളുടെയും പുതിയ കാഴ്ചപ്പാടുകളെ ഉജ്ജ്വലമാക്കിയത്. ഫ്രഞ്ചുഭൗതികവാദവും പിൽക്കാലത്ത് അദ്ദേഹത്തെ സ്വാധീനിച്ച പാരസെൽസസ്, വാൻ ഹെൽമണ്ട്, സ്വീഡൻബോർഗ് തുടങ്ങിയവരുടെ യോഗാത്മകചിന്തയും, ഗോയ്ഥേക്ക് പുതിയ ചക്രവാളങ്ങൾ ദർശിക്കുവാൻ സംഗതിയുണ്ടാക്കി. ഹെർഡറുമായുള്ള (Herder) സമ്പർക്കമാണ് സ്ഥായിയായ പ്രകൃതിപ്രേമത്തെയും മാനവവികാസത്തെ സംബന്ധിക്കുന്ന പഠനങ്ങളെയും ഉത്തേജിപ്പിച്ചത്. സ്പൈനോസയുടെ ചിന്തയെ അമിതമായി ആദരിക്കുന്ന പ്രവണത പ്രകൃതിയും ആത്മസത്തയും തമ്മിലുള്ള തന്മയീഭാവങ്ങളെ കണ്ടെത്താനുള്ള നിരന്തരമായ അന്വേഷണത്തിനു പ്രചോദിപ്പിച്ചു. ജേനാ സർവ്വകലാശാലയിലെ ശാസ്ത്രഗവേഷകന്മാരുമായി സ്ഥാപിച്ച മൈത്രീബന്ധം പ്രകൃതിശാസ്ത്രത്തിലുള്ള കൗതുകത്തെ പൂർവ്വാധികം പെരുക്കുകയുണ്ടായി. ധർമ്മശരീരഘടനാശാസ്ത്ര (Anatomy) പഠനം അദ്ദേഹം അവിടെ നടത്തുകയും ചെയ്തു. പതിനെട്ടാംനൂററാണ്ടിന്റെ പൂർവ്വാർദ്ധത്തിൽ, മനുഷ്യനും കുരങ്ങും തമ്മിലുള്ള സജാത്യത്തെക്കുറിച്ച് ഉളവായ വാദപ്രതിവാദകോലാഹലങ്ങൾ വിസ്മരിക്കാവുന്ന സംഭവമല്ല. ലാമെട്രിയുടെ, മനുഷ്യനും മനുഷ്യക്കുരങ്ങെന്നു വിവക്ഷിക്കുന്ന ഒറാംഗ്ഉട്ടാനും തമ്മിലുള്ള ചാർച്ചയെ സംബന്ധിക്കുന്ന അഭിപ്രായം, മതചിന്തകന്മാരെ വല്ലാതെ ചൊടിപ്പിച്ചു. മനുഷ്യനും കുരങ്ങും തമ്മിൽ അടുത്ത ചാർച്ചയുണ്ടെന്ന പക്ഷക്കാരനായിരുന്നു ഗോയ്ഥേയും. അതിനെ സാധൂകരിക്കുന്ന ചില കണ്ടുപിടിത്തങ്ങൾ അദ്ദേഹം നടത്തുകയും ചെയ്തിട്ടുണ്ട്; ഒരു പ്രബന്ധം രചിച്ചിട്ടുമുണ്ട്. യുവാവായിരുന്ന കാലത്തുതന്നെ അദ്ദേഹം മതാഭിരുചിയുള്ള വ്യക്തിയായിരുന്നില്ല. മറിച്ച് ഭൗതികവാദത്തെ സ്വീകരിക്കുന്നതിന് വൈമുഖ്യമില്ലാത്ത ആളായിരു

ന്നെന്ന് 'പ്രൊമിത്തിയസ്' എന്ന പ്രസിദ്ധമായ ഖണ്ഡകവിത തെളിയിക്കുകയും ചെയ്യുന്നു.

പ്രകൃതിശാസ്ത്രത്തിൽ ഗോയ്ഥേയുടെ മുഖ്യമായ സംഭാവനയെന്ന നിലയിൽ അംഗീകൃതമായിട്ടുള്ള ആശയം സസ്യങ്ങളുടെ രൂപപരിണാമം (Metamorphosis of Plants) സംബന്ധിച്ച കാര്യമാണ്. ഇതിനെക്കുറിച്ചുള്ള പ്രബന്ധം 1790-ൽ ആണ് അച്ചടിച്ചത്. ഇററലിയിലെ പാഡുവ (Padua) യിലുള്ള സസ്യശാസ്ത്രോദ്യാനത്തിൽ നിരീക്ഷിക്കുവാൻ സംഗതിവന്ന സസ്യങ്ങളാണ് ഈ ആശയം ആവിഷ്കരിക്കുന്നതിനു വേണ്ട തെളിവുകൾ നൽകിയത്. സസ്യപത്രങ്ങൾ ക്രമേണ രൂപാന്തരവിധേയമായി ആദാപത്രം (Cotyledon) പത്രങ്ങൾ, പുഷ്പദലങ്ങൾ, കേസരം, ജനി (Pistil) എന്നീ രൂപങ്ങളിൽ പ്രത്യക്ഷീഭവിക്കുന്നു എന്നത്രെ ഈ ആശയത്തിൻെറ അന്തസ്സത്ത.

വർണ്ണങ്ങളെ സംബന്ധിച്ചുള്ള ഗോയ്ഥേയുടെ നിഗമനങ്ങളും ഇവിടെ സൂചിപ്പിക്കാതിരിക്കുവാൻ തോന്നുന്നില്ല. ദീർഘവത്സരങ്ങളിലായി നിരന്തരം നടത്തിയ തയ്യാറെടുപ്പിനുശേഷം അദ്ദേഹം തൻെറ വർണ്ണസിദ്ധാന്തം (Theory of Colours) 1808-ൽ പ്രസിദ്ധപ്പെടുത്തി. അതാണ് തൻെറ ഏററവും പ്രധാനമായ പ്രകൃതിശാസ്ത്രസംഭാവനയെന്ന് അദ്ദേഹം കരുതി. കവിതാരംഗത്തുള്ള നേട്ടങ്ങളെക്കാൾ അത് പ്രാമാണ്യവും പ്രാധാന്യവും ആർജ്ജിക്കുന്നതായി അദ്ദേഹം അവകാശപ്പെട്ടിട്ടുമുണ്ട്. ഗോയ്ഥേയുടെ പ്രകൃതിനിരീക്ഷണ പാടവത്തിൻെറ ഏററവും ഉജ്ജ്വലമായ ഭാവങ്ങൾ തികഞ്ഞതോതിൽ പ്രകടമാകുന്നത് മറെറവിടെയുമല്ലതാനും. വർണ്ണങ്ങളെ സംബന്ധിച്ച് ആത്മനിഷ്ഠമായ ആശയപ്രകടനങ്ങൾ, ഒരു ശാസ്ത്രജ്ഞൻെറ സൂക്ഷ്മതയോടെയും ഒരു കലാകാരൻെറ സത്യസന്ധതയോടെയും ഒരു കവിയുടെ വിരുതോടെയും അദ്ദേഹം സാധിച്ചിട്ടുണ്ടെന്ന് നിസ്സംശയമായി പറയാവുന്നതാണ്. വർണ്ണലയത്തെക്കുറിച്ചും വർണ്ണവ്യത്യാസത്തെ സംബന്ധിച്ചും വർണ്ണവിന്യാസത്തെപ്പററിയും വിശദമായ നിരീക്ഷണങ്ങൾ, വ്യാപകമായ തോതിൽ സമകാലികന്മാരുടെ ശ്രദ്ധനേടുകയുണ്ടായിട്ടുണ്ട്. സസൂക്ഷ്മശാസ്ത്രഗവേഷണ കൗതുകം ഇതുപോലെ മറെറവിടെയും പ്രകടിപ്പിച്ചിട്ടുമില്ല. ശാസ്ത്രരംഗത്തു പ്രവർത്തിച്ചിരുന്നവരെ ഈ

വിഷയത്തിൽ കൂലങ്കഷമായി ഗവേഷണം നിർവ്വഹിക്കുന്നതിന് ഇതൊക്കെ പ്രേരിപ്പിച്ചു. അവർ അദ്ദേഹത്തിന്റെ ശാസ്ത്ര സങ്കല്പങ്ങളെ മുക്തകണ്ഠം പ്രശംസിച്ചിരുന്നു. ചിലർ പ്രകൃതിതത്ത്വചിന്തയിലെ ഒരു പ്രവാചകനായിപ്പോലും അദ്ദേഹത്തെ അംഗീകരിച്ചിട്ടുണ്ട്. എങ്കിലും ഗോയ്ഥേയുടെ കാലത്ത് ശുദ്ധശാസ്ത്രജ്ഞന്മാരിൽനിന്ന് അദ്ദേഹത്തിന് അപൂർവ്വമായേ പ്രോത്സാഹനവും അംഗീകാരവും സിദ്ധിച്ചിട്ടുള്ളു. ഹെയ്ക്കൽ തുടങ്ങിയവരുടെ സിദ്ധാന്തങ്ങളുടെ പ്രാബല്യദശയിൽ, ഗോയ്ഥേയുടെ രൂപതന്ത്രസങ്കല്പങ്ങൾക്ക് ഒരു നവജീവൻ വന്നു. ഹെയ്ക്കൽതന്നെ അദ്ദേഹത്തോട് അപാരമായ ആദരവു വ്യക്തമാക്കി. ഡാർവിനിസത്തിന്റെ ഏററവും പ്രമാണിയായ പുരോഗാമിയായി സ്വീകരിച്ചു, ഇത്തരം ആധികാരികങ്ങളായ പ്രസ്താവനകളെ അടിസ്ഥാനമാക്കി, പൊതുജനങ്ങളും സാഹിത്യചരിത്രകാരന്മാരും— സാഹിത്യരംഗത്തും സാംസ്കാരികമണ്ഡലത്തിലും ഗോയ്ഥേ അവശേഷിപ്പിച്ചിട്ടുള്ള മായ്ക്കാനാവാത്ത വ്യക്തിമുദ്ര കണക്കിലെടുക്കാതെതന്നെ — ആധുനികനായ ഒരു പ്രകൃതിശാസ്ത്രജ്ഞനെന്ന പട്ടം പ്രയാസംകൂടാതെ അംഗീകരിച്ചിട്ടുമുണ്ട്.

ഗോയ്ഥേ ഒരു ശുദ്ധശാസ്ത്രജ്ഞനായിരുന്നില്ല. മുഖ്യമായി അദ്ദേഹം ഒരു വിസ്മാപകപ്രകൃതിതത്ത്വചിന്തകനായിരുന്നു. ആ നിലയിൽ അദ്ദേഹത്തിനു വിപുലമായ സ്വാധീനം സ്ഥാപിക്കാനും കഴിഞ്ഞു. അദ്ദേഹത്തിൽനിന്നുണ്ടായ ആശയങ്ങളും സങ്കല്പങ്ങളും പിൽക്കാലത്ത് പ്രകൃതിശാസ്ത്രത്തെ ക്രമാതീതമായി നയിക്കുകയും പ്രചോദിപ്പിക്കുകയും ചെയ്തു. അതുകൊണ്ടുമാത്രം മററൊന്നുമില്ലെങ്കിൽപ്പോലും അദ്ദേഹത്തിന് ജീവശാസ്ത്രചരിത്രത്തിൽ ബഹുമാന്യമായ ഒരു പദവി സിദ്ധിക്കാനും, പുലർത്താനും സാധിക്കുന്നുണ്ട്; സാധിച്ചിട്ടുമുണ്ട്.

പത്ത്

# ലൂനക്കാർസ്കി- അധ്യാപനശാസ്ത്രത്തിൻെറ സ്ഥാപകൻ

ജന്മായത്തമായ ശേഷിയും അനിതരസാധാരണമായ പ്രയത്നശക്തിയും ഉണ്ടായിരുന്ന ഒരു വ്യക്തിയായിരുന്നു അനാടോളി വാസ്ലിയ്വിക് ലൂനക്കാർസ്കി. റഷ്യയിലെ ഒക്ടോബർ വിപ്ലവത്തിനുശേഷം അവിടത്തെ ബുദ്ധിപരപ്രവർത്തനങ്ങളെ ദൂരവ്യാപകമായ വിധത്തിൽ സ്വാധീനിച്ച ഒരു വ്യക്തിയായിരുന്നു അദ്ദേഹം. 1865 നവംബറിൽ ഭൂജാതനായ ലൂനക്കാർസ്കി പതിനഞ്ചു വയസുമുതൽ മാർക്സിസത്തിൻെറ സ്വാധീനത്തിൽ വന്നു. അതിനുശേഷമുള്ള അദ്ദേഹത്തിൻെറ പ്രയത്നമെല്ലാം വിപ്ലവകാരിയെന്ന നിലയിലും സ്ഥിതിസമത്വത്തിൻെറ പ്രഗത്ഭനായ പ്രചാരകനെന്ന നിലയിലും ആണ് രൂപം പ്രാപിച്ചത്. എന്നാൽ അന്നത്തെ റഷ്യയിലെ ഭരണാധികാരികളുടെ അപ്രീതി കാരണം നാട് വിടുവാൻ നിർബ്ബന്ധിതനായി. ഇററലി, ഫ്രാൻസ്, സ്വിററ്സർലണ്ട് തുടങ്ങിയ രാജ്യങ്ങളിൽ ജന്മനാടുവിട്ടു ജീവിക്കുവാൻ ഇടവന്നു. ഈ കാലഘട്ടത്തിലാണ് 1904 ൽ പാരീസിൽവെച്ച് ലെനിനെ കണ്ടുമുട്ടിയത്.

1917-ൽ ലെനിൻ ആദ്യത്തെ സോവിയററ് ഗവൺമെൻററ് സംഘടിപ്പിച്ചപ്പോരം തൻെറ വിദ്യാഭ്യാസമന്ത്രിയായി നിശ്ചയിച്ചത് ലൂനക്കാർസ്കിയെ (Anatoly Vasilyevich Lunacharsky) ആയിരുന്നു. യഥാർത്ഥത്തിൽ ലൂനക്കാർസ്കി അഭിമുഖീകരിച്ച ബൃഹത്തായ പ്രശ്നം എങ്ങനെ ഒരു സാംസ്ക്കാരിക വിപ്ലവത്തിന് അടിത്തറ ഉറപ്പിക്കുവാൻ സാധിക്കുമെന്നുള്ളതായിരുന്നു. എഴുപത് ശതമാനത്തിലധികം അക്ഷരാഭ്യാസമില്ലാത്ത ഒരു ജനസമൂഹത്തിന്, എങ്ങനെ അറിവിൻെറ അമേയമായ ശക്തി നൽകുവാൻ സാധിക്കും എന്ന കാര്യമായിരുന്നു മുഖ്യമായ വസ്തുത. ശിശുവിദ്യാഭ്യാസം മുതൽ ശാസ്ത്ര അക്കാഡമിവരെയുള്ള വിവിധ നിലവാരങ്ങളിൽപെടുന്ന വിദ്യാഭ്യാസ സ്ഥാപനങ്ങരം സംവിധാനം ചെയ്ത് സംസ്ഥാപിക്കുക അദ്ദേഹത്തിൻെറ വകുപ്പിൻെറ ചുമതലയിലുള്ള കർത്തവ്യമായി. ഈ സംവിധാനത്തിൽ ഏററവും പ്രാധാന്യമുള്ളത് സാമാന്യ വിദ്യാഭ്യാസം നൽകുന്ന സ്ക്കൂളുകരംക്കാണ്. എല്ലാ ജനങ്ങരംക്കും സാക്ഷരതാബോധം കൈവരുത്തുന്നതിനുതകുന്ന വിദ്യാലയങ്ങളുടെ ഒരു ശൃംഖല കൂടാതെ ഇത് എളുപ്പമല്ല. അത്തരം വിദ്യാലയങ്ങരം ആധുനിക കാലത്തിനനുയോജ്യമായ അധ്യാപന ശാസ്ത്രത്തിൻെറ വ്യവസ്ഥകരംക്കനുസരണമായിരുന്നേ മതിയാവൂ. വിദ്യാഭ്യാസം സൗജന്യവും നിർബ്ബന്ധിതവും ആയിരിക്കണം. ഇതിനൊക്കെ വേണ്ടിവരുന്ന വിഭവങ്ങളെവിടെ? വിദ്യാഭ്യാസപരിഷ്ക്കാരത്തെക്കുറിച്ചുള്ള പരിപാടികളും നയങ്ങളും നിശ്ചയിക്കുവാൻ നിയുക്തമായ കമ്മിഷനിൽ തന്നെ വിപുലമായ ഭിന്നാഭിപ്രായങ്ങളും വിവാദങ്ങളും ഉണ്ടായി. എന്നാൽ ഈ ചർച്ചകളും വിവാദങ്ങളുമെല്ലാം സുശക്തമായ ഒരു വിദ്യാഭ്യാസസംവിധാനത്തിൻെറ അടിസ്ഥാനം പണിയാനുള്ള പ്രയത്നം മാത്രമായിരുന്നു. 1918 ൽ അഖില റഷ്യൻ വിദ്യാഭ്യാസസമ്മേളനത്തിൽ ലൂനക്കാർസ്കി പറഞ്ഞത് ഇവിടെ സംഗതമാണ്. 'ജനങ്ങരം പൂർണ്ണമായി ഉല്പാദനോപാധികളും അറിവും സ്വാധീനമാക്കിയെങ്കിലേ അവർ വിജയിച്ചെന്നും സമ്പൂർണ്ണസ്വതന്ത്രരായെന്നും സർവ്വാധിപതികളായെന്നും കരുതാനൊക്കൂ.' സമൂഹത്തിൻെറ സമ്പത്തിനെ ശാസ്ത്രീയമായി കൈകാര്യം ചെയ്തേ മതിയാവൂ. എന്നാൽ ഇതിന് ഉന്നതനിലവാരത്തിത്തിലുള്ള വിദ്യാഭ്യാസം കൂടിയേ കഴിയൂ.

വേണ്ട നിലയിലുള്ള വിദ്യാസമ്പത്ത് സമാർജ്ജിക്കാത്ത ഒരു ജനതയ്ക്ക് നല്ല ഭരണകൂടം സജ്ജീകരിക്കുന്നതിനോ, തങ്ങളുടെ സാമ്പത്തിക സുസ്ഥിതി കൈവരുത്തുന്നതിനോ സാധിക്കുകയില്ല.

അധ്യാപകനെക്കുറിച്ച് അദ്ദേഹത്തിനുണ്ടായിരുന്ന സങ്കല്പവും ഇവിടെ പ്രസക്തമാണ്. അധ്യാപകൻ വിശാലാത്മകമാനവൻ എന്ന വിശിഷ്ടപദവി നേടാൻ അർഹനായിരിക്കണം. സമൂഹത്തിൽ ആവുന്നത്ര കുററമററ വ്യക്തിയെന്ന നിലവാരം അയാൾക്കുണ്ടാകണം. വേറൊരു തൊഴിലിലും മനുഷ്യന്റെ കഴിവുകൾ ഇത്രമാത്രം ആവശ്യമായി വരുന്നില്ല.

പന്ത്രണ്ട് വർഷക്കാലം ലൂനക്കാർസ്കി വിദ്യാഭ്യാസ വകുപ്പിന്റെ ചുമതല വഹിക്കുകയുണ്ടായി. ഇക്കാലമത്രയും റഷ്യയുടെ ചരിത്രത്തിന്റെ നിർണ്ണായക ഘട്ടമായിരുന്നെന്ന കാര്യം മറന്നുകൂടാ. പിൽക്കാലത്ത് ഉളവായ വിദ്യാഭ്യാസരംഗത്തെ വിപുലമായ വികാസം സാക്ഷാത്ക്കരിച്ചത് ആദ്യകാലത്ത് നിർവ്വഹിച്ച നല്ല കാര്യങ്ങളുടെ ഫലമായിട്ടാണ്.

1933-ൽ അൻപത്തെട്ടാമത്തെ വയസ്സിൽ ഫ്രാൻസിൽവെച്ചാണ് ഈ വിദ്യാഭ്യാസവിചക്ഷണൻ നിര്യാതനായത്. അദ്ദേഹത്തെ റഷ്യയിലെ അധ്യാപനശാസ്ത്രത്തിന്റെ സ്ഥാപകൻ എന്ന് വിശേഷിപ്പിക്കുന്നതിന് ഒട്ടും മടിക്കേണ്ടതില്ല.

പതിനൊന്ന്

# എച്ച്. ജി. വെത്സ്

ഇൻറർമീഡിയററ് ക്ലാസിൽ പഠിക്കുന്ന കാലത്താണ് തിരുവനന്തപുരത്തെ (അന്നത്തെ) സയൻസ് കോളേജിലെ പുസ്തകശേഖരത്തിൽ, മുമ്പൊരിക്കലും കാണാൻ ഇടയാകാത്ത പേരോടുകൂടിയ ഒരു പുസ്തകം എൻെറ ശ്രദ്ധയിൽപ്പെട്ടത്. 'വരാനിരിക്കുന്ന വസ്തുതകളുടെ രൂപം' (The Shape of Things to Come)—എന്ന ആ പേര് എന്നെ അത്യന്തം ആകർഷിച്ചു. കണ്ടപ്പോൾ തന്നെ അതു കയ്യിലെടുത്തു. മറിച്ചുനോക്കി. വായന തുടങ്ങി. അന്ന് ഉച്ചയ്ക്കുശേഷം ഒരു ക്ലാസിലും പോയില്ല. നാലുമണിക്ക് ലൈബ്രറി അടയ്ക്കാൻ സമയമായെന്നു ശിപായി വന്ന് ഓർമ്മപ്പെടുത്തിയപ്പോഴാണ് സമയം പോയ കഥതന്നെ അറിവിൽ വന്നത്! എത്ര രസമുള്ള പുസ്തകം. ഇതുപോലെ എന്നെ ആകർഷിച്ച മററ് അധികം ഗ്രന്ഥങ്ങൾ പറയാനില്ല. വെത്സിൻെറ അത്ഭുതലോകത്തിലേക്ക് അന്നാണ് ഞാൻ ആദ്യമായി എത്തിനോക്കിയത്. വെത്സിനെക്കുറിച്ച് സ്മരിക്കുമ്പോൾ ഇന്നും ഈ സംഭവമാണ് എൻെറ ഓർമ്മയിൽ ഓടി എത്തുക. അതിനുശേഷം ഈ മഹാശയൻെറ മററു കൃതികളൊക്കെ തിരക്കിപ്പിടിച്ചു പഠിക്കുവാൻ എന്തൊരു ആവേശമാണ് എനിക്കുണ്ടായത്. ആ കൃതികൾ എൻെറ വിജ്ഞാനചക്രവാളം വിപുലപ്പെടുത്തുവാൻ എത്രയാണ് സഹായിച്ചിട്ടുള്ളത്.

എന്നെപ്പോലെ വെത്സിന്റെ ചിന്താസരിത്തിൽ ആറാടി ആനന്ദിച്ചിട്ടുള്ള നിരവധി സാധാരണക്കാരായ വായനക്കാർ ഉണ്ടായിരിക്കുമെന്നു തീർച്ചയാണ്. അവർക്കെല്ലാം അദ്ദേഹത്തെ ആദരവോടെ മാത്രമേ സ്മരിക്കാൻ സാധിക്കൂ. കൃതികളിലൂടെ അദ്ദേഹവുമായി സമ്പർക്കം പുലർത്താൻ ഇടവന്നിട്ടുള്ള ഒരാളിന്, അദ്ദേഹത്തിന്റെ സ്വാധീനവലയത്തിൽപ്പെടാതിരിക്കുക സാധ്യമല്ല. ലോകചരിത്രത്തിന് ഒരു പുതിയ മുഖവുര കുറിച്ചു മനുഷ്യരാശിയുടെ ഗതിവിഗതികളെക്കുറിച്ചു സുധീരമായി ചിന്തിച്ച്, ഭാവനാപരങ്ങളായ കഥകളാലും മററു നോവലുകളാലും വായനക്കാരന്റെ ചിന്താമണ്ഡലത്തിന്റെ വ്യാപ്തി പെരുക്കി, ഹൃദയത്തിനും തലയ്ക്കും ആനന്ദമരുളി സാധാരണക്കാരുടെ മാത്രമായി പരിണമിച്ച അപൂർവ്വ വ്യക്തികളിൽ ഒരാളായിരുന്നു വെത്സ്. ഈ അർത്ഥത്തിൽ അസാധാരണനായിരുന്ന സാമൂഹ്യ പരിഷ്കർത്താവായിരുന്നു അദ്ദേഹം എന്ന് പറയാം. ജീവിതത്തെ സംബന്ധിച്ചു വസ്തുനിഷ്ഠമായ ബോധവും, സഹജാതരോടു സൗമനസ്യവും സർവ്വോപരി മനുഷ്യസ്നേഹവുമാണ് അദ്ദേഹത്തിന്റെ എല്ലാ കൃതികളേയും കോർത്തിണക്കുന്ന സുവർണ്ണ നൂലുകൾ. മഹാപണ്ഡിതന്മാരുടെയും സാധാരണക്കാരുടെയും സാമാന്യബുദ്ധിയെ തൃപ്തിപ്പെടുത്തുവാൻ ഉതകുന്ന വിഭവങ്ങൾ അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിൽ നിർല്ലോഭമായിട്ടുണ്ട്. ആധുനികലോകത്തിലെ അതിഗഹനങ്ങളായ ആശയങ്ങളെക്കുറിച്ച് അറിവു നേടിയിട്ടില്ലാത്തവരെപ്പോലും അത്തരം ആശയസരണികളിലേക്ക് സാവധാനമായി പിടിച്ചു നയിക്കുവാൻ അദ്ദേഹത്തിന് അസാധാരണമായ പാടവമുണ്ടായിരുന്നു. ആധുനികശാസ്ത്രത്തോടു മമതയില്ലാത്തവരെക്കൂടി ആ ലോകത്തിലേക്ക് കൊണ്ടുവരുവാൻ വെത്സിന് സ്വന്തം കൃതികളിലൂടെ കഴിഞ്ഞു. ചിന്തകനെന്ന നിലയിൽ നേതൃസ്ഥാനത്തു നില്ക്കണമെന്ന് അദ്ദേഹം ആഗ്രഹിച്ചിരുന്നതായി അനുമാനിക്കുവാൻ വഴികാണുന്നില്ല. സാധാരണക്കാരുടെകൂടെ നില്ക്കുന്നതാണ് കൂടുതൽ സുഖമെന്ന് അദ്ദേഹം അറിഞ്ഞിരുന്നു. നന്മയിൽ ഉറച്ച വിശ്വാസം, വിജ്ഞാനദാഹം, സൗമനസ്യം പ്രസരിപ്പിക്കുവാനുള്ള താൽപര്യം തുടങ്ങിയ കാര്യങ്ങളുടെ ഉറവിടങ്ങൾ സാധാരണക്കാരിൽ ഒരിക്കലും വററാറില്ലെന്നായിരുന്നു വെത്സിന്റെ ദൃഢമായ വിശ്വാസം. അതിനാലാവാം അവരുടെ

പന്തിവിട്ട നേതൃത്വപരത്തിൻെറ കൊടുമുടിയിലേക്കു മാറിനില്ക്കുവാൻ അദ്ദേഹം വ്യഗ്രത കാണിക്കാതിരുന്നത്. ആഗ്രഹമുണ്ടായിരുന്നെങ്കിൽ അങ്ങനെ ഉന്നതനിലയിൽ സ്ഥാനം പിടിക്കുവാൻ വിഷമം ഉണ്ടാകുമായിരുന്നില്ല.

'ചരിത്രത്തിൻെറ രൂപരേഖ' (Outline of History) എന്ന വിഖ്യാത ഗ്രന്ഥം ഒരിക്കൽ വായിക്കുവാൻ സംഗതിയായിട്ടുള്ള ഒരാൾ അവസരം കിട്ടുമ്പോഴൊക്കെ പിന്നെയും അതു പഠിക്കുവാൻ തല്പരനായിരിക്കുമെന്ന് അനുഭവത്തിലൂടെ എനിക്കു പറയുവാൻ സാധിക്കും. മാനവചരിത്രത്തിൻെറ ലഘുവും മനോഹരവുമായ ഒരു ആഖ്യാനമാണത്. വ്യക്തിയേയോ സമൂഹത്തെയോ രാഷ്ട്രത്തെയോ അല്ല മാനവജീവിതസരിത്തിൻെറ സ്വച്ഛന്ദമായ പ്രവാഹത്തെയാണ് അതിൽ അദ്ദേഹം അവതരിപ്പിക്കുന്നത്. ജീവിതത്തെ സംബന്ധിച്ച സമഗ്രമായ ബോധം കൈവരുത്തുവാൻ ഇത് ആവശ്യമാണല്ലോ. സ്വാർത്ഥതാല്പര്യത്താലും പ്രത്യേക മനഃസ്ഥിതിയാലും ചില സംഭവങ്ങൾക്ക് അമിതപ്രാധാന്യവും അനർഹപ്രാമാണ്യവും നല്കുന്ന സാധാരണ ചരിത്രകാരന്മാരുടെ സമീപനങ്ങളിൽ നിന്നും തികച്ചും വ്യത്യസ്തമായ നിലപാടുമൂലം വെത്സിന് ആ വിഖ്യാത ഗ്രന്ഥത്തിലൂടെ ശാശ്വത പ്രശസ്തി സമ്പാദിക്കുവാൻ സാധിച്ചു. ശാസ്ത്രത്തിൻെറ ഉറച്ച തല്പശിലയിൽ ദൃഢമായി നിന്നുകൊണ്ട് മനുഷ്യകഥയെ വസ്തുനിഷ്ഠമായി ആവുന്നത്ര കാണാനും വിലയിരുത്തുവാനും ശ്രമിച്ചതിനാലാണ് ഈ മഹാകാര്യം സാധിക്കുവാൻ അദ്ദേഹത്തിന് ശക്തിയുണ്ടായത്. ആധുനിക ശാസ്ത്രവീക്ഷണം സമ്പാദിച്ച ചരിത്രകാരനെന്ന നില നേടുക സുസാധ്യമായ സംഗതിയല്ലല്ലോ. ശാസ്ത്രകാരനായ വെത്സ് ചരിത്രകാരനായിത്തീർന്നപ്പോൾ സംഭവിച്ചത് അതുതന്നെ. മനുഷ്യരാശിയുടെ ചരിത്രത്തിലെ ഗതിവിഗതികളെ അധികരിച്ച് രചിക്കപ്പെട്ടിട്ടുള്ള Work, Wealth and Happiness of Mankind, Fate of Homo Sapiens – എന്നീ ഗ്രന്ഥങ്ങളും 'ചരിത്രത്തിൻെറ രൂപരേഖ'—യോടുകൂടി പഠിക്കേണ്ടവയാണ്. അങ്ങനെ മനുഷ്യരാശിയുടെ സമഗ്രമായ ചരിത്രം നമുക്കു മനസ്സിലാക്കുവാൻ വിഷമമില്ല.

വെത്സിൻെറ രചനാപാടവവും ശാസ്ത്രബോധവും അനായാസമായി അരങ്ങത്തുവരുന്നതു കാണുവാൻ കൗതുകമുണ്ട്.

അദ്ദേഹത്തിൻെറ അദൃശ്യമനുഷ്യനും (Invisible Man) കാലയന്ത്രവും (Time Machine) ചന്ദ്രനിലെത്തിയ ആദ്യത്തെ മനുഷ്യനും (First Man in the Moon)— ഇതുതന്നെയാണ് പ്രദർശിപ്പിക്കുന്നത്. ശാസ്ത്രസത്യങ്ങളെ ആധാരമാക്കി അത്യന്തം ആനന്ദമരുളുന്ന സാഹിത്യസൃഷ്ടികറം നിർവ്വഹിക്കുവാൻ പ്രഗത്ഭന്മാർക്ക് പ്രയാസമില്ലെന്നു അവ പ്രഖ്യാപിക്കുന്നു. അദ്ദേഹത്തിൻെറ ഭാവനാപരങ്ങളായ ശാസ്ത്രകഥകറം യക്ഷിക്കഥകളല്ല. ശാസ്ത്രജ്ഞൻെറ ശിക്ഷണം സിദ്ധിച്ച നല്ല ഒരു സാഹിത്യകാരനിൽ ജന്മംകൊണ്ട, സാധ്യതയെ ചോദ്യം ചെയ്യപ്പെടുവാനാവാത്ത, സംഗതികളാണ് അവയിൽ വാചാലമായി പ്രത്യക്ഷീഭവിക്കുന്നത്. അവയുടെ താളുകളിൽ നിന്നു നിങ്ങളുടെ ഹൃദയത്തിലേക്കു കടന്നുവന്ന് അവിടെ സ്ഥാനം പിടിക്കുന്ന കഥാപാത്രങ്ങറം ഭാവനയിൽ മാത്രമുള്ള വ്യക്തികളുമല്ല; മറിച്ചു ശരിയായ മനുഷ്യരുടെ പ്രതിനിധികളാണ്. ഇതുകൊണ്ടാണ് ആ ഗ്രന്ഥങ്ങറം സാധാരണക്കാർ ആർത്തിയോടെ ഇന്നും സ്വീകരിക്കുന്നത്. 'ഉറക്കക്കാരൻ ഉണരുന്നു' (The Sleeper Awakes) 'സാഗര തരുണി' (The Sea Lady) എന്നിവ നർമ്മബോധം മുററിനില്ക്കുന്ന കൃതികളാണ്. സമൂഹത്തിലെ ഇരുട്ടു കീറിക്കളയുന്ന മൂർച്ചയേറിയ, മുനയുള്ള, സന്ദേശാസ്ത്രങ്ങറം നേരമ്പോക്കെന്ന പട്ടിൽ പൊതിഞ്ഞു നമ്മുടെ കരങ്ങളിൽ അർപ്പിക്കുകയാണ് ഗ്രന്ഥകാരൻ ചെയ്യുന്നത്. സാധാരണക്കാരനായ ഒരു വ്യക്തി യുദ്ധമെന്ന ശാപത്തെ അഭിമുഖീകരിക്കുന്ന കഥ അത്യന്തം ആകർഷകമായി Mr. Britling Sees It Through— എന്ന പുസ്തകത്തിൽ വെത്സ് പറയുന്നുണ്ട്.

സാമൂഹ്യപരിഷ്കർത്താക്കറം തങ്ങളുടെ കൃതികറം രചിക്കുമ്പോറം ആശയങ്ങളാണ്, അവ സ്വീകരിക്കേണ്ട മനുഷ്യരെയല്ല, കാര്യമായി കണക്കിലെടുക്കാറുള്ളത്. ഇതുകൊണ്ട് ആശയങ്ങറം സാധാരണക്കാരുടെ തലയ്ക്കുമീതെകൂടി കടന്നുപോകുകയാണ് മിക്കവാറും പതിവ്. അതിനാൽ പലപ്പോഴും അവ വേരു പിടിക്കേണ്ട സ്ഥാനത്ത് ഉറയ്ക്കുകയില്ല. വെത്സ് ആശയങ്ങറം സ്വീകരിക്കേണ്ട ജനങ്ങളെ വിസ്മരിക്കുകയില്ല. സാധാരണക്കാരൻെറ സമുദ്ധാരണമായിരുന്നു അദ്ദേഹത്തിൻെറ ആകെക്കൂടിയുള്ള ലക്ഷ്യം. വെത്സിൻെറ ജീവിതം തന്നെ ഇതിന് ഉദാഹരണമായി ഉദ്ധരിക്കാവുന്നതാണ്. അദ്ദേഹത്തിൻെറ പിതാവിൻെറ

ജീവിതവൃത്തി ക്രിക്കററുകളിയായിരുന്നു. അമ്മ ഒരു ധനിക കുടുംബത്തിലെ വേലക്കാരിയും. അദ്ദേഹം പിറന്നത് അന്നത്തെ സമൂഹത്തിലെ ഉന്നതവർഗ്ഗത്തിലല്ലായിരുന്ന്യ എന്നു ചുരുക്കം. അതിനാൽ വിദ്യാഭ്യാസത്തിനും തൊഴിൽ സമ്പാദനത്തിനും സിദ്ധിച്ച സൗകര്യം തികച്ചും പരിമിതമായിരുന്നു. എന്നാൽ ഈ പരിമിതികളിൽ പരാജയപ്പെടാതെ വിജയത്തിൻെറ പാത സ്വയം പണിചെയ്ത് അദ്ദേഹം മുമ്പോട്ടു നീങ്ങി. ഒരുകാലത്ത് അദ്ദേഹത്തെയും അദ്ദേഹത്തിൻെറ വർഗ്ഗത്തെയും പുച്ഛരിച്ചിരുന്നവർ, പുകഴ്ത്താനും ആരാധിക്കുവാനും തയ്യാറാകത്തക്ക നില വെത്സ് സ്വയം ആർജ്ജിച്ചു. സമൂഹത്തിലെ ഉന്നതശ്രേണിയിലേക്ക് ഉയരുന്നതാണ് ജീവിതത്തിൻെറ ലക്ഷ്യമെന്ന് അദ്ദേഹം കരുതിയില്ല. ധനത്തെ ആധാരമാക്കി ആളുകളുടെ വില നിർണ്ണയിക്കുന്നത് അദ്ദേഹം വെറുത്തു. അത്തരം പടലതിരിപ്പുകളെ തകർക്കുന്നതിനുതകിയ മനോഭാവം സാമാന്യജനങ്ങളിൽ വളർത്തുവാൻ വളരെയധികം അദ്ദേഹം സഹായിച്ചു. എന്നിരുന്നാലും വർഗ്ഗവൈരസിദ്ധാന്തത്തിൻെറ ആരാധകനായി വെത്സ് പ്രത്യക്ഷപ്പെട്ടിട്ടില്ല, എല്ലാ മനുഷ്യരും സമന്മാരാണെന്ന തെററിദ്ധാരണ അദ്ദേഹം വച്ചുപുലർത്തിയിട്ടുമില്ല. ശാരീരികവും മാനസികവും ബുദ്ധിപരവുമായ കഴിവുകളിൽ മനുഷ്യർ എല്ലാക്കാലത്തും എല്ലാ ദേശത്തും ഭിന്നരായിരിക്കും. എന്നാൽ ഇവർക്കെല്ലാം സമമായി അവകാശങ്ങൾ അനുഭവിക്കാൻ ഇടംകൊടുക്കുന്ന സാഹചര്യം സൃഷ്ടിക്കാമെന്നും, സൃഷ്ടിക്കണമെന്നും അദ്ദേഹം ദൃഢമായി വിശ്വസിച്ചു. അതിനുവേണ്ടി പരിശ്രമിച്ചു. എല്ലാവരും ആഗ്രഹിക്കുന്ന മനുഷ്യസമത്വം ഇതിലാണ് നിഷിപ്തമെന്ന് പറയേണ്ടതായിട്ടില്ല.

ക്രിസ്തുമതവിശ്വാസം മാന്യതയുടെ ഒരു മാനദണ്ഡമായി അംഗീകരിച്ചിരുന്ന ഒരു സമൂഹത്തിൽ പിറന്ന അദ്ദേഹം വളർന്നപ്പോൾ ഒരു ക്രിസ്ത്യാനിയായിരുന്നില്ല. മതങ്ങളുടെ പ്രകൃത്യാതീതാശയങ്ങളെ അദ്ദേഹം നിഷേധിച്ചു. മതത്തെയും ലൈംഗികാശയങ്ങളെയും പററി വെത്സിനുണ്ടായിരുന്ന ആശയങ്ങളെ വീറോടെ എതിർക്കുവാൻ എന്നും അനവധി ആളുകൾ ഉണ്ടായിട്ടുണ്ട്. വനിതാസ്വാതന്ത്ര്യത്തിനും സ്ത്രീപുരുഷസമത്വത്തിനും വേണ്ടി പടപൊരുതിയ ഒരു ചിന്തകനായിരുന്നു

വെത്സ്. അദ്ദേഹത്തിൻെറ Annie Veronica, Marriage —എന്നീ ഗ്രന്ഥങ്ങൾ ഇതിനു തെളിവാണ്.

മുമ്പുപറഞ്ഞിട്ടുള്ള നോവലുകളിൽനിന്ന് തികച്ചും വ്യത്യസ്തമായ ഒരന്തരീക്ഷമാണ് കിപ്സ് (Kipps) വിധിചക്രം (Wheels of Chance) ടോണോ ബംഗേ (Tono Bungay) എന്നിവയിൽ കാണുന്നത്. ഭാവനാപരങ്ങളായ ശാസ്ത്രകഥകളുടെ അണിയിലല്ല അവയുടെ നില. ആത്മകഥാകഥനങ്ങളുടെ കുറെ പ്രതിധ്വനികൾ ഈ കൃതികളിൽ മുഴങ്ങി നില്ക്കുന്നുണ്ട്. സമകാലികസമൂഹത്തിലെ വ്യക്തമായ ചിത്രങ്ങളും വിദഗ്ദ്ധമായ കഥാകഥനപാടവവും മാത്രമല്ല ഈ കൃതികളിൽ വായനക്കാരെ കീഴടക്കുന്നത്. ഇരുപതാം നൂററാണ്ടിൻെറ ആരംഭദശയിലെ യുവജനങ്ങൾക്ക് സ്വന്തം വികാരങ്ങളും വിചാരങ്ങളും, ആശകളും നിരാശകളും തന്നെയല്ല തങ്ങളെ തളയിട്ടുനിർത്തുന്ന പ്രതിബന്ധങ്ങളും നിയന്ത്രണങ്ങളും ഉണ്ടെന്ന് ഉറക്കെ പറയുന്ന ഒരു കഥാകൃത്തിനെ അവയുടെ പിന്നിൽ കാണാൻകഴിയും. ഇവയാണ് ഈ കൃതികളെ പുതിയ തലമുറയുടെ ഉററമിത്രങ്ങളാക്കിത്തീർത്തതും.

ബർണാഡ് ഷാ, ചെസ്ററർടൺ, ബെല്ലോക് എന്നീ പ്രതിഭാശാലികൾ വെത്സിൻെറ മാന്യമിത്രങ്ങളായിരുന്നു. അവരെപ്പോലെ, സ്വന്തം കൃതികളായ ശാശ്വതസ്മാരകങ്ങൾ ഉയർത്തി, അദ്ദേഹവും അവരുടെ അണിയിൽ അനശ്വരനായി സ്ഥാനം പിടിച്ചിരിക്കുന്നു.

ഹെർബർട്ട് ജോർജ്ജ് വെത്സ് എൺപതാമത്തെ വയസിൽ, 1946-ൽ, ദിവംഗതനായി.

പന്ത്രണ്ട്

# ഷോപ്പൻഹോർ-മനഃശാസ്ത്രജ്ഞന്മാരുടെ മാർഗദർശി

'കുറെ ക്ലേശങ്ങളും വേദനകളും വൈഷമ്യങ്ങളും ഓരോ മനുഷ്യനും എല്ലാ കാലത്തും ആവശ്യമാണ്. അടിഭാരമില്ലാത്ത കപ്പൽ മാറിമറിയുന്നതായിരിക്കും, അത് നേരെ സഞ്ചരിക്കുകയുമില്ല'. ആർതർ ഷോപ്പൻഹോറിനെക്കുറിച്ച് ചിന്തിക്കുമ്പോൾ ആ വാക്കുകളാണ് സ്മരണയിൽ ഉണരുന്നത്. അദ്ദേഹം മരിച്ചിട്ട് ഇക്കഴിഞ്ഞ ഇരുപത്തിയൊന്നാം തീയതി നൂറു കൊല്ലം തികഞ്ഞിരിക്കുന്നു. ഈ സന്ദർഭത്തിൽ അദ്ദേഹത്തെപ്പററി ഓർമ്മിക്കുന്നത് സ്വാഭാവികം മാത്രമാണല്ലോ. ആ മഹാനോട് നമുക്ക് തോന്നിയിട്ടുള്ള മതിപ്പിൻെറ ശരിയായ രൂപം തിട്ടപ്പെടുത്തുവാൻ ഇതാണ് പററിയ അവസരം. ഭാരതത്തെക്കുറിച്ചും ഭാരതീയസംസ്കാരത്തെക്കുറിച്ചും ഒരു നൂററാണ്ട് മുമ്പ് യൂറോപ്യന്മാരായ പണ്ഡിതന്മാർക്ക് സമ്പാദിക്കുവാൻ കഴിഞ്ഞിരുന്ന വിവരങ്ങൾ വളരെ പരിമിതമായിരുന്നു. എങ്കിലും ആ വിവരങ്ങളെ ആസ്പദമാക്കി അവരിൽ പലരും നടത്തിയിട്ടുള്ള പഠനങ്ങളും രൂപീകരിച്ച നിഗമനങ്ങളും ഇന്നും ചിന്താർഹങ്ങളായിത്തന്നെ നിലനിൽക്കുന്നുണ്ട്. ഇക്കൂട്ടത്തിൽ

ഷോപ്പൻ ഹോററിൻെറ അഭിപ്രായങ്ങരം നമ്മുടെ പ്രത്യേകശ്രദ്ധ യ്ക്ക് വിഷയീഭവിക്കേണ്ടിയിരിക്കുന്നു. പ്ലേറേറായും കാൻറും കഴിഞ്ഞാൽ തന്നിൽ ഏററവും അധികം സ്വാധീനം ചെലുത്തി യിട്ടുള്ളത് ഹിന്ദുക്കളുടെ പ്രശസ്തഗ്രന്ഥങ്ങളാണെന്ന് തുറന്നു പ്രസ്താവിച്ചിട്ടുള്ള ഒരു യൂറോപ്യൻ തത്ത്വചിന്തക നാണ് അദ്ദേഹമെന്ന് നാം ഓർമ്മിക്കണം. ഉപനിഷത്തുക ളിലെ അതിമഹത്തായ തത്ത്വങ്ങരം അദ്ദേഹത്തിൻെറ ചിന്തയെ ഔന്നത്യത്തിലേക്ക് അത്യന്തം ഉയർത്തുവാൻ ഇടയാക്കിയിട്ടുണ്ട്. ബുദ്ധനെ മനുഷ്യരാശിയുടെ ആദ്യത്തെ മഹാനായ തത്ത്വചി ന്തകനെന്ന് അദ്ദേഹം വാഴ്ത്തിയിരിക്കുന്നു. ആധുനികനി രാശാവാദത്തിൻേറയും സ്വതന്ത്രസ്വഭാവവാദത്തിൻേറയും സ്ഥാപ കനായിട്ടാണ് ഷോപ്പൻഹോററെ കണക്കാക്കിവരുന്നത്. പത്തൊ മ്പതാം നൂററാണ്ടിലെ അദ്ദേഹത്തിനു ശേഷമുള്ള തത്ത്വചിന്ത കന്മാർ ഭാരതീയ ചിന്തകളിലേക്ക് തിരിയുന്നതിന് പ്രേരിത രായത് മിക്കവാറും അദ്ദേഹം ഒരുക്കിയ സാഹചര്യം വഴി യാണ്. അദ്ദേഹത്തിൻെറ തത്ത്വങ്ങരം സ്വാധീനിച്ചിട്ടുള്ള മഹാ ന്മാരിൽ നീഷേ, റിച്ചാർഡ് വാഗ്നർ, തോമസ്മാൻ തുടങ്ങി യവർ ഉരംപ്പെടുന്നു. ഷോപ്പൻഹോററിൻെറ ശബ്ദത്തിൻെറ പ്രതിധ്വനികരം ഈ പ്രതിഭാശാലികളുടെ കൃതികളിൽ മുഴ ങ്ങികേരംക്കാനിടവരുന്നത് അപൂർവ്വമല്ല. ആ ഏകാന്തചിന്തകരം തൻെറ ഗ്രന്ഥങ്ങരം വഴി പൊതുജനാഭിപ്രായത്തേയും രാഷ് ട്രീയ ചിന്തയേയും കഴിഞ്ഞ നൂററാണ്ടിൻെറ അവസാനദശയിൽ വളരെയധികം സ്വാധീനം ചെലുത്തിയിട്ടുണ്ടെന്ന് പൊതുവെ പറയുന്നതിലും തെററില്ല. ഇന്നും അതിൻെറ മുദ്രകരം പാശ് ചാത്യജീവിതമണ്ഡലത്തിൽ നിന്ന് മാഞ്ഞുപോയിട്ടില്ല. ആധു നികമനോരോഗചികിൽസാശാസ്ത്രത്തിൻെറ മാർഗ്ഗദർശകനായി ഒരു തരത്തിൽ കരുതുന്നതിലും തെററില്ല. ഫ്രായിഡ്, ജംഗ് തുടങ്ങിയ വിഖ്യാതരായ മനോരോഗ ചികിൽസാവിദഗ്ദ്ധൻ മാർക്ക് മനുഷ്യമനസ്സിൻെറ പ്രവർത്തനപ്രവണതാരഹസ്യങ്ങരം ആരായുന്നതിലേക്കുള്ള സരണി സൂചിപ്പിച്ചുകൊടുത്തത് ഈ ഏകാന്തവാസിയായ ചിന്തകനായിരുന്നല്ലോ?

## വ്യാപാരത്തിൽ നിന്ന് ഡോക്ടർ ബിരുദത്തിലേക്ക്

ആർതർ ഷോപ്പൻഹോർ 1780 ഫെബ്രുവരി 22-ാം തീയതി ഡാൻസിഗിലാണ് ഭൂജാതനായത്. അദ്ദേഹത്തിൻെറ പിതാവ് ധനവാനായ ഒരു ബാങ്കറും വ്യാപാരിയും ആയിരുന്നു. പിതാവിനേക്കാൾ വളരെ പ്രായം കുറവായിരുന്ന മാതാവ് ലളിതകലകളിലും പ്രത്യേകിച്ച് നാടകത്തിലും പാരമ്പര്യമായി പ്രതിപത്തിയുള്ള ഒരു കുടുംബത്തിലെ അംഗമാണ്. ഡാൻസിഗ് പട്ടണം പോളണ്ടിൽ ചേർക്കപ്പെട്ടപ്പോൾ ഷോപ്പൻഹോർ കുടുംബം അവിടെനിന്ന് ഹാംബർഗ്ഗിലേക്ക് കുടിമാറി. പിതാവിൻെറ ആഗ്രഹം മകനെ നല്ല ഒരു വ്യാപാരവിദഗ്ദ്ധനാക്കിത്തീർക്കണമെന്നായിരുന്നു. അതിന് ആവശ്യമായി തോന്നിയ എല്ലാ നടപടികളും അദ്ദേഹം സ്വീകരിക്കുകയും ചെയ്തു. തൻെറ കാലശേഷം അഭിവൃദ്ധിയിൽ കഴിഞ്ഞു വന്നിരുന്ന വ്യാപാരസ്ഥാപനങ്ങളുടെ ഉടമസ്ഥനും മേലാവും ആയി പുത്രൻ സ്ഥാനമെടുക്കണമെന്നും പിതാവ് പ്രതീക്ഷിച്ചു. ആ ലക്ഷ്യം സഫലമായിത്തീരുന്നതിന് ഇംഗ്ലീഷ്, ഫ്രഞ്ച് തുടങ്ങിയ യൂറോപ്യൻ ഭാഷകൾ കരുതലോടെ പഠിപ്പിച്ചു. ഇംഗ്ലണ്ടിലും ഫ്രാൻസിലും നെതർലാൻഡിലും സഞ്ചാരിച്ച് ലോകപരിജ്ഞാനം നേടുന്നതിനും അവസരമുണ്ടാക്കി. ഷോപ്പൻഹോർ പതിനേഴുവയസ്സോളമായപ്പോൾ വ്യാപാരസ്ഥാപനത്തിൽ ജോലി ശീലിക്കുന്നതിന് നിയമിതനായി. പിതാവ് സദുദ്ദേശ്യത്തോടുകൂടിയാണ് മകൻെറ ശിക്ഷണം ഈ വിധത്തിലെല്ലാം ഏർപ്പാടുചെയ്തതെങ്കിലും, മകന് ദുസ്സഹമായ ഒരു ബാല്യകാലജീവിതമാണ് അതൊരുക്കിയത്. അധികം താമസിയാതെ അതൊക്കെ ഷോപ്പൻഹോർ ഉപേക്ഷിച്ചു. സഹോദരി നിരന്തരം അദ്ദേഹവുമായി വഴക്കടിച്ചു. മാതാവ് മകനെ കഠിനമായി വെറുത്തു. അദ്ദേഹത്തെ ശ്വാസം മുട്ടിച്ചുകൊണ്ടിരുന്ന കുടുംബക്കെട്ടുപാടുകൾ പിതാവിൻെറ മരണത്തോടുകൂടിയാണ് കഴിഞ്ഞത്. അങ്ങനെ ഷോപ്പൻഹോർ സ്വതന്ത്രനായി. എന്നാൽ ബാല്യകാലത്തിലെ കയ്പേറിയ അനുഭവങ്ങൾ ചില മാറാത്ത മനോഭാവങ്ങൾ അദ്ദേഹത്തിനുണ്ടാക്കി. പിൽക്കാല ജീവിതത്തെ അത് സാരമായി ബാധിക്കുകയും ചെയ്തു. പിതാവിൻെറ മരണശേഷം ഷോപ്പൻഹോർ തൻെറ അഭിരുചി

ക്കൊത്ത വിജ്ഞാനസമ്പാദനത്തിന് തയ്യാറായി. പ്രാഥമിക പഠനങ്ങൾ ഗോത്തയിലും വിയ്മറിലും നടത്തിയിട്ട് 1809-ൽ അദ്ദേഹം ഗോട്ടനിലെ സർവ്വകലാശാലയിൽ ഒരു വൈദ്യശാസ്ത്ര വിദ്യാർത്ഥിയായി ചേർന്നു. പിന്നീടദ്ദേഹം ബെർളിൻ സർവ്വ കലാശാലയിലും ജോനാ സർവ്വകലാശാലയിലും കൂടി പഠിക്കു കയുണ്ടായി. 1813-ൽ ഒരു പ്രബന്ധം എഴുതി സമർപ്പിച്ച് ജോനാ സർവ്വകലാശാലയിൽനിന്ന് ഡോക്ടർ ബിരുദം സമ്പാ ദിച്ചു.

## അമ്മയും മകനും

പിതാവിൻെറ മരണത്തോടുകൂടി കുടുംബം ശിഥിലമായെ ന്നുതന്നെ പറയാം. സാമാന്യം നല്ല സ്വത്തിൻെറ അവകാശിയാ യിത്തീർന്ന ഷോപ്പൻഹോററിന് തൻെറ ഹിതത്തിനനുസരണമായ ജീവിതം നയിക്കുന്നതിന് വലിയ വൈഷമ്യം ഉണ്ടായില്ല. തൻെറ ജീവിതം തത്ത്വചിന്താപഠനത്തിനായി ഉഴിഞ്ഞുവെക്കുന്നതിന് അദ്ദേഹം തയ്യാറായി. വിധവയായ മാതാവും പുതിയ ജീവിത ത്തിന് തുനിഞ്ഞു. തൻെറ സാഹിത്യാഭിരുചിയെ പോഷിപ്പിക്കു ന്നതിനുതകത്തക്ക പശ്ചാത്തലം ഡാൻസിഗിലെ ജീവിതംകൊ ണ്ടുണ്ടാവുകയില്ലെന്നു കരുതി അവർ അവിടെനിന്ന് വിയ്മറി ലേക്ക് താമസം മാററി. ജർമ്മനിയുടെ സാംസ്കാരികകേന്ദ്രമെ ന്ന നിലയിലാണ് വിയ്മറിനെ അന്ന് ആളുകൾ അംഗീകരിച്ചി രുന്നത്. വിഖ്യാതരായ പണ്ഡിതന്മാരേയും സാഹിത്യകാര ന്മാരേയും പുതിയ തലമുറയിലെ ഭാവിയുള്ള യുവചിന്തകന്മാ രേയും അവർ അവരുടെ താമസസ്ഥലത്തേക്ക് ആകർഷിച്ചു. ഗോയ്ഥേയേപ്പോലുള്ള മഹാന്മാർ അവരുടെ ആതിഥ്യം സ്വീക രിച്ചിരുന്നു എന്നുള്ളത് സ്മരണീയമാണ്. എന്നാൽ മഹാന്മാ രുടെ ആതിഥേയ എന്ന നിലയിൽ മാത്രം അവർ കഴിഞ്ഞുകൂടു കയല്ല ഉണ്ടായത്. അവരുടെ സാമൂഹ്യജീവിതം വിജയപൂർവ്വം പുരോഗമിച്ചുകൊണ്ടിരിക്കവേതന്നെ അവർ നിരവധി നല്ല ഗ്രന്ഥങ്ങൾ രചിക്കുകയുമുണ്ടായി. എന്നാൽ അമ്മയും മകനും ഇണങ്ങിക്കഴിയുന്നതിന് കൂട്ടാക്കിയില്ല. രണ്ടുപേരും ആലസ്യ രഹിതരും സ്വതന്ത്രചിത്തരും ആയിരുന്നു എങ്കിലും നൈസർ ഗ്ഗികമായ അവരുടെ രീതികൾ വിഭിന്നങ്ങളായിരുന്നതിനാൽ പര സ്പരം പൊരുത്തപ്പെടാതെയാണ് കഴിഞ്ഞത്. അവസാനം

അവർ പരിപൂർണ്ണശത്രുതയിലുമായി. ഒരു ഗ്രന്ഥകർത്താവായിരുന്ന ഷോപ്പൻഹോറിൻെറ സ്ത്രീകളോടുള്ള വെറുപ്പ് തൻെറ കുടുംബത്തിലെ വനിതാംഗങ്ങളുമായുള്ള ഈ അനുഭവങ്ങളിൽനിന്നാണ് ഉടലെടുത്തിട്ടുള്ളതെന്ന് പറയുന്നത് വളരെയേറെ നേരായിരിക്കണം. വിധവയായ മാതാവിൻെറ ജീവിതരീതികൾ പുത്രന് തീരെ സ്വീകാര്യമായി തോന്നിയില്ല. തികഞ്ഞ സ്വാതന്ത്ര്യത്തോടെയുള്ള അവരുടെ ലൗകികജീവിതം മകന് കടുത്ത മാനസികസംഘട്ടനങ്ങൾ ഉളവാക്കി. 'മാതൃസ്നേഹം അറിഞ്ഞിട്ടില്ലാത്ത ഒരുവന്....അതിലും കഠിനമായി മാതാവിൻെറ വെറുപ്പുമാത്രം അനുഭവിക്കാനിടയായിട്ടുള്ള ഒരുവന്....ഈ ലോകത്തിൽ ഒന്നും ആകർഷകമായി തോന്നുകയില്ല. അയാൾക്ക് മാതാവില്ല, ഭാര്യയില്ല, കുഞ്ഞില്ല, കുടുംബമില്ല, രാജ്യവുമില്ല'. അദ്ദേഹം ജീവിതത്തിൻെറ അവസാനത്തെ മുപ്പതു സംവൽസരക്കാലം വാടകയ്ക്കു മുറിയെടുത്ത് ഹോട്ടലിൽനിന്ന് ആഹാരം കഴിച്ച് കഴിയുകയാണുണ്ടായത്. അദ്ദേഹത്തിന് മിത്രങ്ങളാരും ഉണ്ടായിരുന്നില്ല. ഒരു ജടനായ് മാത്രമായിരുന്നു അദ്ദേഹത്തിൻെറ കൂട്ടുകാരൻ. അത് അങ്ങനെ നിൽക്കട്ടെ. നമുക്ക് അദ്ദേഹത്തിൻെറ കൃതികളിലേക്ക് തിരിയാം.

## ജീവിതദർശനം

ഷോപ്പൻഹോറിന് മുപ്പതു വയസ്സോളം പ്രായമായിട്ടേയുള്ളു. അദ്ദേഹം തൻെറ സർവ്വ കഴിവുകളും വിനിയോഗിച്ച് തൻെറ അഭിപ്രായങ്ങളും ആശയങ്ങളുമെല്ലാം ക്രോഡീകരിച്ച് ഒരു ഗ്രന്ഥം തയ്യാറാക്കി അതിൻെറ മിനുക്കുപണികളും പൂർത്തിയാക്കി. അതിന് "The World as Will and Idea" എന്ന പേരു കൊടുത്തു. പുസ്തകത്തിൻെറ കയ്യെഴുത്തുപ്രതി പ്രസാധകനെ ഏൽപിച്ചിട്ട് അദ്ദേഹം വിദേശസഞ്ചാരത്തിനുപോയി. വാസ്തവത്തിൽ അദ്ദേഹത്തിൻെറ ഏററവും പ്രധാനപ്പെട്ട കൃതിയാണത്. മററു കൃതികളെല്ലാം തന്നെ അതിലെ ആശയങ്ങളെ കേന്ദ്രീകരിച്ച് എഴുതിയിട്ടുള്ളവയുമാണ്. അത് പണ്ഡിതന്മാരുടെ ഇടയിൽ ഒരു ചലനം സൃഷ്ടിക്കുമെന്ന് അദ്ദേഹം പ്രതീക്ഷിച്ചു. ഒരു ചലനത്തേക്കാളധികം ഒച്ചപ്പാടുതന്നെയാണുണ്ടാക്കിയതെന്നുപറയാം. നേരത്തെതന്നെ അദ്ദേഹം

ബർളിൻ സർവ്വകലാശാലയിലെ തത്ത്വചിന്താധ്യാപകനായി ത്തീർന്നിരുന്നു. സർവ്വകലാശാലയിലെ തത്ത്വചിന്താവകുപ്പ് യുവാവായ ഈ ചിന്തകൻെറ പ്രത്യേകതരം ചിന്താഗതിയെ കണക്കാക്കാൻ കൂട്ടാക്കിയില്ല. കൂടുതൽ ഉന്നതന്മാരായ പണ്ഡിതന്മാരുടെ അസന്തുഷ്ടി സമ്പാദിക്കരുതെന്നു കരുതി ഷോപ്പൻഹോറുടെ പ്രസംഗങ്ങൾ ശ്രദ്ധിക്കുവാൻ വിദ്യാർത്ഥികൾ വിസമ്മതിച്ചു മററുള്ളവരുടെ അഭിപ്രായത്തിൽ കൂടുതൽ പ്രസിദ്ധനായിരുന്ന ഹേഗലിൻെറ പ്രസംഗങ്ങൾ ശ്രവിക്കുന്നതിനുവേണ്ടിയാണ് വിദ്യാർത്ഥികൾ ഷോപ്പൻഹോറിനെ ഉപേക്ഷിച്ചതെന്ന് കാണുന്നു. എങ്ങനെയായാലും പിന്നീട് പൊതുപ്രസംഗമണ്ഡപങ്ങൾ വഴി തൻെറ നവീനാശയങ്ങൾ പ്രചരിപ്പിക്കുന്നതിന് അദ്ദേഹം തയ്യാറായില്ല. ബർലിൻ വിട്ട് അദ്ദേഹം ഫ്രാങ്ക്ഫർട്ടിലേക്ക് തൻെറ രംഗം മാററി. അവിടെ തൻെറ ഗ്രന്ഥശേഖരത്തിനിടയിൽ ഒരു വിമുക്തസംഗനെപ്പോലെ തൻെറ പണ്ഡിതശത്രുക്കളുമായി ലഘുലേഖകൾ മുഖേന പോരാടി. ആ പോരാട്ടത്തിൽ പെരുമയും പ്രശസ്തിയും അനുഗ്രഹിച്ചത് ഷോപ്പൻഹോറിനെയാണ്. അദ്ദേഹത്തിൻെറ ലഘുലേഖകൾ തത്ത്വചിന്താസാഹിത്യത്തിൻെറ നേട്ടങ്ങളായി പരിണമിക്കുകയും ചെയ്തു. വളരെക്കാലം അദ്ദേഹത്തിൻെറ കൃതികൾ ആരുടേയും ശ്രദ്ധയെ ആകർഷിക്കുകയുണ്ടായില്ല എന്നുള്ളത് ശരിതന്നെ. സർവ്വകലാശാലാധ്യാപകരെ എതിർത്തതുകൊണ്ടാണ് അതിനു കിട്ടേണ്ടിയിരുന്ന പ്രചാരം കിട്ടാതെ വന്നതെന്ന് ഭാഗികമായി വാസ്തവമായിരിക്കാം. അമാന്തിച്ചാണെങ്കിലും അദ്ദേഹത്തിന് അംഗീകാരം സിദ്ധിക്കുകതന്നെയുണ്ടായി. ഇടത്തരക്കാരായ ജനങ്ങൾ.... വക്കീലന്മാരും വൈദ്യന്മാരും വ്യാപാരികളും അദ്ദേഹത്തിൻെറ സിദ്ധാന്തങ്ങളിൽ അവർക്ക് മനസ്സിലാകുന്ന വിധത്തിലുള്ള തത്ത്വചിന്ത കണ്ടെത്തി. ക്രിസ്തീയവൈദിക സിദ്ധാന്തത്തിനെതിരായുള്ള ശാസ്ത്രത്തിൻെറ വർദ്ധിച്ചുകൊണ്ടിരുന്ന പോരാട്ടവും, ദാരിദ്ര്യത്തിനും യുദ്ധത്തിനും എതിരായുള്ള സ്ഥിതിസമത്വാശയങ്ങളുടെ കുററാരോപണങ്ങളും, ജീവിതനിലനില്പിനുവേണ്ടിയുള്ള നിരന്തരസമരത്തെപ്പററിയുള്ള ജീവശാസ്ത്രസിദ്ധാന്തങ്ങളും മററും ഷോപ്പൻഹോറിനെ പ്രശസ്തിയുടെ സിംഹാസനത്തിലേക്ക് ഉയർത്തി പ്രതിഷ്ഠിക്കുന്ന

തിനുള്ള അരങ്ങൊരുക്കിയെന്നുതന്നെ പറയാം. മോഹത്തിൻെറ നാശംകൊണ്ടു മാത്രമേ ജീവിതമൽസരത്തിലെ അതിരൂക്ഷമായ പ്രശ്നങ്ങളെ നേരിട്ട് ജയിക്കാൻ സാധിക്കൂ എന്ന് അദ്ദേഹം വിശ്വസിച്ചു. ആ വിശ്വാസത്തിന് അദ്ദേഹത്തിൻെറ തത്ത്വങ്ങളിലുള്ള പ്രാധാന്യംകൊണ്ടായിരിക്കണം അദ്ദേഹത്തെ നിരാശാവാദിയായി മററുള്ളവർ കാണുവാൻ ഇടയായത്.

## ഒരു നാൾ കാലത്ത്

ഷോപ്പൻഹോറിന് തൻെറ പ്രശസ്തിയും തൻെറ ചിന്താഗതികളുടെ അംഗീകാരവും നേരിട്ട് അനുഭവിക്കുന്നതിന് സാധിച്ചു. ലോകത്തിൻെറ എല്ലാ ഭാഗങ്ങളിൽനിന്നും അദ്ദേഹത്തെ കാണുന്നതിനും അദ്ദേഹവുമായി ചർച്ചകൾ നടത്തുന്നതിനും ആളുകൾ വന്നുതുടങ്ങി. തന്നെപ്പററിയും തൻെറ ചിന്താഗതികളെപ്പററിയും പ്രസിദ്ധീകൃതമായിക്കാണുന്ന എല്ലാംതന്നെ തൻെറ ശ്രദ്ധയിൽപെടുത്തുവാൻ മിത്രങ്ങളോട് അദ്ദേഹം ഏർപ്പാടുചെയ്തു. 1858-ൽ തൻെറ എഴുപതാമത്തെ ജന്മദിനത്തിൽ അദ്ദേഹത്തിന് ലോകമൊട്ടുക്കുള്ള ആരാധകന്മാർ അനുമോദനങ്ങളും അഭിനന്ദനങ്ങളും സമ്മാനങ്ങളും അയച്ചുകൊടുത്തു. അദ്ദേഹത്തിന് രണ്ടു സംവൽസരംകൂടി മാത്രമേ ജീവിക്കുന്നതിന് സാധിച്ചുള്ളു. ആരോഗ്യത്തിന് പറയത്തക്ക ഹാനിയൊന്നുമില്ലാതിരുന്ന അദ്ദേഹം 1860 സെപ്തംബർ 21-ാം തീയതി പ്രഭാതഭക്ഷണം കഴിക്കാൻ തനിച്ച് തീൻമേശയ്ക്കടുത്ത് കസേരയിൽ ഇരുന്നു. ഏതാണ്ട് രണ്ട് മണിക്കൂർ കഴിഞ്ഞപ്പോൾ അദ്ദേഹം ആ കസേരയിൽ മരിച്ച് മരവിച്ചിരിക്കുന്നതാണ് ആ വീട്ടുടമസ്ഥ ദർശിച്ചത്. അങ്ങനെ ആരുമാരും അറിയാതെ അദ്ദേഹത്തിൻെറ ജീവൻ ലോകത്തോട് വിടപറഞ്ഞു പിൻവാങ്ങി.

## ക്രിസ്തുമതവും ബുദ്ധമതവും

തത്ത്വജ്ഞാനത്തിന് ഷോപ്പൻഹോറിൻെറ സംഭാവനകളെന്തെന്ന് തിട്ടപ്പെടുത്താനോ സൂചിപ്പിക്കാനോ ഇവിടെ ഞാൻ തുനിയുന്നില്ല. കൂടുതൽ കരുത്തുള്ള പണ്ഡിതന്മാർക്ക് അവകാശപ്പെട്ടതായ ആ മണ്ഡലത്തിൽ ഞാൻ കടന്നുചെല്ലുവാൻ സാഹസപ്പെടുന്നത് തെററായിരിക്കും.

വീയ്മറിൽ കഴിഞ്ഞുകൂടിയ കാലത്ത് അദ്ദേഹത്തിന് പൗരസ്ത്യചിന്തയുമായി സമ്പർക്കത്തിൽ വരുവാനുള്ള സാഹചര്യം സിദ്ധിക്കുകയുണ്ടായി. പൗരസ്ത്യസംസ്കാരപണ്ഡിതനായിരുന്ന എച്ച്. മായറുമായി നടത്തിയ അഭിമുഖസംഭാഷണങ്ങളും മററും അദ്ദേഹത്തെ ഭാരതീയദർശനങ്ങളിൽ താൽപര്യമുളവാക്കുന്നതിന് ഇടയുണ്ടാക്കി. ഫ്റെഡ്രിക് ഷ്ലീഗെലിൻേറയും ആൻകെചററിൽ ഡ്യൂപ്പെറോണിൻേറയും ഗ്രന്ഥങ്ങളിൽ ഷോപ്പൻഹോറിൻെറ ശ്രദ്ധ പതിഞ്ഞു. Language and wisdom of the old Hindus, Upanishads എന്നിവ അദ്ദേഹം പഠിച്ചു. ക്രിസ്തുമതത്തേക്കാരം കൂടുതൽ ഗഹനമായതാണ് ബുദ്ധമതമെന്ന് ഷോപ്പൻഹോർ വിശ്വസിച്ചു. വ്യക്തികളുടെ വികാസത്തിൻെറ ലക്ഷ്യം നിർവ്വാണമാണെന്ന് അദ്ദേഹം ദൃഢമായി കരുതി. യൂറോപ്പിലെ ചിന്തകന്മാരെക്കാരം ആഴമേറിയ ജ്ഞാനികളാണ് ഹിന്ദുദാർശനികന്മാരെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. ബുദ്ധമതത്തെ പൗരസ്ത്യദേശത്തുനിന്ന് നീക്കി മാററി അതിൻെറ സ്ഥാനം ക്രിസ്തുമതത്തിന് ഏതെങ്കിലും കാലം ഏറെറടുക്കാൻ സാധിക്കുമെന്ന് അദ്ദേഹം കരുതിയിട്ടില്ല. അതിനുള്ള ശ്രമം ഒരു കൊടുമുടിക്കെതിരായി വെടിയുണ്ട പായിക്കുന്നതുപോലെയുള്ള ഒരു പരിശ്രമം മാത്രമാണ്. മറിച്ച് ഭാരതീയചിന്ത യൂറോപ്പിലേക്ക് ഒഴുകിച്ചെന്ന് അവിടുത്തെ ചിന്താസരണിയേയും വിജ്ഞാനത്തേയും ഭാവഭേദപ്പെടുത്തും. പതിനഞ്ചാം നൂററാണ്ടിൽ ഗ്രീക്കുസാഹിത്യം നിർവ്വഹിച്ചതിനേക്കാരം ആഴത്തിൽ സംസ്കൃതസാഹിത്യം അവിടെ കടന്നുചെന്ന് സ്വാധീനം ചെയ്യുമെന്നും അദ്ദേഹം കരുതുകയുണ്ടായി.

പതിമൂന്ന്

# നന്ദലാൽ ബോസിൻെറ ചിത്രങ്ങൾ

ആധുനികതത്വത്തിൻെറ അതിപ്രസരമുള്ള പുസ്തകങ്ങൾ വായിച്ചു തലയും മനസ്സും ചൂടുപിടിച്ചിരിക്കുമ്പോൾ, ആകസ്മികമായി പുരാണേതിഹാസഗ്രന്ഥങ്ങളിലെന്തെങ്കിലുമൊന്നെടുത്ത് പാരായണംചെയ്യുവാനിടവന്നാൽ അനുഭവപ്പെടുന്ന മാനസികഭാവമെന്തായിരിക്കും? അനവധി ശാഖോപശാഖകളോടുകൂടി പച്ചപൊതിഞ്ഞു പന്തലിച്ചു പരിലസിക്കുന്ന വൃദ്ധവട വൃക്ഷച്ചുവട്ടിലെത്തുന്ന പ്രതീതി! നന്ദലാൽ ബോസിൻെറ ജന്മശതവാർഷികത്തോടനുബന്ധിച്ച് മദ്രാസിൽ സംഘടിപ്പിച്ച അദ്ദേഹത്തിൻെറ ചിത്രങ്ങളുടെ പ്രദർശനം ചുററിനടന്നു കണ്ടപ്പോൾ ഇതുതന്നെയാണനുഭവപ്പെട്ടത്.

'എല്ലാക്കാലത്തും എല്ലാദേശത്തും മഹത്തായ ആശയങ്ങളും ആദർശങ്ങളുമാണ് കലാസൃഷ്ടികളുടെ പ്രചോദന സ്രോതസ്സായിരുന്നത്.' ചിത്രങ്ങൾ വീക്ഷിച്ച് വിചാരത്തിലാണ്ട് നടന്നപ്പോൾ, നന്ദലാലിൻെറ ഈ വാക്കുകളുടെ പ്രതിധ്വനി കാലത്തിൻെറ അതിർത്തികൾ കടന്ന് ഹൃദയഭിത്തികളിൽ അലയടിക്കുന്നതുപോലെ തോന്നി.

സ്വാതന്ത്ര്യം സ്വായത്തമാക്കണമെന്നുള്ള അത്യുഗ്രമായ ആഗ്രഹം എവിടെയും നിറഞ്ഞുനിന്നിരുന്ന കാലത്ത് ഭാരതത്തി

ലെ ജീവിതത്തിൻെറ എല്ലാ രംഗങ്ങളിലും അതിമാനുഷർ അവതരിച്ചിരുന്നു. ശാസ്ത്രത്തിലും കലയിലും രാഷ്ട്രീയത്തിലുമെല്ലാം ഇവരുടെ ശബ്ദം കേട്ടിരുന്നു. നമ്മുടേതായി അഭിമാനിക്കത്തക്കതും ആശ്രയിക്കത്തക്കതുമായ പൈതൃകം മാത്രമല്ല, അവയ്ക്കു തുടർച്ചയായിത്തീരാനർഹതയും യോഗ്യതയുമുള്ള നൂതനസംഭാവനകളും ഇവിടെ ഉണ്ടാകുമെന്ന് ലോകത്തെ ബോദ്ധ്യപ്പെടുത്തണമെന്ന നിർബ്ബന്ധബുദ്ധിയുടെ അന്തർധാര സമൂഹജീവിതത്തിൻെറ 'അബോധമനസ്സി'ലുണ്ടായിരുന്നതിനാലാകാം, അത്യന്തം ഉന്നതനിലവാരത്തിലുള്ള പലതും ഇവിടെ അന്ന് രൂപമെടുത്തത്. ശാസ്ത്രത്തിൽ രാമാനുജവും രാമനും ബോസും, സാഹിത്യത്തിൽ ടാഗോറും ഇക്ബാലും സുബ്രഹ്മണ്യ ഭാരതിയും വള്ളത്തോളും, രാഷ്ട്രീയത്തിൽ മഹാത്മജിയും — അങ്ങനെ ഓരോമണ്ഡലങ്ങളിൽ ഓരോദേശങ്ങളിൽ എത്ര ഉത്തിഷ്ഠമാനന്മാരെയാണ് കാണാനുള്ളത്! ഈ കാലഘട്ടത്തിൽ ചിത്രകലയുടെ രംഗത്ത് ആ അണിയിൽ നില്ക്കുന്നത് നന്ദലാൽ ബോസ് എന്ന കലാചാര്യനാണ്.

'ആദ്യദശയിൽ ഞാൻ ഭാരതീയമായ ദേവീദേവന്മാരുടെ സങ്കല്പരൂപങ്ങൾ മാത്രം രചിച്ചു. ഇന്ന് എൻെറ താല്പര്യം, ദൈനംദിന ജീവിതത്തിലെ സംഭവങ്ങളോടൊപ്പം, ഇത്തരം ദേവരൂപങ്ങളും രചിക്കുവാനാണ്. രണ്ടിലും ഒരുപോലെ ഞാൻ സന്തോഷം കാണുന്നു. മുമ്പു കരുതിയിരുന്നു, ദൈവരൂപ സങ്കല്പങ്ങൾക്ക്, സാധാരണ ജീവിതത്തിലെ മനുഷ്യരൂപങ്ങളെക്കാൾ സമ്മാന്യതയുണ്ടെന്ന്. മാനസിക പക്വതവന്നപ്പോൾ, ഞാൻ വസ്തുക്കളുടെ രൂപത്തിനുമാത്രം പണ്ടേപ്പോലെ പ്രാമാണ്യമാരോപിക്കാൻ തല്പരനായില്ല. ഇന്ന് ഞാൻ കാണുന്നതോ, കണ്ടെത്താൻ ശ്രമിക്കുന്നതോ എല്ലായിടത്തും നിറഞ്ഞുനില്ക്കുന്ന ഒരേ ചൈതന്യത്തിൻെറ താളനിബദ്ധതയാർന്ന രൂപങ്ങളാണ്.' — ചിത്രകലയുടെ ഈ കാലത്തിൻെറ വക്താവിൻെറ ശബ്ദമല്ലേ ഇത്?

1882-ഡിസംബറിൽ ബീഹാറിലെ ഖരാഗ്പൂരിൽ ദാർഭംഗാ മഹാരാജാവിൻെറ എസ്റ്റേററുമാനേജരും വാസ്തുശില്പിയുമായിരുന്ന പൂർണ്ണചന്ദ്രബോസിൻെറ പുത്രനായി നന്ദലാൽ ഭൂജാ

തനായി. ആ കൊച്ചു ടൗണിലെ വിദ്യാലയത്തിൽ പ്രാഥമിക വിദ്യാഭ്യാസം പൂർത്തിയാക്കി, കല്ക്കട്ടയിൽപോയി ഉയർന്ന ക്ലാസ്സുകളുള്ള സ്കൂളിൽ ചേർന്നു. അവിടെ പഠിക്കുന്ന കാലത്താണ് ചിത്രകലയിലുള്ള കൗതുകവും അഭിരുചിയും പ്രകാശിപ്പിച്ചത്. രവിവർമ്മയുടെയും റംബ്രാണ്ടിൻെറയും പ്രസിദ്ധചിത്രങ്ങൾ കലാവിരുതോടെ കോപ്പി ചെയ്തിരുന്നത് ഇതിനുദാഹരണമാണ്.

ആദായമുണ്ടാക്കാനുതകുന്ന തൊഴിലിൽ ഏർപ്പെടുന്നതിന് സഹായിക്കുന്ന ഉപരിവിദ്യാഭ്യാസമാണ് രക്ഷകർത്താക്കളും ബന്ധുജനങ്ങളും ഉന്നംവച്ചത്. എന്നാൽ അവർക്കു വഴങ്ങാതെ കല്ക്കട്ടയിലെ ആർട്ട്സ് സ്കൂളിൽ നന്ദലാൽ ചേർന്നു. അബനീന്ദ്രനാഥടാഗോർ അന്ന് അവിടെ അദ്ധ്യാപകനായിരുന്നു. അദ്ദേഹത്തോടു നേരത്തെതന്നെ തോന്നിയിരുന്ന ബഹുമാനവും മററും നന്ദലാലിനെ ആ ആചാര്യൻെറ ആദ്യശിഷ്യന്മാരിലൊരാളാക്കിത്തീർത്തു. കലാജീവിതത്തിലെ ആദ്യത്തെ നാഴികക്കല്ലായിരുന്നു അത്. ആവശ്യമായ നിർദ്ദേശങ്ങൾ സ്വീകരിച്ചും തദ്ദേശീയ പൈതൃകത്തിൻെറ വേരുകൾ കണ്ടെത്താൻ ശ്രമിച്ചും തുടർന്ന പഠനത്തിൻെറ ഫലം രാമായണ കഥാവസ്തുവിനെ ആശ്രയിച്ച് അന്ന് വരച്ച ചിത്രങ്ങളിൽ സ്പഷ്ടമായി പ്രകാശിച്ചിട്ടുണ്ട്. കല്ക്കത്തയിലെ ആധികാരികത്വമുള്ള ഒരു കലാസംഘത്തിൻെറ ആഭിമുഖ്യത്തിൽ ആദ്യമായി നടത്തിയ ചിത്രകലാപ്രദർശനത്തിൽ നന്ദലാലിൻെറ രണ്ടു ചിത്രങ്ങൾ ശ്രദ്ധേയങ്ങളായി. അഞ്ഞൂറുരൂപ സമ്മാനം നേടിയതു മാത്രമല്ല 'സതിയുടെ ചിതാപ്രവേശം' എന്ന ചിത്രം ജപ്പാനിലെ ഒരു പ്രസിദ്ധ പ്രകാശകക്കമ്പനി കോപ്പികൾ തയ്യാറാക്കി പ്രചരിപ്പിച്ചതും എടുത്തുപറയേണ്ട കാര്യങ്ങൾതന്നെ. ആ സാഹചര്യത്തിൽ സിദ്ധിച്ച സാമ്പത്തികസൗകര്യം, ഭാരതത്തിലെ ചില ഭാഗങ്ങളിൽ പര്യടനം നടത്തുന്നതിന് അദ്ദേഹം ഉപയോഗപ്പെടുത്തി.

രവീന്ദ്രനാഥടാഗോറുമായി ബന്ധപ്പെടുവാനും അടുക്കുവാനും കവിയുടെ പുതിയ കവിതാഗ്രന്ഥത്തിനു ചിത്രങ്ങൾ രചിക്കുവാൻ കിട്ടിയ അവസരത്തോടുകൂടി ആരംഭിച്ചു. സുദീർഘവും സുഫലവുമായ ഒരു സൗഹൃദമായി ആ ബന്ധം

വളർന്നു പുഷ്പിച്ച് പില്ക്കാലത്ത് സുഗന്ധം പരത്തി. ജപ്പാനിലെ കലാചാര്യനായ ഒക്കാക്കുറ, കലാപണ്ഡിതനായ ഡോക്ടർ ആനന്ദകുമാരസ്വാമി, ശാസ്ത്രജ്ഞനായ ജഗദീശ് ചന്ദ്രബോസ്, വിവേകാനന്ദ ശിഷ്യയായ സഹോദരി നിവേദിത തുടങ്ങിയവരുമായി ഉററസമ്പർക്കം ഉണ്ടാക്കിയതും ഇക്കാലത്തു തന്നെ.

നന്ദലാലിൻെറ കലാജീവിതത്തെ കാര്യമായി കരുപ്പിടിപ്പിച്ച മററൊരു സംഭവമാണ് അജന്താ ചിത്രങ്ങൾ പകർത്താൻ സ്വസുഹൃത്തുക്കളായ അസിത്കുമാർ ഹൽദർ, വെങ്കിടപ്പാ സമരേന്ദ്രഗുപ്ത എന്നിവരോടൊത്ത് റിംഗാം പ്രഭുവിയുടെ ആവശ്യാർത്ഥം പ്രവർത്തിച്ചത്. അസാധാരണമായ ചൈതന്യം, രൂപസൗകുമാര്യം, സവിശേഷതയുള്ള രചനാസങ്കേതങ്ങൾ, വികാരപ്രസരണക്ഷമത തുടങ്ങിയവകൊണ്ട് സമ്പന്നമായ ഒരു സ്വദേശചിത്രശൈലിയെ മുഖത്തോടുമുഖം കാണുവാൻ അത് അദ്ദേഹത്തിന് സൗകര്യം നല്കി.

'യഥാർത്ഥകലാസൃഷ്ടിക്ക് മരണമില്ല. അജന്തയിലേയും എല്ലോറയിലേയും ചുമർചിത്രങ്ങളും പ്രതിമാശില്പങ്ങളും അപ്പാടെ അപ്രത്യക്ഷമായാലും അവ അന്തരിക്കുകയില്ല. കലാപ്രേമിയുടെ മനസ്സിൽ മായാതെ എല്ലാക്കാലവും ജീവിക്കും. ഒരൊററ കലാകാരനെങ്കിലും അവ നിരീക്ഷിച്ചെങ്കിൽ, അവയിലെ സത്ത അയാളെ സ്വാധീനിച്ച്, അയാൾ ചമയ്ക്കുന്ന കൃതികളിലൂടെ തുടരും; ജീവിക്കും'—അദ്ദേഹത്തിൻെറ ഈ വാക്കുകൾ ഓർമ്മയിൽ ഓടിയെത്തുന്നു.

മഹാകവി ടാഗോറുമായുള്ള സൗഹൃദം വിചിത്രസഭയുടെ രൂപീകരണത്തിനും സ്ഥാപനത്തിനും ഇടയാക്കി. പത്മാനദിയിൽ കവിയോടൊത്ത് ഒരു മാസത്തോളം സഞ്ചരിച്ച് സഞ്ചയിച്ച അനുഭവങ്ങളും നാട്ടിൻപുറങ്ങളിൽ നടന്നു നേടിയ നാനാവിധമായിട്ടുള്ള അനുഭൂതികളും എത്രയെത്ര ചിത്രങ്ങളിലാണ് ശാശ്വതീകരിക്കപ്പെട്ടിട്ടുള്ളത്! 'ആറായ് കെമ്പോ' യെന്ന ജാപ്പനീസ് കലാകാരനിൽ നിന്നു പഠിച്ച ചിത്രശൈലിയുടെ മുദ്രകളും മുടക്കമില്ലാതെ പല രചനകളിലും പതിഞ്ഞിട്ടുണ്ട്.

ശാന്തിനികേതനത്തിലെ കലാവിഭാഗത്തിൻെറ ചുമതല ഏറെറടുക്കുന്നതിന് മഹാകവി 1919-ൽ ക്ഷണിച്ചപ്പോഠം നന്ദലാൽ അതു സ്വീകരിച്ചു. എങ്കിലും സ്ഥിരമായി അവിടെ പ്രവർത്തിച്ചുതുടങ്ങിയത് 1922-നു ശേഷമാണ്. അവിടത്തെ അന്തരീക്ഷവും അനുഭവങ്ങളുമാണ് അദ്ദേഹത്തിൻെറ കലാജീവിതത്തിന് പക്വത പകർന്നത്. നിരന്തരവും നിരങ്കുശവുമായ നിരീക്ഷണം, നിർദ്ദാക്ഷിണ്യമായ അഭ്യാസം എന്നിവ നിത്യചര്യയായിത്തീർന്നു. അംബരചുംബികളായ മാമലകഠം മുതൽ ശ്രദ്ധയിൽപ്പെടാതെ ഒളിഞ്ഞുകഴിയുന്ന കീടങ്ങഠംവരെ അദ്ദേഹത്തിൻെറ നിരീക്ഷണത്തിന് വിധേയമായി. കണ്ടകാര്യങ്ങഠം വ്യക്തമായും സത്യസന്ധമായും ചിത്രങ്ങളിൽ രേഖപ്പെടുത്തി.

ലക്നൗ കോൺഗ്രസ് സമ്മേളനത്തോടനുബന്ധിച്ച് ഒരു കലാപ്രദർശനം സംഘടിപ്പിക്കുവാൻ മഹാത്മജിയിൽ നിന്ന് അപ്രതീക്ഷിതമായി ലഭിച്ച നിർദ്ദേശം നന്ദലാലിൻെറ ജീവിതത്തിലെ മറെറാരു നാഴികക്കല്ലാണ്. ദേശീയ ജീവിതധാരയുടെ അംശമായി, അഭിമാനകരമായ ഒരു പ്രതിഭയായി, അദ്ദേഹത്തെ അംഗീകരിച്ചതിൻെറ ആദ്യത്തെ സൂചനയായിരുന്നു ഇത്. പ്രദർശനം വലിയ വിജയമായിരുന്നു. സാധാരണ മനുഷ്യനു പോലും കല അപ്രാപ്യമല്ലെന്ന് അതു തെളിയിച്ചു. 1938-ൽ ഹരിപുര കോൺഗ്രസ് സമ്മേളനത്തിൻെറ പന്തലിലെ ചിത്രാലങ്കാരങ്ങഠം അവതരിപ്പിച്ചതും അദ്ദേഹമായിരുന്നു. അന്നത്തെ പോസ്റ്ററുകഠം ശക്തിയും പ്രൗഢിയും ചൈതന്യവും വികാരവശ്യതയും ഉള്ള സൃഷ്ടികളാണ്.

1951-ൽ നന്ദലാൽ ബോസ് കലാഭവനിൽനിന്ന് ഔപചാരികമായി വിരമിച്ചെങ്കിലും ആ സ്ഥാപനവുമായുള്ള സമ്പർക്കം അവസാനിപ്പിച്ചില്ല. അനാരോഗ്യത്താൽ പല പരിപാടികളിലും നിന്നു പിന്മാറാൻ നിർബന്ധിതനായി. പുരസ്കാരങ്ങളും അംഗീകാരങ്ങളും ബിരുദങ്ങളും അദ്ദേഹത്തെ അന്വേഷിച്ച് എത്തിക്കൊണ്ടിരുന്നു. ഭാരതസർക്കാരും കല്ക്കട്ടാ സർവ്വകലാശാലയും രബീന്ദ്രഭാരതി സർവ്വകലാശാലയും ഏഷ്യാററിക് സൊസൈറററിയും കൽക്കട്ട ഫൈനാർട്ട്സ് സൊസൈറററിയും അതിനു മുമ്പോട്ടുവന്നിട്ടുള്ളവരുടെ കൂട്ടത്തിലുണ്ട്.

എല്ലാവിധത്തിലും ചിത്രകലയിൽ ആചാര്യ സ്ഥാനത്തെത്തിയ അദ്ദേഹം 1966-ൽ അന്തരിച്ചപ്പോഠം ചിത്രകലയുടെ ഏററവും ശക്തനായ വക്താവും പ്രതിനിധിയുമാണ് ഭാരതത്തിനു നഷ്ടമായത്.

ചൈതന്യവും ശക്തിയും വാചാലതയും വർണ്ണവൈചിത്ര്യവും രചനാശൈലിയിലും വിഷയത്തിലും വൈവിദ്ധ്യവും കാണിക്കുന്നവ മാത്രമല്ല, ജന്മശതവാർഷികത്തിൻെറ ഭാഗമായി സംഘടിപ്പിച്ചിട്ടുള്ള പ്രദർശനത്തിലെ ചിത്രങ്ങഠം. സാധാരണക്കാർക്കുപോലും പ്രയാസമനുഭവപ്പെടാതെ ആസ്വദിക്കാം; സ്വീകരിക്കാം. അദ്ദേഹത്തിൻെറ കൃതികളിൽ 123 എണ്ണം മാത്രമേ ഇതിൽ വച്ചിട്ടുള്ളു. ഏതു ചിത്രത്തിലേക്കു നോക്കുമ്പോഴും, പ്രകൃതിയുടെ രൂപഭാവങ്ങഠം പഠിക്കാനും ആസ്വദിക്കാനും അവസരമൊരുക്കുന്നു. ഒരു കവാടം തുറന്നു കിട്ടുന്ന പ്രതീതിയാണ് തോന്നുക. ഇതുതന്നെയാണ് ഈ ചിത്രങ്ങളുടെ പ്രസക്തിയും പെരുമയും.

പതിന്നാല്

# രാജാരവിവർമ്മ

എത്രയെല്ലാം ശ്രമിച്ചിട്ടും കുട്ടിയുടെ കുസൃതിക്ക് കുറവൊന്നുമില്ലെന്നു വന്നപ്പോൾ, ജോലിക്കാരൻ അവസാനമായി അടവുമാററി ഇങ്ങനെ ഭയപ്പെടുത്തി— 'ഭിത്തിയിൽ വരച്ച പടമെല്ലാം വലിയതമ്പുരാൻ കണ്ടു. ഇന്നലെ കൊച്ചുതമ്പുരാനും അവ നോക്കി. കുഞ്ഞ് ഇനി എന്തെങ്കിലും വരയ്ക്കുന്നത് തുടച്ചുകളയരുതെന്നാണ് കല്പന! വരച്ചയാളിനെക്കൊണ്ട് തുടപ്പിച്ചു, ഭിത്തിചീത്തയാക്കുന്നത് പരിഹരിക്കാൻ ശിക്ഷ നല്കാനായിരിക്കും വിധി.'

'ഓഹോ! ശിക്ഷിച്ചോട്ടെ. എന്നാലും ഞാൻ പടംവരയ്ക്കും! തീർച്ച!'

പത്തുവയസു പൂർത്തിയാക്കിയിട്ടില്ലാത്ത കൊച്ചു മിടുക്കൻ. കൂസലെന്യേ അങ്ങനെ പറഞ്ഞതുകേട്ടപ്പോൾ ജോലിക്കാരൻ തീർച്ചയായും അത്ഭുതപ്പെട്ടിരിക്കണം. എന്നാൽ ബാലൻെറ അന്നത്തെ തീരുമാനം പിന്നീടും അക്ഷരംപ്രതി അനുഷ്ഠിച്ചു. ഭിത്തിയിൽ ചിത്രങ്ങൾ വരച്ചു. അമിതപ്രഭാവനായ ഒരു ചിത്രകാരൻ ജനിക്കുകയായിരുന്നു. പിന്നെ, ലോകപ്രശസ്തനായ രാജാരവിവർമ്മയായി വളർന്നു.

രാമായണവും മഹാഭാരതവും കഴിഞ്ഞാൽ ഭാരതീയരുടെ ഭാവനയെ ഇത്രയേറെ സ്വാധീനിക്കുവാൻ, രാജാ രവിവർമ്മയുടെ

ചിത്രങ്ങളെപ്പോലെ, മറെറന്തെങ്കിലും ഉണ്ടായിട്ടുണ്ടോയെന്നു സംശയമാണ്. കാശ്മീരംമുതൽ കന്യാകുമാരിവരെയും കത്തിയവാഡുമുതൽ കാമരൂപംവരെയും പാവങ്ങളുടെയും പണക്കാരുടെയും വീടുകളിൽ ഒരുപോലെ പ്രവേശനം നേടിയിട്ടുള്ളത് രവിവർമ്മ ചിത്രങ്ങൾ മാത്രമാണ്. രവിവർമ്മയെക്കാൾ കരുത്തുള്ള കലാകാരൻമാർ അദ്ദേഹത്തിനു മുമ്പും പിമ്പും ഇവിടെ ഉണ്ടായിട്ടുണ്ട്. എന്നാൽ അദ്ദേഹത്തിൻെറ ചിത്രങ്ങളെപ്പോലെ ഇത്രയും വിശാലമായ സ്വാധീനം നേടുവാൻ മറെറാന്നിനും കഴിഞ്ഞിട്ടില്ലെന്നുള്ളത് അംഗീകരിക്കേണ്ട വസ്തുതയാണ്. ഈ ജൈത്രയാത്ര നടത്തുവാൻ എന്തുകൊണ്ടുസാധിച്ചു? ബഹുജനഹൃദയങ്ങളിൽ പ്രത്യക്ഷമായും പരോക്ഷമായും പ്രകടമാക്കുന്ന കലാസ്വാദപ്രവണതയെ ഈ വിധത്തിൽ അദ്ദേഹത്തിന് സ്വായത്തമാക്കുവാൻ എങ്ങനെ സംഗതിയായി? മററു കലാകാരന്മാർ പ്രത്യേകിച്ചും ശ്രദ്ധിക്കേണ്ട കാര്യമാണിത്.

കേരളത്തിലെ സാംസ്കാരിക ജീവിതത്തിന് അതുല്യങ്ങളായ വിഭവങ്ങൾ സംഭാവനചെയ്തിട്ടുള്ള മഹാന്മാർ പലരും പിറന്നിട്ടുള്ള സ്ഥലമാണ് കിളിമാനൂർ കൊട്ടാരം. രവിവർമ്മ അവരുടെ പന്തിയിൽ മുന്നണിയിൽ വിരാജിക്കുന്നു. കിളിമാനൂർ കൊട്ടാരത്തിലെ ഉമാംബത്തമ്പുരാട്ടിയുടെയും തൃക്കാക്കര എഴുമാവിൽ ഇല്ലത്തെ നീലകണ്ഠൻ നമ്പൂതിരിപ്പാടിൻെറയും മകനായി 1818-ഏപ്രിൽ 29-ാം തീയതിയാണ് അദ്ദേഹം ഭൂജാതനായത്. അക്കാലത്ത് അംഗീകാരത്തിലിരുന്ന പദ്ധതിയനുസരിച്ച് പ്രാഥമിക വിദ്യാഭ്യാസവും മററും പൂർത്തിയാക്കി. ബാലനായിരിക്കുമ്പോൾ തന്നെ ചിത്രരചനയിൽ രവിവർമ്മയ്ക്ക് ഭ്രമമുണ്ടായിരുന്നു എന്നു തെളിയിക്കുന്ന സംഭവങ്ങൾ പലതുണ്ട്. സൗകര്യം കിട്ടുന്നിടത്തെല്ലാം കരിക്കട്ടയും ചെങ്കല്ലും കൊണ്ട് പടങ്ങളെഴുതി രസിക്കുകയായിരുന്നു ഒരു വിനോദം. വികൃതിക്കുട്ടിയുടെ കൈക്കുററപ്പാടായിരുന്നില്ല അവ. മുതിർന്നവരുടെ മുക്തകണ്ഠമായ പ്രശംസ നേടത്തക്കവണ്ണം പല പടങ്ങളും കൊട്ടാരത്തിൻെറ ഭിത്തികളിൽ സ്ഥാനം പിടിച്ചു. അവിടമൊക്കെ വൃത്തികേടാക്കാനും അലങ്കോലപ്പെടുത്താനുമുള്ള പ്രവണതയായിരിക്കാമിതെന്നു കരുതി വിലക്കാൻ ശ്രമിച്ചിട്ടുണ്ട്. വേലക്കാർക്കായിരുന്നു വേവലാതി. എന്നാൽ സ്വന്തം

നിരീക്ഷണങ്ങളും ഭാവനകളും പ്രകാശിപ്പിക്കാനുള്ള ആദ്യത്തെ അരങ്ങായിട്ടാണ് കൊട്ടാരഭിത്തികൾ കുട്ടി കണ്ടത്!

ചിത്രരചനയ്ക്കുള്ള വാസന ബാലനായ രവിവർമ്മയിൽ ആദ്യമായികണ്ടെത്തി അംഗീകരിച്ചത് മാതുലനായ കുഞ്ഞുണ്ണിത്തമ്പുരാൻ (രാജരാജവർമ്മത്തമ്പുരാൻ) ആണെന്നു പറയാം. ചിത്രമെഴുത്തിലേക്ക് കുട്ടിയെ കൈയ്ക്കുപിടിച്ചു കടത്തിയതും അദ്ദേഹം തന്നെ. ചായങ്ങൾ യോജിപ്പിച്ച് തണ്ണിച്ചായങ്ങളും എണ്ണച്ചായങ്ങളും വേണ്ടവിധത്തിൽ വിന്യസിപ്പിക്കുവാനുള്ള വൈദഗ്ദ്ധ്യം നേടിയത് കുഞ്ഞുണ്ണിത്തമ്പുരാൻ നല്കിയ പ്രാഥമിക പരിശീലനങ്ങൾ പരിപുഷ്ടിപ്പെടുത്തിയാണ്. ബാലന്റെ പുരോഗതി, ഒരു ചിത്രകാരനായിരുന്ന അമ്മാവനെ അത്ഭുതപ്പെടുത്തിയ അവസരങ്ങൾ ധാരാളമുണ്ടായിട്ടുണ്ട്. അക്കാലത്തു തിരുവിതാംകൂർ ഭരിച്ചിരുന്ന ആയില്യം തിരുനാൾ മഹാരാജാവിന്റെ ശ്രദ്ധയിൽ രവിവർമ്മയുടെ ചിത്രകലാപാടവം, കൊണ്ടുവരുവാൻ ശ്രദ്ധിച്ചതും മററാരുമായിരുന്നില്ല. സ്വതസിദ്ധമായ ചിത്രരചനാവാസന പോഷിപ്പിച്ച് വികസിപ്പിക്കുവാൻ ഉതകത്തക്കവിധം പരിശീലനാർത്ഥം തിരുവനന്തപുരത്തു താമസിക്കുന്നതിന് ഇത് സംഗതിയാക്കി. മഹാരാജാവിന്റെ ഗ്രന്ഥശേഖരത്തിൽ ചിത്രകലയെക്കുറിച്ചുണ്ടായിരുന്ന പുസ്തകങ്ങൾ പഠിക്കുവാനും സൗകര്യം കൊടുത്തു. രവിവർമ്മ എന്ന ചിത്രകാരന്റെ വീക്ഷണചക്രവാളം വിപുലമാകുവാൻ ഇതെല്ലാം സഹായിച്ചെന്നു പറയേണ്ടതില്ലല്ലോ. ബറോഡ തുടങ്ങിയ നാട്ടുരാജ്യങ്ങളിൽ പര്യടനം നടത്തിയശേഷം മടങ്ങിയെത്തിയപ്പോൾ തന്റെ കടപ്പാടിന്റെയും ആദരവിന്റേയും മുദ്രയായി രാജാ രവിവർമ്മ അയ്യായിരം രൂപ ഗുരുവായ മാതുലന് കാഴ്ചവെച്ചു.

തിരുവനന്തപുരത്തെ താമസകാലത്താണ് രാജാരവിവർമ്മയ്ക്ക് പാശ്ചാത്യചിത്രകലയുമായി സമ്പർക്കമുണ്ടായത്. അന്ന് തിയോഡോർ ജോൺസൺ എന്ന ചിത്രകാരൻ തിരുവനന്തപുരത്തു കൊട്ടാരത്തിലെ ആവശ്യത്തിനുവേണ്ടി ചിത്രങ്ങൾ ചമച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിന്റെ രചനാരീതികളും ശൈലിയും മനസ്സിലാക്കുവാൻ സാധിച്ചു. എണ്ണച്ചായത്തിൽ പടങ്ങളെഴുതുന്നതിന് അദ്ദേഹത്തിന് ആഗ്രഹമുണ്ടായത് ഇതിനുശേഷമാണ്.

ഭാരതത്തിലാകമാനം പ്രശസ്തി പരത്തുന്നതിന് രാജാരവി വർമ്മയ്ക്ക് പിന്നെ അധികനാരം ആവശ്യമായി വന്നില്ല. ഗവർണ്ണറായിരുന്ന ഹോബാർട്ടുപ്രഭുവിൻെറ രക്ഷാധികാരത്തിൽ മദിരാശിയിൽ നടന്ന പ്രദർശനത്തിലാണ് ആദ്യമായി തമ്പുരാൻ രണ്ടു ചിത്രങ്ങരം പ്രദർശിപ്പിച്ചത്. ചിത്രാസ്വാദനതല്പരരായ വ്യക്തികളുമായി സമ്പർക്കത്തിലേർപ്പെടുന്നതിന് ഇത് വഴി തെളിച്ചു.

പ്രശസ്തരായ പല വ്യക്തികളുടെ ആവശ്യാർത്ഥം രവിവർമ്മത്തമ്പുരാൻ നിരവധി ഛായാചിത്രങ്ങരം എഴുതിയിട്ടുണ്ട്. എന്നാൽ ഇവയെ ആശ്രയിച്ചല്ല അദ്ദേഹത്തിൻെറ പ്രശസ്തി മുഖ്യമായി ഇന്നു നിലനില്ക്കുന്നത്. പുരാണേതിഹാസങ്ങളിലെ പുണ്യകഥാപാത്രങ്ങളെ സാധാരണക്കാർക്ക് പരിചയപ്പെടുത്തിക്കൊടുക്കാനും അവരെ സാമാന്യജനങ്ങളുടെ ആരാധനാവിഗ്രഹങ്ങളാക്കിത്തീർക്കാനും രവിവർമ്മയ്ക്കു സാധിച്ചു. ഒരു പക്ഷേ പുരാണേതിഹാസ ഗ്രന്ഥങ്ങളിലെ താളുകളിലൂടെ കഥാപാത്രങ്ങളെ പരിചയമാകാൻ വയ്യാത്ത നിരക്ഷരകുക്ഷികളായ ബഹുഭൂരിപക്ഷം സാമാന്യജനങ്ങരംക്ക്, അവരുടെ രൂപസങ്കല്പം സാധ്യമാക്കിത്തീർത്തത് രവിവർമ്മയുടെ ചിത്രങ്ങരം മാത്രമാണ്. അത്തരംചിത്രങ്ങളുടെ അച്ചടിപ്പതിപ്പുകരം ആരാധനയ്ക്കായി സ്വീകരിക്കാത്ത കുടിലുകളോ കൊട്ടാരങ്ങളോ താരതമ്യേന കുറവാണ്. ഇതിഹാസ കവിതകളിൽ ഒളിമിന്നി ഉജ്ജ്വലിക്കുന്ന അമാനുഷമൂർത്തികളുടെ രൂപങ്ങരം ചായത്തിൽ വിവർത്തനം ചെയ്ത് അവതരിപ്പിച്ചത് വലിയകാര്യമല്ലെന്നു വാദിക്കുന്ന വിദ്വാന്മാരുണ്ട്. അവർ രവിവർമ്മ പ്രതിഭയുടെ ശ്രീകോവിലിൽ വിരാജിക്കുന്ന കലാദേവതയുടെ അമാനുഷ ചൈതന്യം ദർശിക്കാൻ ഭാഗ്യംസിദ്ധിക്കാത്തവരാണെന്നേ പറയാനുള്ളു. പ്രേമലേഖനരചനയിൽ, വികാരങ്ങളുടെ വേലിയേററം നിഴലിച്ചു നില്ക്കുന്ന വദനാരവിന്ദത്തോടെ വിവശയായികഴിയുന്ന ശകുന്തളയും ദർഭമുനയേററന്നു വെറുതെനടിച്ചു കാമുകനെ അവസാനമായിട്ടൊരുനോക്കുകൂടി കാണാൻ ആഞ്ഞു നിൽക്കുന്ന ശകുന്തളയും, ഹംസത്തോടു സന്ദേശം ചോദിച്ചറിയുന്ന മദാലസയായ ദമയന്തിയും ദാരിദ്ര്യത്തിൻെറ സഹനാതീതമായ വേദനകൊണ്ട് വിമ്മിട്ടമനുഭവിക്കുന്ന സ്നേഹമൂർത്തിയായ മാതാവും, കേരളവനിതയുടെ ശാലീനതയുടെ പ്രതീകങ്ങളും

ഛായങ്ങളിൽക്കൂടി അനശ്വരകവിത പ്രസരിപ്പിക്കുകയല്ലേ ചെയ്യുന്നത്? ജീവിതത്തിന്റെ എല്ലാവശങ്ങളേയും കലാസൃഷ്ടിയ്ക്കു വിഷയീഭവിപ്പിച്ചിട്ടുണ്ട് ഈ കലാകാരൻ.

ഭരണാധിപന്മാരിൽ നിന്നു മാത്രമല്ല, പണ്ഡിതസംഘങ്ങളിൽ നിന്നും എത്രബഹുമതികളാണ് അദ്ദേഹം നേടിയിട്ടുള്ളത്! മദിരാശിയിൽനിന്നു മാത്രമല്ല ചിക്കാഗോയിൽനിന്നും അദ്ദേഹത്തിനു ബഹുമതിമുദ്രകഠം സിദ്ധിക്കുകയുണ്ടായി. അദ്ദേഹത്തെ ബഹുമാനിക്കുന്നത് സ്വയം അന്തസ്സു കൈവരുത്തുന്നതിനുതകുമെന്ന് അവർ വിശ്വസിച്ചു.

താൻ ഏററവും അധികം സ്നേഹിക്കുകയും ആരാധിക്കുകയും ചെയ്തിരുന്നവരുടെ വിയോഗം രാജാരവിവർമ്മയുടെ ഹൃദയത്തിൽ ഭേദമാകാത്ത വ്രണങ്ങളുണ്ടാക്കി. ജീവിതസായാഹ്നത്തിൽ പ്രസിദ്ധിയും അംഗീകാരവും അസാധാരണമായ തോതിൽ നേടിയ കാലഘട്ടത്തിൽ സംഭവിച്ച വേദനകഠം അദ്ദേഹത്തെ ആകപ്പാടെ ഉലച്ചുതളർത്തി. ഇക്കാലത്ത് അദ്ദേഹം എഴുതിയ ഒരു കത്തിൽ ഇങ്ങനെ കുറിച്ചിട്ടുണ്ട്— 'എന്നെപ്പോലെ പാപിയായിട്ട് മററൊരാളുണ്ടോ? എന്നു തോന്നിപ്പോകുന്നു. കഷ്ടം! ഈശ്വരൻ എന്നോടിങ്ങനെ വിചാരിക്കുന്നത് കഠിനം തന്നെ!' 1906-ഒക്ടോബറിൽ രാജാരവിവർമ്മ ഇഹലോകവാസം വെടിഞ്ഞു.

ദേശീയ സംയോജനത്തിനുള്ള ഭാരതീയ സംസ്കാരത്തിന്റെ ഏററവും ശുദ്ധമായ അന്തർധാരയെ ആവുന്നത്ര പരിപോഷിപ്പിച്ച ഒരു മഹാനെന്നനിലയിൽ, രാജാരവിവർമ്മയുടെ നാമധേയം നമ്മുടെ ചരിത്രത്തിൽ അവിസ്മരണീയമായി നിലനില്ക്കും. അവഗണിക്കപ്പെട്ട് അധഃപതിച്ചു കിടന്നിരുന്ന ഭാരതീയ ചിത്രകല സ്വന്തം ശക്തിവീണ്ടും കണ്ടെത്താൻ തുടങ്ങിയത് രവിവർമ്മയിലൂടെയാണ്. മുററിനിന്നിരുന്ന അന്ധകാരത്തിൽ പുതിയ തീപ്പന്തവുമായി, പ്രകാശം പ്രസരിപ്പിച്ചുകൊണ്ട് കടന്നുവന്ന അദ്ദേഹത്തെ ആർക്ക്, എന്ന്, എങ്ങനെ മറക്കാനൊക്കും?

പതിനഞ്ച്

# തുഞ്ചൻപറമ്പിൽ

തുഞ്ചൻപറമ്പിൽ ആദ്യമായി കാലുകുത്തിയ വേളയിൽ എന്തു ചേതോവികാരമായിരുന്നു എനിക്കുണ്ടായിരുന്നത്? വളരെക്കാലമായുള്ള ഒരു ആഗ്രഹം സാധിക്കുമ്പോളുണ്ടാകുന്ന സന്തോഷം മാത്രമായിരുന്നില്ല അന്നു ഞാനനുഭവിച്ചത്. ഒരു തീർത്ഥാടന കേന്ദ്രത്തിലെത്തുമ്പോൾ സന്തോഷത്തെക്കാൾ ഉപരിയായ, നിർവ്വചിക്കുവാൻ കഴിയാത്ത അനുഭവം ഉണ്ടാകുമെന്ന് ഞാൻ ആദ്യമായി അറിഞ്ഞു. ഈ പരിശുദ്ധമായ സങ്കേതത്തിൽ എത്തുന്നതിന് മാത്രമല്ല ഇവിടത്തെ ഉത്സവത്തിൽ പങ്കുകൊള്ളുന്നതിനും ഇടയായത്, ഈശ്വരാനുഗ്രഹംകൊണ്ടുതന്നെയെന്നു ഞാൻ വിശ്വസിക്കുന്നു.

അമ്പാടിയിലെ കൊച്ചുകണ്ണന്റെ കളേബരം നേരിട്ടു ദർശിക്കുന്നതിന് കൊതിച്ചുകൊതിച്ചുകഴിഞ്ഞിരുന്ന അക്രൂരന് അതിന് അവസരമുണ്ടായതുപോലെ, എനിക്ക് തുഞ്ചൻപറമ്പിൽ എത്തുവാൻ സംഗതി വന്നു. അമ്പാടിയെ അകലെനിന്നു ദർശിച്ച അക്രൂരൻ, ഭക്തിപാരവശ്യത്താൽ സ്വയം വിസ്മരിച്ച്, ആനന്ദാശ്രുക്കളാൽ കാഴ്ചപോലും തടയപ്പെട്ടാണ് തേരിൽ ഇരുന്നത്. തുഞ്ചൻപറമ്പിലെ കേരദ്രുമങ്ങളുടെ നടുവിൽ, ശ്യാമളനിറംപൂണ്ട തുഞ്ചൻസ്മാരകമണ്ഡപം ദർശിച്ചപ്പോൾ എന്റെ ശരീരമാസകലം കുളിരു കോരിയിട്ടു. പറമ്പിലെ പവിത്രമായ

പഞ്ചസാരമണലിൽ പദം വയ്ക്കുവാൻ എനിക്കെങ്ങനെ അർഹതയുണ്ട്? അമ്പാടിയിലെ മണ്ണിൽ പതിഞ്ഞിരുന്ന പാദമുദ്രകൾ കാറൊളിവർണ്ണന്റെതാണെന്നാണ് അക്രൂരൻ വിശ്വസിച്ചത്. അവയോരോന്നും പരമഭാഗവതനായ അദ്ദേഹം തൊട്ടുനമസ്കരിച്ചു. അതുകൊണ്ട് തൃപ്തിവരാഞ്ഞ് അവിടെ കിടന്നുരുണ്ടു! അന്ന് അക്രൂരനുണ്ടായ ചേതോവികാരത്തിന്റെ തീവ്രത എത്രമാത്രമായിരുന്നിരിക്കുമെന്ന് എനിക്ക് ഊഹിക്കാൻ സാധിച്ചു! ഇവിടെപതിഞ്ഞിട്ടുള്ള കാല്പാടുകൾ കൈരളിക്കുഞ്ഞിന്റെയാണ്; തുഞ്ചത്തു ഗുരുവിന്റെ ശിക്ഷണത്തിൽ പിച്ചവച്ചു ശൈശവത്തിൽനിന്ന് ബാല്യത്തിലേക്ക് വളർന്ന കൈരളിപ്പെൺകിടാവിന്റെ ഈ പാദമുദ്രകളിലോരോന്നിലും എന്റെ ഹൃദയം നമസ്കരിച്ചു.

## നവോത്ഥാനത്തിന്റെ നായകൻ

എഴുത്തച്ഛൻ ജീവിച്ചിരുന്ന കാലഘട്ടത്തെപ്പററി ഇവിടെ ഓർമ്മിക്കണം. പതിനാറാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽ ആയിരിക്കും അദ്ദേഹം ജീവിച്ചിരുന്നതും സാഹിത്യസേവനം നടത്തിയിട്ടുള്ളതുമെന്ന് പണ്ഡിതന്മാർ പൊതുവെ സമ്മതിക്കുമല്ലൊ. ഈ കാലഘട്ടത്തിൽ കേരളത്തിലെ സ്ഥിതി എന്തായിരുന്നു? കേരളം എന്നൊരു ഒററ ഘടകം, ഒരു രാജ്യം — അന്നുണ്ടായിരുന്നോ? ഇവിടെ എത്ര രാജ്യങ്ങളും രാജാക്കന്മാരുമാണുണ്ടായിരുന്നത്. കന്യാകുമാരിമുതൽ ഗോകർണ്ണംവരെയുള്ളു ഈ വിശാലമായ ഭൂപ്രദേശത്തിൽ എത്രനാടുവാഴികളുണ്ടായിരുന്നു? എത്ര ഭരണാധിപന്മാരുണ്ടായിരുന്നു! രാഷ്ട്രീയമായി ഛിന്നഭിന്നമായിക്കിടക്കുകയായിരുന്നു ഇവിടം. ഓരോ മാടമ്പിയും, ഓരോ നാടുവാഴിയും സ്വന്തം ഭൂപ്രദേശത്തെ വരമ്പുകെട്ടി, മതിലുകെട്ടി, ചെറിയ ചെറിയ ഘടകങ്ങളാക്കി നിർത്തി. ഇവർതമ്മിലുള്ള കിടമത്സരങ്ങളും, വഴക്കുകളും യുദ്ധങ്ങളും ദൈനംദിന സംഭവങ്ങളായിരുന്നു. രാഷ്ട്രീയമായ ഈ അരാജകത്വം ജനങ്ങളുടെ ജീവിതത്തെ ഗ്രസിച്ചു. സമാധാനവും ശാന്തിയും കാണാതെ, സാമ്പത്തികക്കുഴപ്പങ്ങളും ദാരിദ്ര്യവും അനുഭവിച്ച് ജനങ്ങൾ കഷ്ടപ്പെട്ടു. എന്നാൽ ഈ ദുരിതങ്ങൾ മാത്രമായിരുന്നോ അന്നുണ്ടായിരുന്നത്? മനുഷ്യനും മനുഷ്യനും തമ്മിലുള്ള വ്യത്യാസങ്ങൾ ജാതിയുടെ പേരിൽ വളർന്നു പെരുകി.

തൊട്ടുകൂടാത്തവർ, തീണ്ടിക്കൂടാത്തവർ
ദൃഷ്ടിയിൽ പെട്ടാലുമയിത്തമുള്ളോർ—

എന്നിങ്ങനെ ജാതിവ്യത്യാസങ്ങൾ, മനുഷ്യൻെറയും മനുഷ്യൻെറയും ഇടയിലുള്ള വേലികൾ വരുത്തിയ വിനകളെന്തൊക്കെയെന്നു വിശദീകരിക്കുന്നതു വിഷമംതന്നെ. സാഹിത്യത്തിലെ നിലയെപ്പററിപ്പറഞ്ഞാൽ ഈ കാലഘട്ടം ഇതിലും ദയനീയമായ ഒരു നിലയിലേക്ക് വഴുതിപ്പോയ്ക്കൊണ്ടിരിക്കുകയാണ് സാഹിത്യം ഭോഗലോലുപത്വത്തിനു സ്വാരസ്യം വളർത്താനുള്ള ഉപാധിയായി മാറിയേക്കുമെന്നകാലഘട്ടമായി. മണിപ്രവാള പ്രസ്ഥാനവും ചമ്പുപ്രസ്ഥാനവും സാഹിത്യമൂല്യങ്ങളേയും സദാചാരഭാവങ്ങളെയും മറന്ന് കാമശാസ്ത്രസാഹിത്യമായി വരാൻ തുടങ്ങി. രാഷ്ട്രീയമായ അരക്ഷിതാവസ്ഥയും ജാതിമൂലമുള്ള ഭദ്രതാരാഹിത്യവും, സാഹിത്യപരമായ അപഥസഞ്ചാരവും പിരിമുറുകിവന്നുകൊണ്ടിരുന്ന ഈ കാലഘട്ടത്തിൽ ജീവിച്ചിരുന്ന മനുഷ്യസ്നേഹിയായ ഒരു മഹാകവിക്ക്, സംസ്കാരത്തിലും, മനുഷ്യമഹത്വത്തിലും അടിയുറച്ച വിശ്വാസമുണ്ടായിരുന്ന ഒരു സംസ്കാരസമ്പന്നന്, ഹൃദയം നൊന്തു ചിന്തിക്കുവാൻ ഈ കാലഘട്ടം അവസരമുണ്ടാക്കി. നൂററാണ്ടുകളായി നിലനിന്നിരുന്ന ഒരു മഹത്തായ സംസ്കാരത്തിൻെറ പിൻതുടർച്ചക്കാരായ ജനങ്ങൾ ഇങ്ങനെ നാശത്തിലേക്ക് നീങ്ങിക്കൊണ്ടിരിക്കുന്നത് തടയാൻ, പഴയ മൂല്യങ്ങളെ ഉച്ചൈസ്തരം പ്രഖ്യാപിച്ച്, അവയിലുള്ള വിശ്വാസം പുനഃസ്ഥാപിക്കുകയാണ് പരിഹാരമെന്ന് അദ്ദേഹത്തിന് കാണാൻ കഴിഞ്ഞു. ഇക്കാരണത്താലാണ് സാധാരണക്കാരുടെ ശ്രദ്ധയെ ആകർഷിക്കത്തക്കവിധത്തിൽ, ശാശ്വതമൂല്യങ്ങളെ ഉറപ്പോടെ പ്രഖ്യാപിക്കുന്ന ഭാരതീയരുടെ മഹൽഗ്രന്ഥങ്ങളെ പുതിയ പരിവേഷംചാർത്തി എഴുത്തച്ഛൻ ബഹുജനങ്ങളുടെ മുമ്പിൽ അവതരിപ്പിച്ചത്. അങ്ങനെയാണ് അദ്ധ്യാത്മരാമായണവും മഹാഭാരതവും കൈരളിക്ക് കരഗതമായത്. ഇങ്ങനെ രാമായണവും ഭാരതവും കാലഘട്ടത്തിൻെറ ഒരാവശ്യമായി കേരളത്തിൽ ഉയർന്നെഴുന്നേററു,

ജീവിതസാഗരത്തിൻെറ പരപ്പിൽ കാററും കോളും ഏററ് നട്ടം തിരിയാതിരിക്കാൻ, സംസ്കാരത്തിൻെറ ഭാരമേറിയ നങ്കൂരങ്ങൾ കേരളീയർക്ക് നല്കി, ആ മഹൽ ഗ്രന്ഥങ്ങൾ അവരെ രക്ഷിച്ചു. ഇതാണു എഴുത്തച്ഛൻ കേരളീയർക്കുചെയ്ത ഏററവും മഹത്തായ സേവനം. അദ്ദേഹത്തിൻെറ ലക്ഷ്യം ഫലിച്ചു എന്ന് പില്ക്കാലചരിത്രസംഭവങ്ങൾ തെളിയിയ്ക്കുന്നു. അദ്ദേഹത്തിൻെറ കൃതികൾ നിത്യപാരായണഗ്രന്ഥങ്ങളായി. പാരായണത്തിൻെറ ഫലം ധർമ്മത്തിലും സംസ്കാരത്തിലും തകർന്നു തുടങ്ങിയിരുന്ന വിശ്വാസത്തെ വീണ്ടെടുക്കുകയായിരുന്ന അദ്ദേഹം കേരളത്തിലെ നവോത്ഥാനത്തിൻെറ നായകനായത് ഇങ്ങനെ തന്നെ.

## തുഞ്ചൻ ദിനോത്സവ പരിപാടികൾ എങ്ങനെ പ്രയോജനപ്പെടണം

ഇന്ന് കേരളം ഒരൊററ രാഷ്ട്രീയ ഘടകമാണ്. എഴുത്തച്ഛൻെറ കാലത്തുണ്ടായിരുന്ന രാഷ്ട്രീയമായ അരാജകത്വമൊന്നുമിന്നില്ല. കാലത്തിൻെറ പോക്കിൽ അതിരു കുറിക്കുന്ന കന്മതിലുകളൊക്കെ ഉടഞ്ഞു നിരന്നു കഴിഞ്ഞു. വിശാലമായ കേരളം ഒരു നൂതന ജീവിതത്തിൻെറ മലർവാടിയായി വരാൻ കൊതിച്ച് കഴിയുകയാണ്. ഈ സന്ദർഭത്തിലും മനുഷ്യനും മനുഷ്യനും തമ്മിലുള്ള വ്യത്യാസങ്ങൾ നിശ്ശേഷം നീങ്ങിക്കഴിഞ്ഞിട്ടില്ല. ജാതിവ്യത്യാസംതീരെ മാറിക്കഴിഞ്ഞിട്ടില്ല. സ്വാർത്ഥലാഭത്തിനായുള്ള പരക്കം പാച്ചിൽ മാറേണ്ടതായിട്ടാണിരിക്കുന്നത്.

നാണംകെട്ടും പണം നേടിക്കൊണ്ടാൽ
നാണക്കേടപ്പണം നീക്കിക്കൊള്ളും.

എന്നാണ് ഒട്ടധികം പേരുടേയും മനോഭാവം. കരിഞ്ചന്തകൊണ്ടും കള്ളക്കടത്തുകൊണ്ടും, കലർപ്പ്ചേർക്കുന്ന പ്രവൃത്തികൊണ്ടും സാമൂഹ്യജീവിതത്തിൻെറ പരിശുദ്ധിയെ കളങ്കപ്പെടുത്തുന്ന പ്രവർത്തിക്കാർ കുറവല്ല. തുഞ്ചൻ ദിനാഘോഷപരിപാടിയിലെ ചടങ്ങുകൾ ഇത്തരക്കാർക്കെതിരെയുള്ള സമരകാഹളംമുഴക്കട്ടെ! മനുഷ്യനാണ് സർവ്വപ്രധാനമെന്നും, സംസ്കാരസമ്പന്നമായ ഒരു സമുദായത്തിനു മാത്രമേ ശാന്തസുന്ദരമായ ജീ

വിതത്തിൻെറ അരങ്ങൊരുക്കുവാൻ സാധിക്കുകയുള്ളെന്നും, അപഥസഞ്ചാരം നടത്തുന്നവരെ ബോദ്ധ്യപ്പെടുത്തുവാൻ തുഞ്ചൻ ദിനാഘോഷ പരിപാടികൾ ഉപകരിക്കുമാറാകണം. പണ്ട് തുഞ്ചത്താചാര്യൻ മുഴക്കിയ സമരഭേരിയുടെ ധ്വനികൾ ഈ പരിപാടികളിൽക്കൂടി ഇന്നത്തെ സമുദായാന്തരീക്ഷത്തിൽ മാറ്റൊലി കൊള്ളട്ടെ! കേരളം, ഭാരതത്തിൻെറ അഭിമാനക്കൊടിയുയർത്തിപ്പറപ്പിക്കുന്ന രംഗമണ്ഡപമായിത്തീരട്ടെ!

പതിനാറ്

# ശ്രീരാമൻ-
# വിധിയുടെ കളിപ്പാവ

നാം രാമായണത്തെക്കുറിച്ചു ചിന്തിക്കുന്നത് മററേതെങ്കിലും സാഹിത്യകൃതിയെപ്പററി സാധാരണ ചിന്തിക്കുന്നതുപോലെയല്ല. അതിനു കാരണം നമ്മെസംബന്ധിച്ചിടത്തോളം രാമായണം ഒരു സാഹിത്യകൃതി മാത്രമല്ല. നമ്മെ നമ്മളാക്കിത്തീർത്തിട്ടുള്ള ഒരു മഹത്തായ പാരമ്പര്യത്തെ രൂപംകൊള്ളിച്ചതിൽ അത്യധികം സംഭാവനകൾ നൽകിയിട്ടുള്ള ഒരു മഹത്തായ സാംസ്കാരിക ഗ്രന്ഥമാണത്. നമ്മെയെന്നുപറയുമ്പോൾ ഭാരതീയരായ എല്ലാവരേയും എന്നാണു വിവക്ഷ. മതമോ ജാതിയോ വർഗ്ഗമോ ഭാഷയോ കൊണ്ടു ഭിന്നരായി നില്ക്കുന്ന ജനങ്ങൾക്കെല്ലാം ഈ ഭൂതകാലത്തിൻെറ ഭാരം വഹിക്കേണ്ടതായിട്ടുണ്ട്. ഇല്ലെന്നു നിഷേധിച്ചാലും ഇല്ലാതായിത്തീരാത്ത ഒരംശം ഈ ഗ്രന്ഥം വഴി എല്ലാ ഭാരതീയരിലും കലർന്നിട്ടുണ്ട്. ഇക്കാരണത്താൽ രാമായണത്തെപ്പററിയും അതിലെ പ്രധാന കഥാപാത്രങ്ങളെപ്പററിയും തികഞ്ഞ നിഷ്പക്ഷതയോടെ പഠിക്കുവാൻ ആവില്ലെന്നു തെളിയുന്നു. ഈ പരാധീനതകൾ സ്മരിച്ചുകൊണ്ടാണ് ഇവിടെ ചില സംഗതികൾ പ്രസ്താവിക്കാനൊരുങ്ങുന്നത്.

ശ്രീരാമനെ ഒരവതാരമായിക്കരുതി രാമായണത്തെ സമീപിക്കുന്ന ഒരാളിന് നഷ്ടപ്പെടുന്നതെന്തൊക്കെയെന്ന് ആ ആൾപോലും അറിയുന്നതല്ല. ശ്രീരാമൻെറ ജീവിതം നൽകുന്ന സന്ദേശം

മുക്കാൽ പങ്കും അതുകൊണ്ടുതന്നെ അയാൾക്ക് സിദ്ധിക്കാതെ പോകും. ആ കഥാപാത്രത്തെ സൃഷ്ടിച്ച ആദികവിപോലും ആവിധത്തിലല്ല ബഹുജനങ്ങൾ ശ്രീരാമനെ സമീപിക്കേണ്ടതെന്ന് കരുതിയിരുന്നുതാനും. ശ്രീരാമനിലുള്ള ഈശ്വരാംശം നമുക്കേവർക്കുമുള്ള ഈശ്വരാംശം മാത്രമാണ്. നമ്മെപ്പോലെ അഥവാ നമ്മേക്കാളേറെ പരീക്ഷണങ്ങൾക്ക് വിധേയനായിത്തീർന്ന ഒരു മനുഷ്യനെന്നനിലയിൽ പ്രതിസന്ധിഘട്ടങ്ങളെ എപ്രകാരം അദ്ദേഹം തരണംചെയ്തു എന്നുള്ളതാണ് നമുക്ക് പാഠമായി പരിണമിക്കേണ്ടത്. അതിമാനുഷനായ ഒരാൾക്ക് അനുഭവപ്പെടുന്ന വേദനകളും വിഷമിട്ടങ്ങളും അദ്ദേഹം തരണം ചെയ്യുന്നത് അമാനുഷപ്രഭാവംകൊണ്ടായിരിക്കും. എന്നാൽ അത്തരം കഴിവുകളൊന്നുമില്ലാത്ത ഒരാളിന് അങ്ങനെയുള്ള ഉദാഹരണം കിട്ടിയതുകൊണ്ട് എന്തു പാഠമാണു കിട്ടുക? എന്നാൽ സാധാരണക്കാരനായ ഒരു മനുഷ്യൻ ധീരമായി വേദനകളെ നേരിട്ട് മാതൃകകൾ കാട്ടിത്തരുമ്പോൾ നമുക്ക് ജീവിതത്തെ കൂടുതൽ ആത്മധൈര്യത്തോടെ സമീപിക്കാനൊക്കും. സാധാരണക്കാരൻ മഹാപുരുഷൻെറ പദവി സ്വന്തം പ്രവർത്തനത്താൽ നേടുന്നത് ആർക്കാണു പ്രചോദനം കൊടുക്കാത്തത്? ഒരാൾക്ക് ചെയ്യാൻ കഴിയുന്ന കാര്യങ്ങൾ മറ്റൊരാളിനും ചെയ്യാവുന്നതേയുള്ളു. അത് സാധാരണ നിയമമാണ്.

ശ്രീരാമൻെറ ജീവിതം ആദ്യംമുതൽ നാം പരിശോധിക്കുക. ശക്തിമാനായ ഒരു രാജാവിൻെറ സീമന്തപുത്രനായിട്ടാണദ്ദേഹം പിറന്നത്. അദ്ദേഹത്തിൻെറ പിറവി ആ ജീവിതത്തിലെ വേദനകളുടെ തീക്ഷ്ണത പെരുക്കിയിട്ടുള്ളതല്ലാതെ ചുരുക്കിയിട്ടില്ല. ഒരു രാജകുമാരന് അനുഭവിക്കാൻ സാധിക്കുന്ന എല്ലാ സുഖസൗകര്യങ്ങളും അദ്ദേഹത്തിനു ജനനാൽ ലഭിച്ചു; വാത്സല്യവും സ്നേഹവും സമ്പത്തും എല്ലാം. എന്നാൽ അദ്ദേഹത്തിൻെറ ജീവിതം ആരംഭം മുതൽ മുമ്പോട്ടു നീങ്ങിയത് പൂവിരിച്ച പാതയിൽക്കൂടിയല്ല. വിശ്വാമിത്രൻ രംഗത്തുവരുന്നതുവരെ ഒരു രാജകുമാരനു സിദ്ധിക്കാവുന്ന സുഖഭോഗപൂർണ്ണമായ ജീവിതം അനുഭവിക്കാൻ രാമനു കഴിഞ്ഞിട്ടുണ്ടെന്നു പറയാം. അദ്ദേഹത്തിൻെറ മാത്രമല്ല അദ്ദേഹത്തെ കേന്ദ്രമാക്കി കഴിഞ്ഞുകൂടുന്നവരുടെയെല്ലാംതന്നെ ജീവിതം ആ മഹർഷിവര്യൻെറ വരവോടെ അസ്വാസ്ഥ്യത്തിൻെറ തരംഗങ്ങൾ സൃഷ്ടി

ച്ചുതുടങ്ങി. അന്നുവരെ ആനന്ദപ്രഭമാത്രം പ്രസരിച്ചിരുന്ന ആ രാജകുടുംബത്തിൽ വേദനയുടെ നിഴലും ചെറുതായി വീശി ത്തുടങ്ങി.

ഇവിടെ ഒരു സംഗതി പ്രത്യേകിച്ച് ഓർമ്മിക്കാനുണ്ട്. മനുഷ്യജീവിതത്തിൽ അനുഭവപ്പെടുന്ന വേദനകളുടെ കാര്യം തന്നെ. ഇവയെ ആകപ്പാടെ രണ്ടുതരത്തിൽപ്പെടുത്താം. ഒന്ന്: വേദന അനുഭവിക്കുന്ന ആളിനുമാത്രം ഉത്തരവാദിത്വമുള്ള കാര ണത്താൽ ഉണ്ടാകുന്നവ. രണ്ട്: അയാളുടെ അറിവിന്റെ പരിധി യിൽപ്പെടാത്ത, അയാൾക്ക് പങ്കൊന്നുമില്ലാത്ത കാരണങ്ങളാൽ ഉണ്ടാകുന്ന വേദനകൾ. ഇതിൽ രണ്ടാമത്തേത് അനുഭവിക്കാനിട വരുന്നതെന്തുകൊണ്ടെന്നു ചോദിച്ചാൽ മനുഷ്യബുദ്ധിക്കോ ഹൃദയത്തിനോ മറുപടിയൊന്നും പറയാനുണ്ടാകുകയില്ല. വിധി യെന്നും, ദൈവനിശ്ചയമെന്നും, കർമ്മഫലമെന്നും മററുമുള്ള വാക്കുകൾ മാത്രമാണ് അതിനുള്ള വിശദീകരണം. മനുഷ്യരുടെ അറിവിനതീതമായി പ്രവർത്തിക്കുന്ന ഏതോ അദൃശ്യശക്തി യുടെ ചരടുവലിമൂലം, ജീവിതനാടകത്തിൽ ആരും ആഗ്രഹി ക്കാത്തതും പ്രതീക്ഷിക്കാത്തതും പലതും സംഭവിക്കുന്നു. ഇവി ടെ മനുഷ്യൻ നിരാധാരനാണ്. അശക്തനാണ്. അവൻ വിധി യുടെ ഒരു വെറും കളിപ്പാവമാത്രം. ആരുടേയോ വിനോദത്തി നുവേണ്ടി അരങ്ങത്തുവരികയും നിശ്ചിതമായ കാര്യങ്ങൾ നിറ വേററുകയും നിഷ്ക്രമിക്കുകയും ചെയ്യുന്ന കളിപ്പാവ! അവ സാനം മിച്ചംവരുന്നതും ഒരുകൈ കണ്ണീരുമാത്രം.

നമുക്ക് ശ്രീരാമന്റെ ജീവിതം ഇനി തുടർന്നു പരിശോധി ക്കാം. സീതാസ്വയംവരത്തിനുശേഷം ഏതാണ്ടു പതിനാലുകൊ ല്ലം ആർക്കും അധികമൊന്നും കണ്ണീരൊഴുക്കാൻ ഇടയാകാത്തതര ത്തിൽ ആ ജീവിതം കഴിഞ്ഞു. എന്നാൽ അവിരാമമായ വേദന യുടെ ആരംഭം രാമനെ യുവരാജാവായി അഭിഷേകം ചെയ്യുന്നതി നുള്ള തീരുമാനം എടുത്തതോടുകൂടി സംഭവിക്കുകയായി. ആരും പ്രതീക്ഷിക്കാത്ത സംഭവങ്ങൾ ഒന്നിനുപുറകേ ഒന്നായി ആവിർ ഭവിക്കുകയാണ്. രാമൻ ഒരുകാലത്തും ആഗ്രഹിച്ചിട്ടില്ല, അക്കാ ലത്ത് യുവരാജാവായി വാഴണമെന്ന്. അദ്ദേഹത്തിന്റെ ആഗ്ര ഹം ആരും അന്വേഷിച്ചതുമില്ല. പട്ടാഭിഷേകത്തിനുള്ള ഒരുക്ക ങ്ങൾ തിരുതകൃതിയായി നടന്നുതുടങ്ങുമ്പോൾ ഒരഗ്നിപർവ്വതം

ഇരമ്പിപ്പൊട്ടി. ആനന്ദത്തിൻെറ ചെങ്കൊടി ഉയർത്തിക്കെട്ടാനൊരുക്കിയ ധ്വജത്തിൽ അടുത്ത നിമിഷത്തിൽ വേദനയുടെ കരിങ്കൊടിയാണ് പാറിക്കളിക്കാനിടവന്നത്. അതോടെ എത്ര ജീവിതങ്ങളാണ് ഉലഞ്ഞുതളർന്നത്! തകർന്നു തരിപ്പണമായത്! ഇതെന്തുകൊണ്ടു നടന്നു? വിധിയുടെ പ്രതീകങ്ങളായി മന്ഥരയേയും കൈകേയിയേയും ചൂണ്ടിക്കാണിക്കാം. പക്ഷെ അതുകൊണ്ട് അതിനൊരു വിശദീകരണം കിട്ടുന്നില്ല. ശാപഫലത്താലാണ് ദശരഥന് ഇതൊക്കെ അനുഭവിക്കാനിടവന്നതെന്നു വിശ്വസിച്ചാൽപോലും മററുള്ളവരുടെ വേദനയുടെ വിശദീകരണം എവിടെയാണു കണ്ടെത്തുക? സിംഹാസനമൊരുക്കിയിട്ടിരിക്കുന്ന മണ്ഡപത്തിൽനിന്ന് വിധിയുടെ വികൃതഹസ്തം എന്തുകൊണ്ടാണ് കല്ലും മുള്ളും നിറഞ്ഞ ഭീകരമായ വനാന്തരത്തിലേക്ക് പിടിച്ചുതള്ളിവിട്ടത്? എത്രയെത്ര ജീവിതങ്ങളാണ് അതുകൊണ്ട് കണ്ണീർക്കയത്തിൽ നിപതിച്ചത്! സിംഹാസനാരൂഢനാകാൻ സാധിക്കാത്തതിൽ തെല്ലുപോലും ശോകം രാമനുണ്ടായില്ല. എന്നാൽ എത്ര തീവ്രമായ ദുഃഖമാണ് ആ സംഭവത്തോടെ അദ്ദേഹത്തിനും അനുഭവിക്കാനിടവന്നത്! നിർദ്ദോഷിയായ കൗസല്യയുടെ കഥയോ? ഭരതന് പൂവിരിച്ച പാത, സിംഹാസനത്തിലേക്ക് ഒരുക്കിയിട്ടുകൊണ്ട് കാത്തിരിക്കുന്ന കൈകേയിയുടെ വേദനയോ? സകലതും രാമൻെറ അസാന്നിദ്ധ്യത്തിൽ നിസ്സാരമെന്നു വിധിച്ചുകൊണ്ട് തനിക്കുവേണ്ടിയും തൻെറ മാതാവിനുവേണ്ടിയും വിങ്ങിപ്പൊട്ടുന്ന ഭരതൻെറ സ്ഥിതിയോ? ഇങ്ങനെ ഓരോരുത്തരേയും എടുത്തുനോക്കുക! ഇവിടെക്കാണുന്നത് വിധിയുടെ ചരടുപിടിത്തത്താൽ തീവ്രമായ ദുഃഖം അനുഭവിക്കുന്ന കുറെ നിസ്സഹായരായ മനുഷ്യാത്മാക്കളെയല്ലേ? എല്ലാം സഹിക്കയല്ലാതെ അവർക്ക് എന്തു ചെയ്യാനൊക്കും?

ഭ്രാന്തുപിടിച്ച മനുഷ്യജീവിതച്ചുഴിയിൽനിന്ന് അകന്നുമാറി ആരണ്യത്തിൽ കഴിഞ്ഞുകൂടുന്ന രാമനെ പിന്നെയും വിധി ഒരു നിഴലുപോലെ പിൻതുടരുകയല്ലേ ചെയ്യുന്നത്? പ്രാണനു തുല്യം സ്നേഹിച്ചിരുന്ന പിതാവിൻെറ മരണവൃത്താന്തമാണ് നാട്ടിൽനിന്ന് അദ്ദേഹത്തിനു ലഭിക്കുന്ന ആദ്യത്തെ സമ്മാനം. സഹോദരനെ സാന്ത്വനപ്പെടുത്തി തിരിച്ചയയ്ക്കാൻ സാധിച്ചെങ്കിലും ഹൃദയത്തിൽ ഊറിനിന്ന കണ്ണീരിൽ ഒരു തുള്ളിപോലും

കുറവു വന്നില്ല. ഹൃദയത്തിൻെറ ദൃഢതയും ബാഹുക്കളുടെ ശക്തിയുമല്ലാതെ മററൊന്നും ആ കാനനത്തിൽ അവർക്ക് തുണ യായിട്ടില്ല. പ്രകൃതിസൗന്ദര്യം ലോഭമില്ലാതെ ആസ്വദിക്കുവാനും, അതുല്യപ്രഭാവരായ ഋഷിമാരുമായി സമ്പർക്കത്തിലെത്താനും, അവസരം അന്നു സിദ്ധിച്ചു. തനിക്കുവേണ്ടി ജീവിതം കാഴ്ച വെച്ചിട്ടുള്ള സഹോദരനും പത്നിയുമൊത്തുള്ള ജീവിതം അങ്ങനെ ഏതാണ്ട് പത്തുകൊല്ലം തുടരുന്നു. സമാധാനജീവിത ത്തിൻെറ തെളിച്ചം ആ ജീവിതത്തിലേക്കു കടന്നുവരുവാൻ തുട ങ്ങിയിരിക്കുന്നു. എന്നാൽ അതെല്ലാം ഞൊടിയിടയിൽ തകരുക യാണുണ്ടാകുന്നത്.

രാമൻ ഏററവും അധികം ഒട്ടിനിന്നിട്ടുള്ളത് രണ്ടുപേരോടാ ണ്—ദശരഥനോടും സീതയോടും. അത് കർത്തവ്യബോധംകൊ ണ്ടുള്ള അടുപ്പവുമാണ്. പിതാവിൽനിന്ന് അദ്ദേഹം പിരിഞ്ഞ തെങ്ങനെയെന്ന് നാം കണ്ടുകഴിഞ്ഞു. ആ ബന്ധത്തെ തകർത്ത് വിധി സന്തോഷിച്ചുകഴിഞ്ഞു. ഇനിയുള്ളത് സീതയുമായുള്ള അടുപ്പം ഇല്ലായ്മ ചെയ്യുകയാണ്. വാസ്തവത്തിൽ രാമൻെറ ജീവിതത്തിലെ ഏററവും വലിയ പരീക്ഷണഘട്ടങ്ങൾ ഇവ രണ്ടു മാണ്. പിതാവിനെ പിരിയുകയെന്നാൽ പിതാവിൽക്കൂടി തനിക്കു സിദ്ധിക്കേണ്ട പാരമ്പര്യസ്വത്ത്—സാമ്രാജ്യം—ഉപേ ക്ഷിക്കുകയെന്നതാണ്. പിതാവ് രാമനെ സംബന്ധിച്ചിടത്തോ ളം രാജാധികാരത്തിൻെറ പ്രതീകമാണ്. രാമന് നീതിശാസ്ത്ര പ്രകാരം അവകാശപ്പെട്ട രാജാധികാരത്തിൻെറ പ്രതീകം. അത് രാമൻെറ പൊതുജീവിതവുമാണ്. ദശരഥൻ പൊതുജീവിതത്തി ൻെറ പ്രതീകമാണെന്നു കണക്കാക്കിയാൽ സീത കുടുംബജീവിത ത്തിൻെറ പ്രതിനിധിയാണെന്നു കാണാൻ വിഷമമില്ല. ഒരു വ്യ ക്തിക്ക് ഇതുരണ്ടും കൂടാതെ ജീവിതമില്ല. പൊതുജീവിതവും കുടുംബജീവിതവും ഇല്ലാത്ത മനുഷ്യരാരുണ്ട്? ഇതിൽ രാമന് ആദ്യത്തേത് അങ്ങേയററം വേദനയരുളുന്ന ഒന്നായി പരിണമിച്ചു കഴിഞ്ഞു. അതു തകർത്തത് വിധിയല്ലാതെ മററാരുമല്ല. രാമന് മനസാ വാചാ കർമ്മണാ ആ സംഭവങ്ങൾ രൂപംകൊണ്ടതിൽ ഉത്തര വാദിത്വമില്ല.

കുടുംബജീവിതത്തെ തകർക്കാൻ വിധി ശൂർപ്പണഖയെയാ ണ് ഉപകരണമാക്കിയത്. എന്നാൽ അതിൽ വിധിയും അതിൻെറ ഉപകരണവും പരാജയപ്പെട്ടു പിന്മാറേണ്ടതായിവന്നു. രാമൻെറ

ജീവിതത്തിൽ പ്രലോഭനങ്ങൾക്ക് സ്ഥാനമൊട്ടുമില്ലെന്ന് ശൂർപ്പണഖയുടെ പരീക്ഷണം പ്രഖ്യാപിച്ചു. രാമനെയും സീതയെയും തമ്മിൽ വേർപെടുത്തുവാൻ, അങ്ങനെ രാമന്റെ ജീവിതത്തിൽ വിഷം കലക്കുവാൻ വിഷമമെന്നു തെളിഞ്ഞപ്പോൾ അവരെ ബലാൽ പിടിച്ചകററുകയേ വഴിയുള്ളെന്നു വിധി കണ്ടു. ഇതാണല്ലോ രാവണൻമൂലം വിധി ചെയ്തതും. കാട്ടുചെടികളോടും പക്ഷികളോടും കാട്ടാറിനോടും കരളുപൊട്ടിക്കരഞ്ഞുകൊണ്ട് സീതയുടെ വിവരംതേടി അലഞ്ഞുതിരിയുന്ന രാമന്റെ ചിത്രത്തെപ്പോലെ, വിധിയുടെ വിനോദത്തിന് വിധേയനായ ഒരു വ്യക്തിയുടെ ചിത്രം എവിടെ കാണാനുണ്ട്? ഇതിനുമുമ്പു നടന്ന സംഭവങ്ങളൊന്നും രാമന്റെ ഹൃദയത്തിന്റെ സമതുലനാവസ്ഥയ്ക്ക് കോട്ടം വരുത്തിയിട്ടില്ല. സീതയെ ധർമ്മം രക്ഷിച്ചില്ല. ദൈവങ്ങളാരും അവരുടെ സഹായത്തിനെത്തിയില്ല. ഈ ലോകം തന്നെ നശിപ്പിക്കുന്നതുകൊണ്ടെന്താണു തെററ്? തന്നെപ്പോലെ നിർഭാഗ്യവാൻ ആരുണ്ട്? താൻ അഗ്നിയിൽ വീണാൽ തന്റെ പാപഭാരത്താൽ അത് അണഞ്ഞുപോകും. സാഗരത്തിലിറങ്ങിയാൽ അതു വററിപ്പോകും. ഇങ്ങനെ വിലപിച്ചുകൊണ്ട് നടക്കുന്നത് ആരാണെന്നോ? സത്യത്തിനും ധർമ്മത്തിനുംവേണ്ടി ഒരു രാജസിംഹാസനം പരിത്യജിച്ചിട്ട് കാനനജീവിതം സ്വയമേവ സ്വീകരിച്ച ഒരു മഹാൻ!

ഈ പശ്ചാത്തലത്തിൽവേണം സുഗ്രീവസഖ്യത്തേയും ബാലിവധത്തേയും നാം കാണാൻ. ധർമ്മത്തെയും സത്യത്തെയും പരിരക്ഷിക്കുവാനായി വനവാസംപോലും നിസ്സാരമായിക്കരുതിയ അദ്ദേഹത്തിന് സീതയെ വീണ്ടെടുക്കുന്നതിന് ഒരു മിത്രത്തിന്റെ സഹായം സിദ്ധിക്കുമെന്നു തോന്നിയപ്പോൾ, മററുതരത്തിൽ ന്യായീകരിക്കാനാവാത്ത ഒരു കൊലപാതകം പോലും ചെയ്യാൻ വൈമുഖ്യമുണ്ടായില്ല. ഒരുപക്ഷേ സീതാവിരഹത്താൽ കലങ്ങിമറിഞ്ഞ് കോളുകൊണ്ടു നിന്നിരുന്ന മനസ്സല്ലായിരുന്നു എങ്കിൽ, ശാന്തമായി ചിന്തിച്ച് ഒരു തീരുമാനമെടുക്കാൻ കഴിയുന്ന ചുററുപാടുണ്ടായിരുന്നെങ്കിൽ, ബാലിവധമെന്നൊരു തെററ് രാമൻ ചെയ്യുമായിരുന്നില്ല. വിധിയുടെ കളിപ്പാവയായി വേദനവിഴുങ്ങിക്കഴിയുന്ന വേളകളിൽപ്പോലും ധർമ്മബോധം വിടാതിരുന്ന അദ്ദേഹത്തിന്, സീതാനഷ്ടത്തിൽ അതു പുലർത്തുവാൻ കഴിയാതെവന്നെങ്കിൽ കുററംപറയേണ്ടതില്ല. സീത

യുടെ വേർപാടുകൊണ്ടുണ്ടായ വേദനയുടെ തീവ്രത അതു തെളിയിക്കുന്നതേയുള്ളു.

വാനരമിത്രങ്ങളുടെ സഹായത്താൽ സീത എവിടെയുണ്ടെന്നു വെളിപ്പെട്ടപ്പോഠം ആശ്വാസത്തേക്കാളേറെ അസഹനീയതയാണ് അനുഭവപ്പെടുന്നത്. തന്നെയും തന്നെ ആത്മപ്രേയസിയെയും തമ്മിൽ ഒരു മഹാസമുദ്രമാണ് വേർപെടുത്തുന്നത്. അവിടെ ആ കടൽക്കരയിൽ നിരാശയുടെ പ്രതീകങ്ങളെപ്പോലെ ആ സഹോദരന്മാർ നിൽക്കുകയാണ്. ചക്രവാളത്തിനപ്പുറത്തേക്ക് നോട്ടമുറപ്പിച്ചുകൊണ്ട്, താഴെ അനവരതം ഇരമ്പിയടിക്കുന്ന സാഗരത്തേക്കാഠം ക്ഷോഭിച്ചു നിൽക്കുന്ന ഒരു ഹൃദയവുമായി,നിരാശയുടെ നിഴൽ വീശി നിഷ്പ്രഭമായിത്തീർത്ത വദനത്തോടെ, സായംസന്ധ്യയിൽ ആ കടൽക്കരയിൽ നിൽക്കുന്ന നിസ്സഹായനായ ശ്രീരാമന്റെ ചിത്രം മനസ്സിലൊന്നു സങ്കൽപിക്കുക, അദ്ദേഹത്തിന്റെ മുമ്പിൽ ഉള്ള പ്രതിബന്ധങ്ങളുടെ ഭീമസ്വഭാവം ഊഹിക്കുക. അതുകണ്ട് നിസ്സാരനായ ഒരു അണ്ണാൻകുഞ്ഞുപോലും അനുകമ്പാർദ്രനായിത്തീർന്നുപോയി! ഇങ്ങനെ ഒരു പതനത്തിൽ ഒരാളിനെ കൊണ്ടുചെന്നു നിർത്തുവാൻ വിധിയെന്ന നിർദ്ദയനല്ലാതെ ആർക്കുകഴിയും?

സീതയെ വീണ്ടെടുത്തതുകൊണ്ട് അദ്ദേഹത്തിന്റെ വേദന ഒടുങ്ങിയോ? അദ്ദേഹത്തിന്റെ കുടുംബസൗഭാഗ്യം ഉദയം ചെയ്തോ? വിധി അദ്ദേഹത്തെ വെറുതെവിടാൻ തയ്യാറായോ? ഭർത്താവിനെയൊഴിച്ച് അന്യനെ മനസ്സിൽ ചിന്തിക്കപോലും ചെയ്തിട്ടില്ലാത്ത നിത്യശുദ്ധയായ സീതയെ അഗ്നിശുദ്ധിവരുത്തി സ്വീകരിച്ചശേഷം അയോദ്ധ്യയിലെത്തി. അവിടെ സുഖത്തിന്റെ മാധുര്യം എന്തെന്നറിയാൻ ആർക്കും സാധിച്ചില്ല. സീതയോട് നിജസ്ഥിതി പറയാതെ ഘോരവിപിനത്തിൽ നിരുത്തരവാദപരമായ ആരുടേയോ സംശയത്തെ ആസ്പദമാക്കി നിഷ്കാസനംചെയ്തു. ബാല്യംമുതൽ സന്തതസഹചാരിയായ സ്വന്തം സഹോദരനെ, സുഖത്തിലും ദുഃഖത്തിലും ഒരുപോലെ പങ്കാളിയായിനിന്നിരുന്ന ലക്ഷ്മണനെ ആട്ടിയോടിക്കുന്നു. അത് വധത്തിനു തുല്യമാണല്ലോ. തനിക്കും തനിക്കു വേണ്ടപ്പെട്ടവർക്കും ഒടുങ്ങാത്ത വേദനമാത്രം പകരംകൊടുത്തിട്ടുള്ള രാമൻ ഇനി ജീവിച്ചിരുന്നിട്ടെന്തുഫലം? വിധിയുടെ കളിപ്പാവ

യെപ്പോലെ അതെല്ലാം ഒരെതിരുമുരിയാടാതെ നടത്തിയ അദ്ദേഹം സരയൂനദിയിൽ തൻെറ ബാക്കി ജീവിതം അർപ്പിച്ചു! ഈ വേദനകളിൽ നിന്നൊരു മോചനം സരയൂനദി അദ്ദേഹത്തിനു നൽകി.

സത്യധർമ്മാദികൾ പരിരക്ഷിച്ചു നിലനിർത്താൻവേണ്ടി തീവ്രവേദനയുടെ ചൂളയിൽക്കിടന്ന് സകലതും സഹിച്ച ഈ മഹാപുരുഷൻെറ ജീവിതത്തിൻെറ ലാഭനഷ്ടക്കണക്കെടുക്കുവാൻ തുനിയുന്ന ഒരാളിന് ഒടുവിൽക്കിട്ടുന്നതെന്താണ്? ഭാരതീയരെല്ലാം ആഭികാമ്യമായ മാതൃകകളായി ഉയർത്തിപ്പിടിക്കുന്ന മഹാപുരുഷന്മാരുടെയെല്ലാം—രാമായണത്തിലെയായാലും മഹാഭാരതത്തിലെയായാലും—ജീവിതം തികഞ്ഞ ദുരന്തനാടകങ്ങളല്ലേ? നിത്യജീവിതത്തിൻെറ പ്രതിഫലന മാതൃകകളാണ് ഇവരുടെ ജീവിതമെങ്കിൽ അതൊക്കെ പഠിപ്പിക്കുന്നത് ഒരേ ഒരു പരമാർത്ഥമാണ്—ജീവിതം വിധിയുടെ കേളീരംഗം മാത്രം! വിധി നിശ്ചയിച്ചിട്ടുള്ളതിൽ നിന്ന് അവനവൻെറ ജീവിതത്തെ അണുപോലും വ്യതിചലിപ്പിക്കാൻ ആർക്കും ആവുന്നതല്ല. വിധിച്ചിട്ടുള്ളതെല്ലാം അനുഭവിക്കുക. ശ്രീരാമൻെറയും ലക്ഷ്മണൻെറയും സീതയുടെയും അതുപോലെ രാമായണത്തിലെ ഓരോ കഥാപാത്രങ്ങളുടെയും ജീവിതം മാത്രമല്ല അർജ്ജുനൻെറയും കർണ്ണൻെറയും കൃഷ്ണൻെറയും കുന്തിയുടെയും പാഞ്ചാലിയുടെയും അതുപോലെ ഓരോ കഥാപാത്രങ്ങളുടെയും ജീവിതം ഇതുതന്നെയല്ലേ നമ്മോടു വിളിച്ചുപറയുന്നത്? അൽഭുതവിക്രമനായിരുന്ന അർജ്ജുനൻെറ ഗീതോപദേശം ശ്രീകൃഷ്ണൻെറ അധരത്തിൽനിന്ന് നേരേ സ്വീകരിച്ച അർജ്ജുനൻെറ അന്ത്യം എങ്ങനെ? ഗീതോപദേശം ചെയ്ത ശ്രീകൃഷ്ണൻെറ മാത്രമല്ല അദ്ദേഹത്തിൻെറ അനന്തരതലമുറകളുടെ ഗതിയെന്ത്? ആലോചിക്കുക, ഈ ജീവിതത്തിൽ വിധിയിൽ നിന്നു മോചനം നേടാൻ ഒരു മാർഗ്ഗവുമില്ല. വരുന്നതൊക്കെ അനുഭവിക്കയല്ലാതെ അങ്ങിനെ വരാതിരിക്കുന്നതിന് എന്തെങ്കിലും ചെയ്യുവാൻ മനുഷ്യന് ഒരു കഴിവുമില്ല. വിധിയുടെ ഒഴുക്കിലും ഓളത്തിലും പെട്ട് നീങ്ങിക്കൊണ്ടിരിക്കുന്ന ജീവിതങ്ങളിൽ ചിലതൊക്കെ കരയ്ക്കടുത്തെന്നും മററു ചിലത് മുങ്ങിമാഞ്ഞെന്നുംവരും. ജന്മജന്മാന്തരങ്ങളിൽ ചെയ്ത കർമ്മങ്ങളുടെ ഫലമാണ് ഒരോരുത്തനും അനുഭവിക്കുന്ന

തെന്നു വിശ്വസിച്ചാൽ ആകപ്പാടെ കലങ്ങിമറിഞ്ഞ് കല്ലിലും പാറക്കെട്ടുകളിലും തല്ലിത്തകർന്ന് കുത്തിപ്പാഞ്ഞുകൊണ്ടിരിക്കുന്ന ജീവിതനദിയെ നമുക്കു കൂടുതൽ കലക്കാതിരിക്കാൻ കരുതാനൊക്കും. അങ്ങിനെയായാൽ ജീവിതനദിയിൽ ഇന്നു കലർന്നിട്ടുള്ള മണ്ണും പൊടിയും അടിഞ്ഞുതാണ് എന്നെങ്കിലും അത് തെളിഞ്ഞു ശുദ്ധമായിത്തീർന്നേക്കാം. അത് കലക്കിക്കൊണ്ടേയിരുന്നാൽ അങ്ങനെ തെളിയുന്നതിനുള്ള ഒരവസരം സംജാതമാകാൻ കാലം ദീർഘിച്ചുകൊണ്ടേയിരിക്കും, വിധി അതിനെങ്കിലും നമ്മെ അനുവദിക്കുകയില്ലേ?

പതിനേഴ്

# രാജാജിയോടൊത്ത് അല്പസമയം

തങ്ങൾ ജീവിച്ചിരുന്ന കാലഘട്ടത്തിന്റെ ചരിത്രത്തിൽ, സ്വന്തം വ്യക്തിമുദ്ര പതിപ്പിച്ചിട്ടുള്ള ചില മഹാന്മാരുമായി പരിചയപ്പെടാനും അല്പസമയമെങ്കിലും അവരുമൊത്തു ചെലവഴിക്കുവാനും സാധിക്കുകയെന്നത്, ആരുടെ ജീവിതത്തിലേയും അവിസ്മരണീയമായ അനുഭവമായിരിക്കുമല്ലോ. ചരിത്രപുരുഷന്മാരായ ഈ വ്യക്തികളെക്കുറിച്ചു പില്ക്കാലത്തു ചിന്തിക്കുമ്പോൾ, ഈ സ്മരണകൾ ഉളവാക്കുവാനിടയുള്ള വെളിച്ചമാണ്, കൂടുതലായും മനസ്സിൽ സന്തോഷത്തിന്റെ പ്രകാശം പരത്താറുള്ളത്. ഈവിധത്തിലുള്ള വ്യക്തിപരമായ സമ്പർക്കം, അതു സ്ഥാപിക്കുന്ന വ്യക്തിയെ സംബന്ധിച്ചിടത്തോളം ചരിത്രത്തിനു പുതിയ മാനങ്ങൾ കൈവരുത്തുകയും ചെയ്യും. ഇതില്ലാതിരിക്കുമ്പോൾ ചരിത്രം തികച്ചും വസ്തുനിഷ്ഠമായ ഒരു വസ്തുത മാത്രമായിരിക്കും. അതിലെ കഥാപാത്രങ്ങൾ നാഴികക്കല്ലെന്നവണ്ണം ദൃഢമായി സ്ഥിതിചെയ്യുന്ന സ്മാരകശിലകളും. വൈകാരികമായ വേലിയേററം അവയ്ക്കു വരുത്തുവാൻ വിഷമമത്രേ. ചരിത്രം മാനുഷികഭാവങ്ങളില്ലാത്ത വാസ്തവ കഥാകഥനമായി അവശേഷിക്കും. എന്നാൽ, അത്യന്തം ലോലമായിട്ടുള്ളതാണെങ്കിൽകൂടി, വ്യക്തിപരമായ സമ്പർക്കം പുലർത്തുവാൻ കഴിഞ്ഞിട്ടുണ്ടെങ്കിൽ ചരിത്രപുരുഷനെന്ന

വ്യക്തിയുടെ മഹൽസന്നിധിയിൽ, അയാരംക്കു തികച്ചും വ്യത്യസ്തമായ പരിവേഷമണിഞ്ഞു നിൽക്കുവാനുള്ള സംഗതിയുണ്ടാക്കുന്നതാണ്. അതിൻെറ സ്മരണകരം അനന്യലഭ്യമായ അനുഭൂതികളരുളി ഹൃദയത്തിൽ ഉണരുകയും ചെയ്യും.

ആധുനിക ഭാരതത്തിൻെറ ചരിത്രത്തിൽ, മഹോന്നതമായ സ്ഥാനം പിടിച്ചുപററിയ ധിഷണശാലികളിൽ പ്രമുഖനാണല്ലോ ചക്രവർത്തി രാജഗോപാലാചാരി ദക്ഷിണഭാരതത്തിൽ പിറന്നിട്ടുള്ള അപൂർവം നേതാക്കന്മാർക്കു മാത്രമേ, അദ്ദേഹത്തേപ്പോലെ അഖിലഭാരത പ്രശസ്തിയും അംഗീകാരവും സിദ്ധിച്ചിട്ടുള്ളു. അതിനുള്ള അടിസ്ഥാനമെന്തെന്നോ, അതുനേടുന്നതിനു സാധിച്ച സുദീർഘമായ സേവനപാരമ്പര്യമെന്തെന്നോ ഇവിടെ വിശദീകരിക്കേണ്ട ആവശ്യമില്ല. അവ അത്രത്തോളം എല്ലാവർക്കും അറിവുള്ള വസ്തുതകളത്രേ. അവയെക്കാളുപരി പ്രസക്തമായ വസ്തുതകരം, എന്നെ സംബന്ധിച്ചിടത്തോളം, അദ്ദേഹത്തെ അഭിമുഖമായി സന്ധിക്കുവാനുണ്ടായ സന്ദർഭങ്ങളും, അവ നല്കിയ അനുഭവങ്ങളുമാണ്. അവ മാത്രമാണ് എൻെറ ഹൃദയത്തിൻേറതുമാത്രമായസമ്പത്ത്.

മദിരാശിയിലെ ആകാശവാണിയിൽ സേവനമനുഷ്ഠിക്കുമ്പോരം, 1960-ലാണ് ഞാൻ അദ്ദേഹത്തെ ആദ്യമായി സന്ദർശിച്ചത്. അതിനുമുൻപു കേട്ടും വായിച്ചും മനസ്സിലാക്കിയിട്ടുണ്ട്. എന്നാൽ, മുഖത്തോടുമുഖം കാണുവാനിടയായത് അന്നാദ്യമായിട്ടായിരുന്നു. അത്യന്തം ഭയചകിതമായ ഹൃദയത്തോടെയാണന്നു രാജാജിയെ സമീപിച്ചതും. ആ മഹാപ്രതിഭാശാലിയെ, ചരിത്രപുരുഷനെ, ഏതുവിധത്തിൽ നേരിടും? കണ്ടുമുട്ടുമ്പോരം എങ്ങനെയാണു സംഭാഷണം തുടങ്ങുക? അദ്ദേഹത്തോടെന്താണ് ആദ്യം ചോദിക്കുക? എന്നോടെന്തായിരിക്കും പറയുക? അദ്ദേഹത്തിനു തൃപ്തിയുണ്ടാക്കുന്ന മറുപടികരം പറയുവാൻ കഴിവുണ്ടാകുമോ?— ഇങ്ങനെ നിരവധി ചഞ്ചലപ്പെടുത്തുന്ന ചിന്തകരം മനസ്സിനെ മഥിച്ചുകൊണ്ടിരുന്നു. നേരിൽ കാണുന്നതിനുള്ള അനുമതിതേടിയപ്പോരം തുടങ്ങി ഈ ചഞ്ചലത. അവസാനം അനുവദിച്ചു എന്നറിഞ്ഞപ്പോരം അത് അത്യുഗ്രമായി വളർന്നു. സമാഹരിക്കാവുന്നത്ര ആത്മധൈര്യം സംഭരിച്ചു... സ്വരൂപിക്കുവാൻ ശ്രമിച്ചു.

എങ്കിലും ആ സന്നിധിയിലെത്തുമ്പോഠം ധൈര്യം അസ്തമിച്ച്, അല്പസമയത്തിനുള്ളിൽ നിഷ്ക്രമിക്കേണ്ടിവരുമോ? ഞാൻ ഭയപ്പെട്ടു.

മദിരാശിയിലെ ത്യാഗരാജനഗറിലുള്ള രാജാജിയുടെ വീട്. അസാധാരണത്ത്വമൊന്നും അവകാശപ്പെടാനില്ലാത്ത ഒരു സാധാരണ വസതി.

ഗേററ് തുറന്ന് അകത്തേക്കു കയറിച്ചെന്നു.

വീട്ടിനകത്തുനിന്നുവന്ന ഒരാഠം എന്നെ സ്വീകരണമുറിയിലേക്ക് ആനയിച്ചു.

അലങ്കാരമൊന്നുമില്ലാത്ത മുറി. ഉപയോഗത്തിനുതകുന്ന ചില ഉപകരണങ്ങഠം മാത്രമേ അവിടെയുള്ളു. ആർഭാടം വിളിച്ചുകാണിക്കുന്ന ഊക്കൻ എണ്ണച്ഛായാചിത്രങ്ങളോ, എന്തിന് ഛായാചിത്രങ്ങളോപോലും ഭിത്തികളിൽ തൂക്കിയിട്ടില്ല.

പ്രതീക്ഷാനിർഭരമായിരുന്നു മനസ്സ്. എൻെറ ഹൃദയമിടിപ്പുകഠം എനിക്കുതന്നെ ദുസ്സഹമായി തോന്നി. സ്വീകരണമുറിയിലെ ശൂന്യത അതിൻെറ ആക്കംകൂട്ടി. അവിടെ ഛായാചിത്രങ്ങളോ എന്തിനുവല്ല അലങ്കാരക്കോപ്പുകളോ ഉണ്ടായിരുന്നെങ്കിൽ എന്നു ഞാൻ ആശിച്ചു. അവയെ ചുററിപ്പററി മനസ്സു പാറിനടക്കുമായിരുന്നു. അവയെ വട്ടമിട്ടു ചിന്തകഠം ചിതറിക്കൊള്ളുമായിരുന്നു. അങ്ങനെ ആകാംക്ഷയും അസന്ദിഗ്ദ്ധതയും അല്പമൊന്നു കുറയുമായിരുന്നു. ചഞ്ചലതയ്ക്ക് ഇളവുണ്ടാകുമായിരുന്നു.

....വാങ്കോ!....— അതുകേട്ടാണ് ഞാൻ ചിന്തകളിൽനിന്നുണർന്നത്. ഒരാഠം അവിടെ നില്ക്കുന്നു.

പാദുകം പുറത്തിട്ടിട്ട്, ഞാൻ അയാളെ അനുഗമിച്ചു. രാജാജി ഇരുന്നിരുന്ന മുറിയിലേക്ക്....

വന്ദിച്ചു.

ചൂരൽകെട്ടിയ ഒരു ഊക്കൻ തടിക്കസേര, ചാരുകസേര. അതിൻെറ വലിപ്പവും നീളവുമുള്ള ഇരുകൈകളുടെയിടയിൽ ഒതുങ്ങി ഉപവിഷ്ടനായിട്ടുള്ള കൃശഗാത്രൻ, രാജാജി!

വലിയ കസേരയിൽ ഇരിക്കുന്ന കൊച്ചുമനുഷ്യൻ. പൊരുത്തമില്ലാത്ത ഒരു മട്ട്....

തൂവെള്ള ഖദർകൊണ്ടു ഏങ്കോണിച്ചു തുന്നിയുണ്ടാക്കിയ കൈയില്ലാത്ത ഒരു ബനിയൻ അണിഞ്ഞിട്ടുണ്ട്. തോളിൽനിന്നു നഗ്നമായ, മെലിഞ്ഞ രണ്ടു കരങ്ങൾ അവലംബമില്ലാതെ തൂങ്ങിക്കിടക്കുകയാണെന്നു തോന്നി. മാംസം കുറവും, എല്ലു മുന്തിയും കാണപ്പെടുന്ന കൈകൾ. അയവുതോന്നുന്ന ചർമ്മത്തിൽ അവിടവിടെ എഴുന്നുനിഴലിക്കുന്ന നീലിച്ച സിരകൾ! ജരബാധിച്ചിട്ടുണ്ടെങ്കിലും രക്തപ്രസാദം ക്ഷയിച്ചിട്ടില്ലാത്ത വെളുത്ത ദേഹം....അവിടെനിന്ന് ഉയരുന്ന കഴുത്തിന്റെ മുകളിൽ വലിപ്പമുള്ള ശിരസ്സ്, മുടി നന്നേ കുറവുള്ള കരുത്തുററ ശിരസ്സ്. കൊച്ചുമുഖം. വടിവൊത്ത, വലിപ്പമുള്ള നാസിക. അതിൽ വച്ചിരിക്കുന്ന കറുത്തകണ്ണട. മുഖത്ത് ഏററവും മുഴച്ച് എടുത്തു കാണിക്കുന്നത് കണ്ണടയാണ്.

എല്ലാം അരനിമിഷത്തിൽ കണ്ടകാഴ്ചകൾ.

'സിററ്ഡൗൺ പ്ലീസ്.' ഘനഗംഭീരമായ ശബ്ദം. അത് ആജ്ഞയായിരുന്നോ? ഞാൻ ദിവാസ്വപ്നത്തിൽനിന്നുണർന്ന് അനുസരണശീലനായ കുട്ടിയെപ്പോലെ അടുത്തുകിടന്നിരുന്ന ഇരിപ്പിടത്തിൽ അമർന്നു.

ഇരുന്നത് അനുചിതമായിപ്പോയോ എന്നൊരു സംശയമുണ്ടായത് വിഭ്രാന്തി ക്ഷയിച്ചപ്പോഴാണ്. എന്റെ പരുങ്ങൽ മനസ്സിലാക്കിയിട്ടാണോ അദ്ദേഹം വീണ്ടും പറഞ്ഞത്. 'ഗുഡ്!'

അദ്ദേഹത്തിന്റെ അധരങ്ങളിൽ പുഞ്ചിരിയുടെ ഭാവം കണ്ടു.

'ആൻഡ്... സൊ?' കറുത്ത കണ്ണട എന്റെ നേർക്കു തിരിഞ്ഞിരിക്കുന്നു. സംഭാഷണം തുടങ്ങുന്നതിനുള്ള ക്ഷണമായിരുന്നു അതെന്നു തോന്നി.

'ശ്രീ പി. ശേഷാദ്രിയുടെ ഒരു സുഹൃത്താണ്'. നേരത്തെ ആലോചിച്ചുറച്ചിരുന്നതല്ല. സന്ദർഭത്തിനൊത്ത് ഉണർന്നെത്തിയതാണ് അതിന്റെ പ്രചോദനം.

കറുത്തകണ്ണടയ്ക്കപ്പുറത്ത് ഒളിഞ്ഞുനില്ക്കുന്ന ദൃഷ്ടികൾ എന്നിൽ ആഞ്ഞുതറച്ചതായി തോന്നി.

'അങ്ങയുടെ വ്യാസർ വിരുന്നി'ൻെറ തർജ്ജമ അദ്ദേഹമാണ് മലയാളത്തിൽ സംഭാവന ചെയ്തിട്ടുള്ളത്.... മനസ്സിൻെറ ചാഞ്ചല്യം അൽപം കുറഞ്ഞ്, ആത്മധൈര്യം ഉണ്ടാകുകയാണ്.

'അതേ! ശേഷാദ്രിയാണ് അതു ചെയ്തത്''....രാജാജിയുടെ മുഖം വികസിക്കുന്നതു ഞാൻ ദർശിച്ചു. സന്തോഷത്തിൻെറ ഊഷ്മളഭാവം വാക്കുകളിലുണ്ടായിരുന്നു.

'വയോധികനായ അദ്ദേഹം, എൻെറ മാന്യസുഹൃത്താണ്.' ഞാൻ പറഞ്ഞു.

'ഓ! കൊള്ളാം....' സൗമനസ്യം കളിയാടുന്ന ഭാവം മുഖത്തു തെളിഞ്ഞു.

'അങ്ങയെക്കുറിച്ചു പലതും അഭിമാനത്തോടെ എന്നോടു പറഞ്ഞിട്ടുണ്ട്. കൽക്കട്ടയിൽ അങ്ങുമൊന്നിച്ചു കഴിഞ്ഞുകൂടാനിടവന്ന ദിവസങ്ങളെപ്പററി, അങ്ങയുടെ കൃതികളെപ്പററി– അങ്ങനെ പലതും!'

'ശരിയാണ്. ഞാനന്നു ഗവർണർ ആയിരുന്നു. കുറേ ദിവസം എൻെറ അതിഥിയായി ശേഷാദ്രി താമസിച്ചിട്ടുണ്ട്.' സ്മരണ പുതുക്കുന്ന മട്ടിലാണ് അദ്ദേഹം സംസാരിച്ചത്. 'നല്ല മനുഷ്യൻ, മഹാപണ്ഡിതൻ' അല്പം നിർത്തിയശേഷം ചോദിച്ചു:

'ആ പുസ്തകം വായിച്ചിട്ടുണ്ടോ?'

'ഉണ്ട്. മലയാളവും ഇംഗ്ലീഷും വായിച്ചിട്ടുണ്ട്.' ഞാൻ അഭിമാനത്തോടെ പറഞ്ഞു.

അങ്ങനെയാണു രാജാജിയുമായി സംഭാഷണം തുടങ്ങിയത്. പിന്നെ പത്തുപതിനഞ്ചു മിനിററോളം ശേഷാദ്രിയെക്കുറിച്ചും പുസ്തകങ്ങളെക്കുറിച്ചും സൗഹൃദ സല്ലാപമാണുണ്ടായത്.

എൻെറ സഭാകമ്പം അടങ്ങി.

അഗാധനായ ഒരു പണ്ഡിതനോ, പ്രതിഭാശാലിയായ രാഷ്ട്രീയ പ്രവർത്തകനോ, കുശാഗ്രബുദ്ധിയായ നയതന്ത്രജ്ഞനോ ആയിരുന്നില്ല ആ അവസരത്തിൽ അവിടെക്കണ്ട രാജാജി. ഹൃദയം തുറന്നു സംഭാഷണം നടത്തുന്ന ചിരപരിചിതനായ ഒരു

സുഹൃത്തായിരുന്നു. രാമായണ-ഭാരതാദികളെക്കുറിച്ച് അദ്ദേഹം പ്രസ്താവിച്ച കാര്യങ്ങൾ ഇന്നും എന്റെ കാതിൽ മുഴങ്ങുന്നു. ബാലികാബാലന്മാർക്കായി അദ്ദേഹം രചിച്ചിട്ടുള്ള നിരവധി ജന്തുകഥകളുടെ കാര്യം സ്പർശിക്കുവാൻ ഞാൻ മറന്നില്ല. മലയാളത്തിലെ ബാലസാഹിത്യത്തെക്കുറിച്ചായി, അതോടെ അദ്ദേഹത്തിന്റെ അന്വേഷണം. എല്ലാം അറിയണം. ബാലികാബാലന്മാർക്കുതകുന്ന പ്രാചീന ഭാരതീയസാഹിത്യത്തിലെ മഹത്തായ കഥകളെപ്പററി എന്തെല്ലാമാണു പറഞ്ഞത്! അവ പുനരാഖ്യാനം ചെയ്തു യുവതലമുറയ്ക്കു പാകപ്പെടുത്തി നല്കിയാലുണ്ടാകാവുന്ന സൽഫലങ്ങളെ സംബന്ധിച്ച് അദ്ദേഹത്തിന് ഒട്ടും സംശയമുണ്ടായിരുന്നില്ല.

ആ അഭിമുഖസംഭാഷണം അവിസ്മരണീയമായി എന്റെ മനസ്സിൽ നിറഞ്ഞുനില്ക്കുന്നുണ്ട്.

ഏതാണ്ടു മുക്കാൽ മണിക്കൂറോളം നീണ്ടുനിന്ന സന്ദർശനം അവസാനിപ്പിക്കേണ്ട നേരമായി. അതിന് അദ്ദേഹം ഒട്ടും തിരക്കു പ്രദർശിപ്പിച്ചില്ല. എങ്കിലും, ഔചിത്യം ദീക്ഷിക്കേണ്ടതാവശ്യമാകയാൽ, മററുചില സന്ദർശകർ വന്നെത്തിക്കഴിഞ്ഞിരുന്നതിനാൽ, ഞാൻ യാത്ര പറയാൻ ഒരുങ്ങി.

'ഞാൻ വന്ന സംഗതിയെക്കുറിച്ച് ഒന്നും പറയാൻ സാധിച്ചില്ല.' ക്ഷമാപണമെന്ന നിലയിൽ സൗമ്യമായി ഞാൻ പറഞ്ഞു: 'അതിനു മറെറാരവസരം തരുമെങ്കിൽ ഞാൻ ധന്യനായി.'

അദ്ദേഹം ചിരിച്ചു: 'അതിനെന്തു വിഷമം? നാളെ വരൂ!' വരം ലഭിച്ച സന്തോഷമാണ് എനിക്കുണ്ടായത്.

'ഇതേസമയം, നാളെ!' അദ്ദേഹം ആവർത്തിച്ചു. ഞാൻ വന്ദനം പറഞ്ഞു.

അവിടേയ്ക്കുവന്ന ഞാനായിരുന്നില്ല, അവിടെനിന്നു മടങ്ങിയത്.

ആകാശവാണി മദിരാശി നിലയത്തിലെ അന്നത്തെ തലവനായിരുന്ന ശ്രീ എസ്. എൻ. മൂർത്തി, രാജാജിയുടെ ഒരു സന്ദേശം നേടുന്നതിനു ശ്രമിച്ചുനോക്കാമോ എന്നു ചോദിച്ചപ്പോൾ, സർവാത്മനാ ഞാൻ തയ്യാറായതാണ്. എന്നാൽ അതിനുള്ള പ്രതിബന്ധങ്ങളെക്കുറിച്ച് എന്നോടു പറയുവാൻ അദ്ദേഹം

മറന്നില്ല. കുറേനാളായി ആകാശവാണിയിലൂടെ, ഏന്തെങ്കിലും പറയുന്നതിനു വിസമ്മതിച്ചുകഴിയുകയായിരുന്നു രാജാജി. ഏന്തോ അഭിപ്രായവ്യത്യാസങ്ങരം കാരണമാണ് ഇതു സംഭവിച്ചത്. ഒരു പരിപാടിയിൽ രാജാജിയെ സംബന്ധിപ്പിക്കുവാൻ സാധിച്ചാൽ അതു മികച്ച നേട്ടമായിരിക്കും. അഭിമാനിക്കാവുന്ന ഒരു വിജയം. സഹകരിക്കുവാൻ സന്നദ്ധനായാൽ, പരേതനായ സർദാർ പട്ടേലിനെപ്പററിയുള്ള ഒരു വാർഷികാനുസ്മരണ പരിപാടിയിൽ, അവർ തമ്മിലുണ്ടായിരുന്ന വ്യക്തിബന്ധങ്ങളെപ്പററിയുള്ള ഒരു പ്രസ്താവനകൂടി ഉരംപ്പെടുത്താൻ സാധിക്കുന്നതായിരിക്കും. ഈ പരിപാടി ആകാശവാണിയുടെ എല്ലാ നിലയങ്ങരംക്കും ഉള്ളതാണ്. ഈ വിവരങ്ങരം സ്റ്റേഷൻ ഡയറക്ടർ എന്നോടു പറഞ്ഞപ്പോരം, എൻെറ ഭയാശങ്കകരം വർദ്ധിച്ചതേയുള്ളു. ഇതു മഹത്തായ ഒരു വെല്ലുവിളിയായിട്ടാണു തോന്നിയത്. ഞാൻ അതു സ്വീകരിച്ചു. എന്തൊക്കെ പ്രതിബന്ധങ്ങളുണ്ടെങ്കിലും ശ്രമിക്കുകതന്നെ, ഞാൻ ഉറച്ചു. പരാജയപ്പെട്ടാൽ സാരമില്ല, വിജയിച്ചാൽ ഒരു നേട്ടവും. പരിശ്രമത്തിൽ അന്തർലീനമായിട്ടുള്ള 'ത്രിൽ' ഒന്നു വേറേതന്നെയായിരിക്കും. ഒരു പക്ഷേ, എൻെറ സമീപനരീതിമൂലം, ആകാശവാണിയോടുള്ള അദ്ദേഹത്തിൻെറ നീരസം വർദ്ധിക്കുവാൻ ഇടവരുത്തിയാലോ? എൻെറ നുഴഞ്ഞുകയററം എന്തു ഫലമാണുളവാക്കുക?

ഇങ്ങനെയാണു ഞാൻ രാജാജിയെ കാണാൻ അവിടെ എത്തിയത്. ഏതായാലും ആദ്യാനുഭവം നിരാശാജനകമായി തോന്നിയില്ല. എങ്കിലും അക്കാര്യം സ്റ്റേഷൻ ഡയറക്ടറെ അറിയിച്ചില്ല.

പിറേറന്ന് യഥാസമയം തന്നെ രാജാജിയുടെ വീട്ടിലെത്തി. സന്ദർശകരുടെ തിരക്കില്ലാത്ത സമയം. അവിടെ ചെന്നപ്പോരം തന്നെ അദ്ദേഹത്തെ കാണാൻ വിഷമമുണ്ടായില്ല.

കഴിഞ്ഞ ദിവസത്തെ കാര്യങ്ങളുടെ തുടർച്ചയായിട്ടാണു സംഭാഷണം സമാരംഭിച്ചത്. ചിരപരിചിതനായ ഒരു വ്യക്തിയെപ്പോലെ അദ്ദേഹം എന്നെ സ്വീകരിച്ചു. കുറേനേരം സംസാരിച്ചു.

അദ്ദേഹം തന്നെ എന്നോട് അവസാനത്തിൽ, സന്ദർശനോദ്ദേശ്യത്തെപ്പററി ആരാഞ്ഞു.

സർദാർ പട്ടേലിനെപ്പററിയുള്ള വാർഷികാനുസ്മരണ പരിപാടിയെപ്പററി ഞാൻ സൂചിപ്പിച്ചു: 'പ്രസക്തമായ ഏതെങ്കിലും

ഒരു സ്മരണ ശബ്ദലേഖനം ചെയ്താൽ അതു ഞങ്ങൾക്കു വിലയേറിയ ഒന്നായിരിക്കും'—ഞാൻ പരുങ്ങലോടെ പറഞ്ഞു.

'പല സന്ദർഭങ്ങളിൽ ഞാൻ ഇക്കാര്യങ്ങൾ പറഞ്ഞിട്ടുണ്ടല്ലോ' രാജാജി പറഞ്ഞു.

'ഉണ്ട്. പക്ഷെ, അങ്ങയുടെ ശബ്ദത്തിൽ....'

'ഓ! നേരിട്ടു റെക്കാർഡ് ചെയ്യണം അല്ലേ?' അദ്ദേഹം ചിരിച്ചു.

ചിരി സമ്മതത്തിന്റെ പരോക്ഷമായ പ്രകടനമായിട്ടാണു ഞാൻ വ്യാഖ്യാനിച്ചത്.

'എന്നെ സംബന്ധിച്ചിടത്തോളം അങ്ങനെയൊന്നു നിർവഹിക്കുവാൻ സാധിച്ചാൽ....' ഞാൻ പൂർത്തിയാക്കിയില്ല.

അദ്ദേഹം മൗനം പൂണ്ടു, എന്തോ ആഴത്തിൽ ചിന്തിക്കുന്നതുപോലെ.

ഞാൻ ശ്വാസമടക്കി, നിമിഷങ്ങൾ എണ്ണി, നിശ്ശബ്ദനായി. കറുത്ത കണ്ണടയിലേക്കു നോട്ടമുറപ്പിച്ചു.

ആകാംക്ഷാഭരിതമായ നിമിഷങ്ങൾ ഇഴഞ്ഞുനീങ്ങി.

'ആകാം! നാളെ! സമയം ഞാൻ അറിയിക്കാം.' അദ്ദേഹം പതുക്കെ പറഞ്ഞു.

ദീർഘമായി നിശ്വസിക്കണമെന്ന് എനിക്കു തോന്നി.

'ഇവിടെ വന്നു ഞാൻ കൂട്ടിക്കൊണ്ടുപോകാം.' ഞാൻ നന്ദിപൂർവ്വം പ്രതിവചിച്ചു.

'അങ്ങനെയാകട്ടെ. പക്ഷേ, ഇവിടെനിന്നു വിവരം അറിയിക്കുമ്പോൾ വന്നാൽ മതി.'

'തീർച്ചയായും അങ്ങനെ ചെയ്യാം.' അദ്ദേഹത്തിന്റെ ഉറപ്പിൽ എനിക്കു വിശ്വാസമുണ്ടായിരുന്നു.

എന്തൊക്കെയോ ഉപചാരവാക്കുകൾ ഉരുവിട്ടശേഷം ഞാൻ യാത്ര പറഞ്ഞു മടങ്ങി.

ഓഫീസിലേക്കു പറന്നെത്തുവാൻ ആവേശമുണ്ടായിരുന്നു, സ്റ്റേഷൻ ഡയറക്ടറെ വിവരമറിയിക്കുവാൻ. എന്റെ വിജയത്തിൽ ഊററംകൊള്ളുവാൻ!

സ്റ്റേഷനിലെത്തി നേരെ ഞാൻ പോയതു ഡയറക്ടറുടെ മുറിയിലേക്കാണ്.

അറിയിച്ചു, എൻെറ വിജയത്തെക്കുറിച്ച്!

അവിശ്വസിക്കുന്ന മട്ടിൽ ഡയറക്ടർ എന്നെ തുറിച്ചു നോക്കി....

'നാളെ രാജാജി സ്റ്റുഡിയോവിൽ വരും. റെക്കാർഡ് ചെയ്യും.' ഞാൻ ഉറപ്പോടെ പറഞ്ഞു. എൻെറ വാക്കുകൾ കേട്ട് അത്ഭുതത്തോടെ അദ്ദേഹം ഇരിപ്പിടത്തിൽ പിറകോട്ടു ചാഞ്ഞിരുന്നു....

പിറേറന്ന് ഏതാണ്ടു പത്തുമണിയായപ്പോൾ ഫോണിലൂടെ, രാജാജിയുടെ വീട്ടിൽനിന്നു സന്ദേശം കിട്ടി. പതിനൊന്നു മണിയോടുകൂടി അദ്ദേഹം തയ്യാറായി വീട്ടിൽ എന്നെയും പ്രതീക്ഷിച്ച് ഇരിക്കുമെന്ന്!

കാറുമായി യഥാസമയം ഞാൻ വീട്ടിലെത്തി. ശബ്ദലേഖനം ചെയ്യാനുള്ള കാര്യങ്ങൾ രാജാജി തയ്യാറാക്കിവച്ചിരുന്നു. അദ്ദേഹത്തെ കൂട്ടിക്കൊണ്ട്, സാൻതോം കടൽക്കരയിലുള്ള ആകാശവാണിയിലെത്തി.

സ്റ്റേഷൻ ഡയറക്ടർ അദ്ദേഹത്തെ സ്വീകരിക്കുവാൻ കാത്തുനിന്നിരുന്നു. രാജാജിയെ സ്റ്റുഡിയോവിലേക്കു ഞങ്ങൾ ആനയിച്ചു. യഥാവിധി അദ്ദേഹത്തിൻെറ സ്തുത്യുപഹാരം ശബ്ദലേഖനം ചെയ്തു. കഷ്ടിച്ച് അഞ്ചു മിനിട്ടോളമുള്ള ഒരു സന്ദേശം.

എല്ലാം കഴിഞ്ഞ്, കിൽപാക്കിലുള്ള 'കല്കി' ഓഫീസിൽ അദ്ദേഹത്തെ കൊണ്ടുവിട്ടതും ഞാനായിരുന്നു. അവിടെത്തന്നെയായിരുന്നു 'സ്വരാജ്യ'യുടെ ഓഫീസും.

എൻെറ ഹൃദയം സംതൃപ്തികൊണ്ട് പൂർണ്ണമായി. നന്ദിപ്രകടനത്തിനു മതിയായ വാക്കുകൾ എനിക്കുണ്ടായിരുന്നില്ല.

രാജാജി കാറിൽനിന്നിറങ്ങി സന്തതമിത്രമായ വളഞ്ഞ വാക്കിംഗ് സ്റ്റിക്കുംകുത്തി അകത്തേക്കു നടന്നുപോകുന്നതുനോക്കി ഞാൻ നിന്നു, കൃതജ്ഞതയോടെ.

ചിത്രങ്ങളിൽ പരിചിതമായിരുന്ന, കറുത്ത കണ്ണട ധരിച്ച, ശുഭ്രമായ ഖദർ ജുബ്ബായും ദോത്തിയും അണിഞ്ഞ, പ്രായത്തിൻെറ ഭാരം വഹിക്കുന്ന, കൃശഗാത്രനായ, വന്ദ്യവയോധികനായ രാജാജി. അദ്ദേഹം പതുക്കെ നടന്നുനടന്നു പോയി.

എൻെറ മനസ്സിൽ ഇന്നും തെളിയുന്ന രാജാജിയുടെ ചിത്രം അതാണ്.

പതിനെട്ട്

# മള്ളൂർ: അവിസ്മരണീയനായ ഒരതികായൻ

സ്വപ്രയത്നംകൊണ്ടും സ്വതഃസിദ്ധമായ വാചാലതകൊണ്ടും ബുദ്ധിവൈഭവംകൊണ്ടും ഔന്നത്യം നേടിയ വ്യക്തികളെ ആദരിക്കുന്നതും, അവരെക്കുറിച്ച് സ്മരിക്കുന്നതും പുതിയ തലമുറയ്ക്ക് ശക്തിയരുളുന്നതിനും ലക്ഷ്യബോധമുളവാക്കുന്നതിനും സഹായകമാണെന്ന് തീർച്ചയാണ്. പ്രഗത്ഭനായ അഭിഭാഷകൻ, സരസനായ സാഹിതീഭക്തൻ, സാമൂഹ്യപരിവർത്തനത്തിന് പ്രേരണയരുളിയ സമൂഹസ്നേഹി സാംസ്കാരികരംഗത്ത് പ്രചോദനകേന്ദ്രമായി പ്രവർത്തിച്ച പ്രതിഭാശാലി എന്നിങ്ങനെ വിവിധനിലകളിൽ ശ്രീ മള്ളൂർ പ്രശസ്തനായിരുന്നു. എന്നാൽ ഈ നിലകളിലെല്ലാം ശ്രദ്ധേയനായി വളർന്ന ശ്രീ ഗോവിന്ദപ്പിള്ള ജനിച്ചത് ഒരു സാധാരണ നായർ തറവാട്ടിലായിരുന്നു. കോട്ടയത്ത് കോടിമതയിലുള്ള മള്ളൂർ കുടുംബത്തിൽ, കൊച്ചുപാർവ്വതിഅമ്മയുടെയും നടുമങ്ങാരു വീട്ടിൽ നീലകണ്ഠപ്പിള്ളയുടെയും സീമന്തസന്താനമായിരുന്നു അദ്ദേഹം. അക്കാലത്ത് കുടുംബം ദാരിദ്ര്യപീഡിതമായിരുന്നു. മലയാള വിദ്യാഭ്യാസത്തിനുശേഷം ഗോവിന്ദപ്പിള്ള വൈദ്യവൃത്തിയിൽ പ്രവേശിക്കണമെന്നായിരുന്നു രക്ഷിതാക്കളുടെ ആഗ്രഹം. അതിനുവേണ്ടി സംസ്കൃതംപഠിക്കുവാൻ വയസ്കര ഇല്ല

ത്തിനടുത്തുള്ള കുന്നത്തുവാരിയത്ത് പാർത്തിരുന്ന പന്തളം ശങ്കു വാരിയരുടെ അടുത്ത് ബാലനെ കാരണവർ കൊണ്ടാക്കി. ഇതിൽ അമ്മയ്ക്ക് തൃപ്തിതോന്നിയില്ല. ഇംഗ്ലീഷ് വിദ്യാഭ്യാസമാണ് ഭാവിക്ക് അഭികാമ്യമെന്ന് അവർ വിശ്വസിച്ചു. എങ്കിലും ഈ ആശയത്തോട് കാരണവർ വിമുഖതകാട്ടി ചുമതലയൊഴിഞ്ഞു. ഗോവിന്ദനെ അമ്മ സി എം എസ് കോളേജിൽ ചേർത്തു. തനിക്കുകിട്ടിയ അൽപ്പസ്വൽപ്പം ആഭരണങ്ങൾ വിററുണ്ടാക്കിയ പണം പലിശയ്ക്കിട്ടാണ് അമ്മ മകനെ പഠിപ്പിച്ചത്.

## പതിനഞ്ചുവയസ്സിൽത്തന്നെ പത്രാധിപർ

കവിതയും പത്രത്തിലെഴുത്തും വിനോദങ്ങളായി സ്വീകരിച്ചിരുന്ന പതിനഞ്ചു വയസ്സുകാരനെ ആയിടയ്ക്ക് മലയാളമനോരമയിലെ ഒരു സമസ്യപൂരിപ്പിച്ച് പ്രസിദ്ധപ്പെടുത്തിയതുകൊണ്ട് സന്തോഷിച്ച കേരളവർമ്മവലിയകോയിത്തമ്പുരാൻ കത്തയച്ച് അഭിനന്ദിക്കുകയുണ്ടായി.

ബി. എ. പഠിക്കാനായി തിരുവനന്തപുരത്തേക്കു പോകുന്നതിനു മുൻപുതന്നെ ശ്രദ്ധേയനായ ഒരു ലേഖകനായിത്തീർന്നിരുന്നു ശ്രീ ഗോവിന്ദപ്പിള്ള. ഇന്ദ്രജിത്ത് എന്ന അപരനാമത്തിൽ വിഭിന്ന വിഭവങ്ങളെക്കുറിച്ച് ആഴ്ചതോറും നസ്റാണി ദീപികയിൽ അദ്ദേഹം എഴുതുകമാത്രമല്ല, കുറെക്കാലം ആ പത്രത്തിന്റെ പത്രാധിപത്യം വഹിക്കുകയും ചെയ്തു. മലയാളി തുടങ്ങിയ ചില പത്രങ്ങളിലും അദ്ദേഹം അന്ന് മുഖപ്രസംഗങ്ങൾ എഴുതിക്കൊടുത്തുവന്നു. 'ആറേഴു പത്രങ്ങളുടെ പത്രാധിപരായ സ്കൂൾകുട്ടി' എന്ന് അൽപം ആക്ഷേപിക്കുന്ന മട്ടിൽ ഒരു പത്രം അന്ന് എഴുതുകയുണ്ടായത് ഇവിടെ ഓർമ്മിച്ചുപോകുന്നു. ശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള തിരുവനന്തപുരത്ത് കോളേജ് വിദ്യാഭ്യാസം ചെയ്തിരുന്നകാലത്ത് 'തിരുവിതാംകൂർ വിദ്യാഭ്യാസവർദ്ധിനിസഭ' സ്ഥാപിച്ചു. ഇതിൽ തിരുവിതാംകൂർ പ്രദേശത്തെ മുപ്പതോളം സാഹിത്യ—വിദ്യാഭ്യാസ—സാംസ്കാരിക സമാജങ്ങൾ മാത്രമല്ല ഒല്ലൂരിലെ സാഹിത്യസമാജവും അംഗങ്ങളായി ചേരുകയുണ്ടായി. പ്രാരംഭംമുതൽ കാൽനൂററാണ്ടുകാലത്തോളം ഈ സഭയുടെ കാര്യദർശിത്വം ശ്രീ. മള്ളൂർതന്നെ വഹിച്ചു. അതിനുശേഷം ശ്രീ. പി. അനന്തൻപിള്ളയാണ് ആ ചുമതല ഏറെറടുത്തത്.

## നീണ്ടുപോകാത്ത ഉദ്യോഗജീവിതം

ബി. എ. ജയിച്ചശേഷം കുറെക്കാലം സെൻറ് ജോസഫ്സ് ഹൈസ്കൂളിലും തെക്കേത്തെരുവ് ഗവൺമെൻറ് ഗേൾസ് ഹൈസ്കൂളിലും അദ്ധ്യാപകനായി മള്ളൂർ സേവനമനുഷ്ഠി ക്കുകയുണ്ടായി. പിന്നീട് തിരുവനന്തപുരത്ത് ഡിവിഷൻ കച്ചേ രിയിൽ ഒരു ഗുമസ്തനായിട്ടും അവിടെനിന്ന് ഉദ്യോഗക്കയററം കിട്ടി അടൂരിലും ജോലിനോക്കി. ഈ കാലത്ത് നിയമപഠനവും അദ്ദേഹം നടത്തി. ബി. എൽ. ബിരുദം സമ്പാദിച്ചു. അധികംനാൾ സർക്കാർ സർവീസിൽ തുടർന്നില്ല. കൊല്ലവർഷം 1079-ൽ ജോലി രാജിവച്ച് വക്കീലായി വ്യവഹരിക്കുവാൻ തുടങ്ങി. ലെ ജിസ്ലേററീവ് കൗൺസിലിൽ അബ്രാഹ്മണർക്ക് അവകാശം അംഗീകരിക്കണമെന്നും മററും നിർഭയമായി വാദിച്ച് പേട്ടയിൽ രാമനാശാൻ തുടങ്ങിയ ആറ് അബ്രാഹ്മണർ ഒപ്പിട്ട ഒരു നിവേദ നം സർക്കാരിന് സമർപ്പിച്ചു. ഇതിനു നൽകിയ മറുപടിയിലാ ണ് ദിവാൻ മാധവറാവു ശ്രീമൂലംപ്രജാസഭ സ്ഥാപിക്കുന്നതി നെപ്പററി ആദ്യമായി സൂചിപ്പിച്ചതെന്നകാര്യം ഇവിടെ സ്മരണീ യമാണ്.

## പത്രപ്രവർത്തനരംഗത്ത്

ശ്രീ. മള്ളൂരിൻെറ ബുദ്ധിവൈഭവത്തേയും തൻേറടത്തേയും ദേശാഭിമാനത്തേയും സൂക്ഷ്മമായി ഗ്രഹിച്ച സാഹിത്യകുശലൻ സി. വി. രാമൻപിള്ള അദ്ദേഹത്തിൻെറ നാനാമുഖങ്ങളായ പരിശ്ര മങ്ങളെ സ്നേഹബഹുമാനങ്ങളോടെ പിൻതാങ്ങി. അചിരേണ ശ്രീ മള്ളൂർ വക്കീൽവൃത്തിയിൽ പ്രാമാണ്യം നേടി. സാമുദാ യികം, ശാസ്ത്രീയം, വിദ്യാഭ്യാസപരം, മതപരം തുടങ്ങിയകാ ര്യങ്ങളിൽ ഉജ്ജ്വലമായും അനുസ്യൂതമായും പ്രവർത്തനം ആരം ഭിച്ചതും ഇക്കാലത്തുതന്നെ. പത്രപ്രവർത്തനവും അദ്ദേഹം ശക്തിമത്താക്കി. വി ലേസൻെറ കാലത്ത് 'മദ്രാസ് മെയിലി' ൻേറയും വിജയരാഘവാചാരിയുടെ കാലത്ത് 'ഹിന്ദു'വിൻേറ യും പി. എൻ. രാമൻപിള്ളയുടെ കാലത്ത് 'ജസ്റ്റിസി'ൻേറയും തിരുവനന്തപുരം പ്രതിനിധിയായി ശ്രീ. മള്ളൂർ ഏറിയകാലം സേവനമനുഷ്ഠിച്ചിട്ടുണ്ട്. 'രാമരാജൻ', 'വഞ്ചിഭൂപഞ്ചിക', 'കേരളദർശനം', 'ദേശാഭിമാനി' എന്നീ പത്രങ്ങളിൽ സ്വദേശാ

ഭിമാനി രാമകൃഷ്ണപിള്ളയുടെ സഖാവായി അനേകം ലേഖനങ്ങൾ അദ്ദേഹം എഴുതിയിട്ടുണ്ടെന്നകാര്യവും മറന്നുകൂടാ.

## തിരുവിതാംകൂറിലെ നോർട്ടൻ

വക്കീൽഫീസായി ആദ്യം അദ്ദേഹത്തിനു കിട്ടിയതുക രണ്ടുരൂപയായിരുന്നുവെന്നു ഒരവസരത്തിൽ അദ്ദേഹം പറഞ്ഞിട്ടുണ്ട്. എന്നാൽ പ്രസിദ്ധമായ ചാല ലഹളക്കേസിൽ അദ്ദേഹത്തിന് കിട്ടിയത് 5000 രൂപയായിരുന്നു. ഡാ: ബക്കിംഗാസ്റ്റീഫൻ കൊലക്കേസ് നടത്തിയതോടെയാണ് 'തിരുവിതാംകൂറിലെ നോർട്ടൻ' എന്ന പേര് മള്ളൂരിന് കിട്ടിയത്.

## ഉദാരശീലൻ

പ്രകൃത്യാ യാഥാസ്ഥിതികനായിരുന്ന ശ്രീ മള്ളൂർ ആരംഭകാലങ്ങളിൽ ആളോഹരിഭാഗത്തിനും ക്ഷേത്രപ്രവേശനത്തിനും അനുകൂലിയായിരുന്നില്ലെങ്കിലും പിൽക്കാലത്ത് അവയെ അനുകൂലിക്കുന്നതിൽ മടികാണിച്ചില്ല. ശ്രീമതി രാമേശ്വരി നെഹ്റുവിൻെറ അദ്ധ്യക്ഷതയിൽ തമ്പാനൂർ തിയേററിൽ നടന്ന മഹായോഗത്തിൽ ക്ഷേത്രപ്രവേശനവാദത്തെ മുക്തകണ്ഠം സമർത്ഥിച്ചു പ്രസംഗിച്ചതു ഇക്കാരണത്താലാണ്. തിരുവനന്തപുരം നഗരവാസികളുടെ നേതൃത്വം സ്വീകരിച്ച് മഹാത്മാഗാന്ധി, മഹാകവി ടാഗോർ തുടങ്ങിയ ഭാരതീയമഹാന്മാരെ പ്രഥമമായി സ്വീകരിച്ചു സൽക്കരിച്ചത് ഇവിടെ സ്മരണീയമാണ്. മഹാകവിവള്ളത്തോൾ അദ്ദേഹത്തിൻെറ അതിഥിയായി വഴുതയ്ക്കാട്ടു വീട്ടിൽ താമസിച്ചിരുന്നത് അദ്ദേഹംതന്നെ വിവരിച്ചു കേട്ടിട്ടുണ്ട്. ഫ്റെൻഡ് ഇൻ നീഡ് സൊസൈററി, സോൾജേഴ്സ് കമ്മിററി, എസ്. പി. സി. എ. ഹുമാനിറേററിയൻ സൊസൈററി തുടങ്ങിയ ജീവകാരുണ്യ സംഘങ്ങളിലെ നായകസമിതിയിലെ അംഗമായി സ്തുത്യർഹമായ സേവനം നടത്തിയതും മറന്നുകൂടാ. കോളേജ് പ്രവേശനം സംബന്ധിച്ചും ഫീസ്സൗജന്യം സംബന്ധിച്ചും എത്രപ്രാവശ്യമാണ് അദ്ദേഹം പടവെട്ടിയിട്ടുള്ളത്! വിദ്യാലയങ്ങൾ സ്ഥാപിക്കുന്ന വിഷയത്തിലും ദരിദ്രരായ വിദ്യാർത്ഥികളെ സഹായിക്കുന്ന വിഷയത്തിലും അദ്ദേഹം ഉദാരനായിരുന്നു. എത്ര അനാഥ ബാലൻമാർക്ക്

ചെവിക്കുചെവി അറിയാതെ അദ്ദേഹം വിദ്യാഭ്യാസ സഹായം ചെയ്തിരിക്കുന്നു! എത്ര പ്രോൽസാഹനീയൻമാരെ പ്രോൽസാഹിപ്പിച്ചിരിക്കുന്നു എന്ന് ആർ നാരായണപ്പണിക്കർ സാഹിത്യചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുള്ളതിൻെറ പശ്ചാത്തലം ഇതുതന്നെ. കേരള സർവകലാശാല കമ്മിററിയിൽ അദ്ദേഹം തിരഞ്ഞെടുക്കപ്പെട്ട മെമ്പർ ആയിരുന്നു. ദിവാൻ ശ്രീ മഹമ്മദിനേയും ശ്രീ സി പി യേയും സന്ദർശിച്ച ഡെപ്യൂട്ടേഷനിൽ അദ്ദേഹം നായകനായിരുന്നു. കേരളസർവകലാശാല സ്ഥാപനം മൂന്നു സർക്കാരുകളുടെയും യോജിപ്പില്ലായ്മ നിമിത്തം പ്രായോഗികമല്ലെന്ന് ബോദ്ധ്യപ്പെട്ടതിൽപ്പിന്നെ ഒരു തിരുവിതാംകൂർ സർവകലാശാലയെങ്കിലും ഉണ്ടായേ മതിയാവൂ എന്നുള്ള അഭിപ്രായത്തിൽ അദ്ദേഹം പൂർണ്ണമായി യോജിച്ചു.

## സാംസ്കാരിക രംഗങ്ങളിൽ

സാഹിത്യോൽസവങ്ങളിലും കലോൽസവങ്ങളിലും കായികോൽസവങ്ങളിലും ഒരുപോലെ ഉൽസാഹിയായിരുന്നു ശ്രീ മള്ളൂർ. കോട്ടയ്ക്കൽ, കൊല്ലം, തിരുവനന്തപുരം, കോട്ടയം എന്നീ സ്ഥലങ്ങളിൽവച്ചു നടന്ന സാഹിത്യപരിഷത്ത് സമ്മേളനങ്ങളിൽ അദ്ദേഹം അദ്ധ്യക്ഷതവഹിച്ചിട്ടുണ്ട്. സാഹിത്യസംരംഭങ്ങളിൽ അദ്ദേഹത്തിന് സംസാദ്ധ്യമായ അംഗീകാരമാണ് ഇത് സ്പഷ്ടമാക്കുന്നത്. തിരുവനന്തപുരത്തെ നാഷണൽ ക്ലബ്ബിൻെറ വാർഷികാവസരങ്ങളിൽ അഭിനയത്തിനായി നാടകങ്ങൾ രചിക്കുക മാത്രമല്ല അവയിൽ പങ്കെടുക്കുകയും ചെയ്തിട്ടുള്ളത് ഓർമ്മിക്കുന്നവർ ഇന്നും കുറവല്ല. തിരുവനന്തപുരത്തെ തിയോസഫിക്കൽ സൊസൈററിയുടെ ഖജാൻജിയായിരുന്നകാലത്ത് ശ്രീ മള്ളൂരിൻെറ മേൽനോട്ടത്തിൽ പണിതതാണ് അനന്താലോഡ്ജ്. ശ്രീമൂലംതിരുനാൾ മഹാരാജാവിൻെറ സാന്നിദ്ധ്യത്തിൽ അദ്ദേഹം കരയാതെ കരഞ്ഞു വാങ്ങിയ സ്ഥലത്താണ് ഇന്നത്തെ നാഷണൽ ക്ലബ്ബ് സ്ഥിതിചെയ്യുന്നത്.

## പ്രജാസഭാ മെമ്പർ

സർക്കാർ ഉദ്യോഗത്തിൽ ശ്രീ. മള്ളൂരിന് ഒരിക്കലും ഭ്രമം ഉണ്ടായിരുന്നില്ല. ദിവാൻഎസ്. രാജഗോപാലാചാരി അദ്ദേഹത്തെ

ടൗൺ മജിസ്ട്രേട്ടായി നിയമിച്ചുത്തരവായതിനെ കൃതജ്ഞതാപുരസ്സരം നിരസിക്കുകയാണു ചെയ്തത്. ലാകോളേജിനോടുള്ള അദ്ദേഹത്തിൻെറ വിശേഷ പ്രതിപത്തിമൂലം ദിവാൻ ആയിരുന്ന വി. എസ്. സുബ്രഹ്മണ്യയ്യരുടെ നിർബന്ധംകൊണ്ടും ആണ് അതിൻെറ പ്രിൻസിപ്പൽ ആയിരിക്കാമെന്ന് സമ്മതിച്ചത്.

തിരുവനന്തപുരം താലൂക്കിനേയും നഗരത്തിനേയും പ്രതിനിധീകരിച്ച് പലതവണ ശ്രീ. മള്ളൂർ ശ്രീമൂലംപ്രജാസഭയിൽ അംഗമായിരുന്നു. ഉദ്യോഗസ്ഥന്മാരുടെ അഴിമതികളെപ്പററിയും ഊട്ടു നിറുത്തേണ്ടതിനെപ്പററിയും ടെക്സ്റ്റ് ബുക്ക് കമ്മിററിയുടെ തോന്ന്യാസങ്ങളെപ്പററിയും വിദ്യാഭ്യാസ പരിഷ്കാരത്തെപ്പററിയും മററും നിർവിശങ്കം നിശിത വിമർശനങ്ങൾ നടത്തി ഗവൺമെൻറിൻെറയും ജനങ്ങളുടെയും ബഹുമാനാദരങ്ങൾ അന്ന് അദ്ദേഹം സമാർജ്ജിക്കുകയും ചെയ്തിട്ടുണ്ട്. തൻെറ അഭിപ്രായം ആർക്ക് രസിക്കും രസിക്കില്ല, തൻെറ അഭിപ്രായത്തിൽ എത്രപേർ ചേരും ചേരുകയില്ല എന്നൊരു ചിന്ത അദ്ദേഹത്തെ ബാധിക്കുകയോ വിഷമപ്പെടുത്തുകയോ ചെയ്യുക പതിവില്ലായിരുന്നു. ഇതിന് ഉദാഹരണങ്ങൾ ഇവിടെ ഉദ്ധരിക്കേണ്ട ആവശ്യമില്ല. സാമുദായികമോ രാഷ്ട്രീയമോ ആയ അഭിപ്രായങ്ങളിൽ മള്ളൂരിനോട് ഭിന്നിച്ചിട്ടുള്ളവർ വളരെയുണ്ട്. എന്നാൽ അവർക്കും അദ്ദേഹത്തോടുണ്ടായിരുന്ന ബഹുമാനം അസാമാന്യമായിരുന്നു. തിരുവിതാംകൂറിലെ പരിമിതമായ സൗകര്യങ്ങൾക്കുള്ളിൽ നിന്നുകൊണ്ട് ഒരു പൗരന് അർഹിക്കാവുന്നതിലധികം സ്വാധീനശക്തിയും പൊതുജനസ്നേഹവും അദ്ദേഹം സമ്പാദിച്ചിരുന്നു.

## ഗ്രന്ഥശാലകൾക്കും കായികവിനോദത്തിനും പ്രോൽസാഹനം

ജനോപകാരപ്രദങ്ങളായ ഒരു സംരംഭത്തിലും അദ്ദേഹം പിന്നണിയിൽ നിന്നിട്ടില്ല. സഹകരണ പ്രസ്ഥാനത്തിൻെറ ആരംഭഘട്ടം മുതൽ അതിൻെറ പുരോഗതിക്കുവേണ്ടി പ്രവർത്തിച്ചു. സെൻട്രൽ കോ-ഓപ്പറേററീവ് ബാങ്ക് സ്ഥാപിച്ചത്

അദ്ദേഹം കൂടെ ചേർന്നാണ്. തിരുവിതാംകൂർ ഗ്രന്ഥശാല പ്രസ്ഥാനത്തിന് അദ്ദേഹത്തിൽനിന്നും സിദ്ധിച്ചതുപോലെ സജീവവും ഫലവത്തുമായ പ്രോൽസാഹനം എത്രപേരിൽ നിന്നുണ്ടായിട്ടുണ്ട്? ടൗൺ അത്‌ലററിക് അസോസിയേഷൻ പ്രസിഡൻറ്, തിരുവിതാകൂർ അത്‌ലററിക് അസോസിയേഷൻ ഉപാദ്ധ്യക്ഷൻ, വീരകേരള ജിംഖാനയുടെ പ്രസിഡൻറ്, യൂണിയൻ ക്ലബ്ബ് പ്രസിഡൻറ്, നാഷണൽ ക്ലബ്ബ് സെക്രട്ടറി തിരുവിതാംകൂർ ടെന്നീസ് ക്ലബ്ബ് ട്രഷറർ തുടങ്ങിയ സ്ഥാനങ്ങളിൽ നിലയുറപ്പിച്ചുകൊണ്ട് യുവജനങ്ങളുടെ കായികസംസ്കാരത്തിനുവേണ്ടി ശരീരംകൊണ്ടും ധനംകൊണ്ടും ശ്രീ. മള്ളൂർ സഹായിച്ചിട്ടുണ്ടെന്ന കാര്യം എങ്ങനെ വിസ്മരിക്കാൻ കഴിയും?

## നിയമശാസ്ത്ര പാണ്ഡിത്യം

ശ്രീ മള്ളൂരിൻെറ നിയമശാസ്ത്ര പാണ്ഡിത്യത്തെപ്പററിയോ അത് കൈകാര്യം ചെയ്തുവന്ന വിരുതിനെക്കുറിച്ചോ ഇവിടെ ഒന്നും പരാമർശിക്കുന്നില്ല. മദ്രാസ് സർവ്വകലാശാലയിൽ മനുവിൻെറയും മററു ഭാരതീയ ധർമ്മ ശാസ്ത്രകാരന്മാരുടെയും അഭിപ്രായങ്ങളെ അപഗ്രഥിച്ച് അവയെ ആംഗല ശാസ്ത്രകാരൻമാരുടെ അഭിപ്രായങ്ങളുമായി താരതമ്യപ്പെടുത്തി ചെയ്ത പ്രസംഗങ്ങൾ ഇതഃപര്യന്തം സ്മൃതികാരൻമാരെപ്പററി പ്രചാരത്തിലിരുന്ന ജാതിപരങ്ങളായ പല തെററിദ്ധാരണകളും ദൂരീകരിക്കുന്നതിന് പര്യാപ്തങ്ങളായിരുന്നു. ശ്രീ മള്ളൂരിൻെറ നാമശ്രവണത്തിൽ വേപഥു പൂണ്ടിട്ടുള്ള കള്ളസാക്ഷികളുടെ സംഖ്യ ചില്ലറയല്ല. അദ്ദേഹത്തിൻെറ സാക്ഷിവിസ്താരത്തിൽ സംഭവിച്ചിട്ടുള്ള നേരമ്പോക്കുകളും തൽസംബന്ധമായ കഥകളും കെട്ടുകഥകളും അസംഖ്യമുണ്ട്. ഏററവും എളിയ കോടതിയിലാണ് അദ്ദേഹം ആരംഭിച്ചത്. വിരമിച്ചത് ഭാരതത്തിലെ പരമോന്നത ന്യായാലയത്തിലെ സീനിയർ അഡ്വക്കേററായിട്ടും.

വക്കീലായി ശ്രീ മള്ളൂർ സന്നതെടുത്തത് 1903-ലാണ്. സുപ്രീംകോടതിയിൽ സീനിയർ അഡ്വക്കേററായത് 1950 ഒക്ടോബർ 2-ാം തീയതിയാണ്. 40 കൊല്ലത്തോളം മദ്രാസിലും

തിരുവിതാംകൂറിലുമായി എഫ് എൽ, ബി എൽ, എം എൽ. ബാർ കൗൺസിൽ ടെസ്റ്റ് എന്നീ പരീക്ഷകൾക്കു പരീക്ഷകനായി അദ്ദേഹം സേവനമനുഷ്ടിച്ചിട്ടുണ്ട്. നിയമവിഭാഗത്തിൻെറ ബോർഡ് ഓഫ് സ്റ്റഡീസിൻെറ ചെയർമാനായും ഇരുന്നിട്ടുണ്ട്. നിയമാദ്ധ്യാപകനായിരുന്ന അദ്ദേഹത്തിൻെറ ക്ലാസ്സുകളിലെ പ്രസംഗങ്ങൾ പരസഹസ്രം ശിഷ്യന്മാർ ഇന്നും ആഹ്ലാദപൂർവം അനുസ്മരിക്കാറുണ്ട്.

## സർവകലാശാലയിലെ സേവനങ്ങൾ

ശ്രീ. മള്ളൂരിനെപ്പോലെ കേരള യൂണിവേഴ്സിററിയുമായി സുദൃഢബന്ധവും സ്വാധീനവും പുലർത്തുവാൻ ഇതേവരെ അധികംപേർക്ക് സാധിച്ചിട്ടില്ല. സിൻഡിക്കേററ് അംഗം എന്നതിനുപുറമെ പൗരസ്ത്യ പഠനങ്ങളുടെ ഡീൻ എന്ന ചുമതല കൂടി ചാൻസലർ അദ്ദേഹത്തെ ഏല്പിച്ചപ്പോൾ ശ്രീ. മള്ളൂരിൻെറ സ്വാധീനശക്തി ദ്വിഗുണീഭവിച്ചു. ഇതുകൂടാതെ പ്രസിദ്ധീകരണവകുപ്പിൻെറ അദ്ധ്യക്ഷനും മലയാളം ബോർഡ് ഓഫ് സ്റ്റഡീസിൻെറ അദ്ധ്യക്ഷനും കൂടിയായി അദ്ദേഹത്തെ നിയമിച്ചു. ഡീൻ എന്നും പാഠപദ്ധതിക്കമ്മിററി അദ്ധ്യക്ഷൻ എന്നുമുള്ള നിലകളിൽ പല സാഹിത്യകാരന്മാർക്കും ഗ്രന്ഥകാരന്മാർക്കും അദ്ദേഹം പ്രോത്സാഹനം നൽകി. മഹാകവി ഉള്ളൂരിൻെറ ഭാഷാസാഹിത്യ ചരിത്രം പ്രസിദ്ധീകരണവകുപ്പ് എടുത്ത് പ്രസിദ്ധപ്പെടുത്തിയത് അദ്ദേഹത്തിൻെറ ബലമായ ശുപാർശയനുസരിച്ചായിരുന്നു. സാഹിത്യ വിശാരദപരീക്ഷ പാസാകുന്നവർക്കും ആയുർവേദപരീക്ഷ പാസാകുന്നവർക്കും ഡിഗ്രികൾ നൽകാൻ, സ്പെഷ്യൽ കമ്മിററി ചെയർമാൻ എന്ന നിലയിൽ ഉപദേശിച്ചതും അദ്ദേഹംതന്നെ. സർവകലാശാലയുടെ ഭരണകാര്യത്തിൽ സർക്കാരിൻെറ കൈകടത്തലിനെ എപ്പോഴും ശ്രീ. മള്ളൂർ എതിർക്കുകയും സർവകലാശാലനിയമത്തിൽ ഭേദഗതി വരുത്താൻ പ്രമേയം അവതരിപ്പിക്കുകയും ചെയ്തിട്ടുള്ള കാര്യവും ഇവിടെ മറന്നുകൂടാ.

പഴയ തലമുറയിൽപ്പെടുന്ന ഭീമകായന്മാരുടെ പരമ്പര ഇന്ന് ആകവൊറും ചരിത്ര വസ്തുത മാത്രമായി ഭവിച്ചിരിക്കുകയാണ്. ആ കാലഘട്ടത്തിൽ തിരുവിതാംകൂറിൽ ഏതാണ്ട് എല്ലാ

രംഗങ്ങളിലും പ്രതിഭാധനന്മാരെ കാണാനുണ്ടായിരുന്നു. സാഹിത്യകാരൻമാരുടെ പട്ടികയിൽ കേരളവർമ്മവലിയകോയിത്തമ്പുരാൻ, ഏ ആർ. രാജരാജവർമ്മ, ഉള്ളൂർ, ആശാൻ, ശ്രീകണ്ഠേശ്വരം, സി.വി.രാമൻപിള്ള, പി. കെ. നാരായണപിള്ള തുടങ്ങിയവരുടെ പേരുകൾ പെട്ടെന്ന് ഓർമ്മയിൽ വരും. പത്രാധിപരുടെ പംക്തിയിൽ, സ്വദേശാഭിമാനി, കേസരി, സി.വി. കുഞ്ഞുരാമൻ, കെ. സുകുമാരൻ, കെ.എം ചെറിയാൻ, എൻ ബാപ്പുറാവു തുടങ്ങിയവരും, രാഷ്ട്രീയ സാമൂഹിക മണ്ഡലങ്ങളിൽ, പട്ടംതാണുപിള്ള, സി. കേശവൻ, ടി. എം. വറുഗീസ്, മന്നത്തുപത്മനാഭൻ, അയ്യങ്കാളി, ശങ്കർ തുടങ്ങിയവരുമൊക്കെ സ്മരണീയരാണ്. അവരോടൊപ്പം സഹകരിച്ചു പ്രവർത്തിക്കുവാനും, ചിലർക്ക് ഉപദേശംകൊടുത്തു സഹായിക്കാനും സന്ദർഭങ്ങൾ വളരെയുണ്ടായിട്ടുണ്ട് ശ്രീ. മള്ളൂരിന്. അദ്ദേഹം ആ കാലഘട്ടത്തിന്റെ ചരിത്രത്തിൽ കാൽപാടുകളവശേഷിപ്പിച്ചാണ് കടന്നു പോയതും. അദ്ദേഹം 1969-ജൂൺ 29-ാം തീയതി 91-ാമത്തെ വയസ്സിൽ ഇഹലോകവാസം വെടിഞ്ഞു.

## ജീവചരിത്രം എഴുതണം

വിവിധ മണ്ഡലങ്ങളിൽ അസൂയാവഹമായ ഔന്നത്യമാർജ്ജിച്ച ശ്രീ. മള്ളൂർ ഗോവിന്ദപ്പിള്ളയുടെ ആധികാരികമായ ഒരു ജീവചരിത്രം ഇനിയും രചിക്കപ്പെടേണ്ടതായിട്ടാണിരിക്കുന്നത്. അദ്ദേഹത്തിന്റെ വിലമതിക്കാനാവാത്ത പ്രസംഗങ്ങളും ലേഖനങ്ങളും കവിതകളും നാടകങ്ങളും സമാഹരിച്ച് പ്രസിദ്ധപ്പെടുത്തേണ്ടത് നമ്മുടെ ആവശ്യമാണ്; കർത്തവ്യമാണ്. അങ്ങനെ ചെയ്യുമ്പോൾ ആ വ്യക്തിപ്രഭാവത്തിന്റെ വിഭിന്ന മുഖങ്ങൾ വിസ്മൃതമായിത്തീരാതിരിക്കുവാൻ എളിയതോതിലുള്ള ഒരു സംഭാവനയാകും. സ്വപ്രയത്നംകൊണ്ട് വലിയവനായിത്തീരുവാൻ ആർക്കും സാധിക്കുമെന്നുള്ള ആത്മവിശ്വാസം പുതിയ തലമുറയ്ക്കു പകർന്നുകൊടുക്കുവാൻ അത് വഴിയുണ്ടാക്കുമെന്നതിൽ സംശയമില്ല.

പത്തൊൻപത്

# മായാത്ത ചില ഓർമ്മകൾ

അന്ന് എൻെറ ജന്മദേശത്ത് ഹൈസ്ക്കൂം ഇല്ലായിരുന്നു. അതുകൊണ്ട് ഉപരിപഠനത്തിന് ആദ്യം പോകേണ്ടിവന്നത് തിരുവല്ലായിലേക്ക് ആയിരുന്നു. ചേരാൻ തീരുമാനിച്ച് തയ്യാറായി വന്നത് അവിടത്തെ എം. ജി എം. ഹൈസ്ക്കൂളിലാണ്. എന്നാൽ ചേരാൻ ഇടവന്നത് മണിപ്പുഴയുള്ള ഹിന്ദു ഇംഗ്ലീഷ് ഹൈസ്കൂളിലും! അതിന് ഒരു പ്രത്യേകകാര്യം ഉണ്ട്. അതുവരെ മിഡിൽ സ്ക്കൂളായിരുന്ന ഹിന്ദുസ്ക്കൂാം അക്കൊല്ലമാണ് ഹൈസ്ക്കൂളാക്കി ഉയർത്തിയത്. അവിടെ ആദ്യമായി ആരംഭിച്ച ഫോർത്തു ഫോറത്തിൽ എന്നെ ചേർത്തു. ഈ തീരുമാനങ്ങളൊക്കെ ചെയ്തത് അവിടെ ഉണ്ടായിരുന്ന എൻെറ ബന്ധുക്കളാണ്. അവരിൽ ഒരാം ഹിന്ദു ഹൈസ്ക്കൂളിലെ മലയാളം അദ്ധ്യാപകനായിരുന്നു. എനിക്ക് ഇതൊക്കെ വളരെ സന്തോഷമുണ്ടാക്കിയ കാര്യമാണ്. എന്തുകൊണ്ടോ പുതിയതായി തുടങ്ങുന്ന സ്ക്കൂളിലെ ആദ്യത്തെ ക്ലാസിൽ വിദ്യാർത്ഥിയായിരിക്കുന്നത് സാമാന്യത്തിലധികം ആവേശമുണ്ടാക്കി.

നേരത്തെതന്നെ സാഹിത്യത്തിലും പ്രത്യേകിച്ച് പുസ്തകപാരായണത്തിലും, പ്രതിപത്തിയുള്ള ഒരു കുട്ടിയായിരുന്നു ഞാൻ. ഇതിനുള്ള മുഖ്യമായ പ്രചോദനം എൻെറ അച്ഛനാണ് ആദ്യം മുതൽ നൽകിയിരുന്നത്. അച്ഛൻെറ ഉററ

മിത്രങ്ങളായിരുന്ന പലസാഹിത്യകാരന്മാരും മററും പലപ്പോഴും വീട്ടിൽവരുന്ന പതിവുണ്ടായിരുന്നതിനാൽ; സാഹിത്യകാരന്മാരോട് മററുള്ളവർക്കുള്ള താൽപര്യം എത്രമാത്രമാണെന്നുള്ള വസ്തുത നേരിട്ട് അറിയുന്നതിന് അന്നൊക്കെ എനിക്ക് സാധിച്ചിട്ടുണ്ട്. സമൂഹത്തിൽ ഗണ്യരായ വ്യക്തികളാണ്, പലപ്പോഴും അസാധാരണ സ്വഭാവക്കാരാണെങ്കിലും, സാഹിത്യകാരന്മാരെന്ന് എൻെറ മനസ്സിൽ ഒരു ബോധം ക്രമേണഉളവായി. കവിത ചൊല്ലുവാനുള്ള കഴിവും വാസനയും എൻെറ സഹപാഠികളേക്കാം എനിക്കുണ്ടായിരുന്നതിനാൽ, അന്നൊക്കെ എല്ലായോഗങ്ങളിലേയും സ്ഥിരമായഒരു പരിപാടിയായിരുന്ന, സ്വാഗതഗാനം ആലപിക്കുക എന്നത് എൻെറ ഒരു കർത്തവ്യമായി തീർന്നിരുന്നു. വളരെമുമ്പുള്ള കാര്യമാണെങ്കിൽക്കൂടി എൻെറ മനസ്സിൽ ഇന്നും മായാതെകിടക്കുന്ന ചില ആദ്യകാലസ്മരണകറം, ഞാൻ സ്വാഗതഗാനം പാടിയിട്ടുള്ള യോഗങ്ങളിലെ ചടങ്ങുകളാണ്. അങ്ങനെയുള്ള കാര്യങ്ങളെക്കുറിച്ചു പറയാൻ, രസകരങ്ങളായ പലതുമുണ്ട്. പക്ഷേ ഇവിടെ അവപ്രസക്തമല്ലാത്തതുകൊണ്ട് അനുചിതമായിരിക്കും. മററൊരവസരത്തിൽ അത് ചെയ്യാമെന്ന് ആഗ്രഹിക്കുകയാണ്.

ഇത്രയും ഇവിടെ പറയുന്നത്, തിരുവല്ലായിലെത്തിയകാലത്ത് എനിക്ക് കാണാൻകഴിഞ്ഞ ഒരു ആളിനെക്കുറിച്ചുള്ള സ്മരണപുതുക്കുവാൻ സഹായകമാവുമെന്നു കരുതിയാണ്. സ്കൂളിൽ പഠിത്തം ആരംഭിക്കുന്നതിന് ഏതാണ്ടു രണ്ടുമൂന്നു ദിവസം കൂടിയുണ്ട്. ഒരുദിവസം അവിടെ മതിൽഭാഗത്തോടടുത്തുള്ള സ്ഥലത്ത് സിനിമാപ്രദർശനം നടത്തിവന്നിരുന്ന കൊട്ടകയിൽ പോയി. കൊട്ടകയെന്നുപറഞ്ഞാൽ ഇന്നത്തെ രീതിയിലുള്ള കെട്ടിടമൊന്നുമല്ല. ടെൻറടിച്ച് ഒരുക്കിയിരുന്ന കൂടാരം. അതിനോടടുത്ത്, വൈദ്യുതിയുല്പാദിപ്പിക്കാനുള്ള യന്ത്രസാമഗ്രികറം പ്രവർത്തിപ്പിച്ച്, അതിൽനിന്നാണ്, സിനിമാപ്രദർശനത്തിന് വേണ്ടിവരുന്ന കറൻറ് സജ്ജീകരിച്ചിരുന്നത്. കൊട്ടകയ്ക്ക് അരനാഴിക അകലെ ചെല്ലുമ്പോറംതന്നെ, യന്ത്രത്തിൻെറ പ്രവർത്തനത്താലുളവാകുന്ന കുടുകുടുശബ്ദം മുഴങ്ങിക്കേറംക്കാൻ തുടങ്ങും. യഥാർത്ഥത്തിൽ ഈ ശബ്ദം കേട്ടാണ് സിനിമതുടങ്ങാറായെന്നകാര്യം അടുത്തും അകലെയുമുള്ള താമസക്കാർ അറിയുന്നത്!

അന്ന് അവിടെ പ്രദർശിപ്പിച്ചിരുന്നത് മലയാളത്തിലെ ആദ്യത്തെ സംസാരിക്കുന്ന സിനിമയായിരുന്ന 'ബാലൻ' എന്ന പടമാണ്. സിനിമയെന്ന അത്ഭുതവിദ്യകാണാനുള്ള ആവേശം അന്ന് എത്രയായിരുന്നു! 'ബാലൻ' സിനിമകാണാൻ കൗതുകം മാത്രമല്ല ആവേശവും ഉണ്ടായിരുന്നഞാൻ, എൻെറബന്ധുവും കൂട്ടുകാരനുമായിരുന്ന ചന്ദ്രനുമൊത്ത് കൊട്ടകയെ സമീപിക്കയായിരുന്നു. അപ്പോഴാണ് ഞങ്ങൾക്കഭിമുഖമായി യുവാവായ സുമുഖൻ ഒരു ആൺകുട്ടിയെ നടത്തിക്കൊണ്ട്‌വരുന്നത് കണ്ടത്. വാസ്തവത്തിൽ കണ്ടതല്ല, കാണിച്ചതാണ്. ചന്ദ്രൻ എന്നോടു പതുക്കെ പറഞ്ഞു.

'ദാ! ആ വരുന്നതാണ് വെണ്ണിക്കുളം സാറ്.' എന്തോ അത്ഭുതം സംഭവിച്ചതുപോലെ ഞാൻ നിന്നു: നടന്നടുക്കുന്ന ആ മനുഷ്യനെനോക്കിക്കൊണ്ട്.

തെളിച്ചമുള്ള നെററിത്തടം. അതിനുമുകളിൽ നല്ലചുരുണ്ട മുടി. വടിവൊത്തമുഖം. തൂവെള്ളക്കുപ്പായം. സാധാരണക്കാരെക്കാൾ വലിയ ആകാരം. കഴുത്തിൽചുററിയിട്ടിരിക്കുന്ന കറുത്ത കരയൻ നേര്യത്.

'ഞങ്ങളുടെ സ്‌ക്കൂളിലെ സാറാ!' —ചന്ദ്രൻ എന്നെഉണർത്തി. ഒന്നും സംഭവിച്ചില്ല എന്നമട്ടിൽ ഞാൻ ചന്ദ്രനെ അനുഗമിച്ച് കൊട്ടകയുടെ അടുത്തേയ്ക്കു നടന്നു. പക്ഷേ നടക്കുമ്പോഴും ഞാൻ എന്തോ സ്വപ്നംകാണുകയായിരുന്നു.

'വെണ്ണിക്കുളം!........വെണ്ണിക്കുളം!... ....' എൻെറ ഹൃദയത്തിൽ അത് പ്രതിധ്വനിക്കയായിരുന്നു.

പത്രങ്ങളിലൂടെയും മാസികകളിലൂടെയും മററും അറിയാനും വായിക്കാനും സാധിച്ചിട്ടുള്ള കവിതകളുടെ കർത്താവായ കവി!

പ്രശസ്തനായ ആ കവിയെ ആദ്യമായി കണ്ടത് അന്നാണ് ....ഹൃദിസ്തമായിരുന്ന അദ്ദേഹത്തിൻെറ ചില കവിതാശകലങ്ങൾ, എൻെറ ബുദ്ധിയിൽ ഞാനറിയാതെ, എൻെറ അനുവാദമില്ലാതെ ഉണർന്നു....മധുരിക്കുന്ന ഈരടികൾ.......

അമിതമായ ആഗ്രഹമുണ്ടായിട്ടും, അതിനുശേഷം പല അവസരങ്ങളിൽ ശ്രീ. വെണ്ണിക്കുളത്തിനെ തിരുവല്ലായിൽവച്ചുകാണാൻ സാധിച്ചിരുന്നെങ്കിലും ബാലനായ എനിക്ക് അദ്ദേഹത്തോട് എന്തെങ്കിലും സംസാരിക്കാനുള്ള 'ധൈര്യം' സിദ്ധിച്ചി

രുന്നില്ല. ഒരദ്ധ്യാപകനായി, മലയാളം മുൻഷിയായി, എം. ജി. എം. ഹൈസ്ക്കൂളിൽ ജോലിനോക്കിയിരുന്ന അദ്ദേഹത്തോട് ഒരുവിദ്യാർത്ഥിയായ ഞാൻ എന്തുചോദിക്കുവാൻ? എന്തിനെക്കുറിച്ച് സംസാരിക്കുവാൻ?

കാലം കടന്നുപോയി........

കോഴിക്കോട് ആകാശവാണി നിലയം സ്ഥാപിതമായപ്പോൾ ഒരു ഉദ്യോഗസ്ഥനായി അവിടെ ഞാൻ നിയമിതനായി. അക്കൊല്ലം അവതരിപ്പിച്ചകവിസമ്മേളനത്തിൽ സംബന്ധിക്കുവാൻ മലയാളത്തിലെ പ്രശസ്തരും പ്രമുഖരുമായ കവികൾ അതിഥികളായിവന്നു. അതിനുമുമ്പ് നേരിട്ടു പരിചയപ്പെട്ടിട്ടില്ലാത്ത പലരും അതിൽപെട്ടിരുന്നു. കൂട്ടത്തിൽവെണ്ണിക്കുളവും.

അന്നാണ്, കോഴിക്കോട്ടുനിലയത്തിൽവച്ചാണ്, ഞങ്ങൾ നേരിട്ട് പരിചയപ്പെട്ടത്. പേരുകളിലൂടെ പരസ്പരം അറിയാമായിരുന്ന രണ്ടുപേർ, പിന്നെ ദീർഘനാൾ നിലവിലിരുന്ന ഒരു ആഴമേറിയ സുഹൃത്ബന്ധത്തിൻെറ തുടക്കം ഇട്ടത് അവിടെവച്ചായിരുന്നു. എൻെറ സാഹിത്യസൃഷ്ടികളിൽ പലതും അദ്ദേഹത്തിനു പരിചിതമായിരുന്നു എന്ന് അന്നത്തെ സംഭാഷണം എനിക്ക് ഉറപ്പുതന്നു. അദ്ദേഹത്തിൻെറ താൽപര്യം സാഹിത്യത്തിൽ മാത്രം ഒതുങ്ങി നിന്നിരുന്നില്ലെന്ന് അദ്ദേഹത്തെ അടുത്തു പരിചയപ്പെട്ടിട്ടുള്ളവർക്ക് അറിയാവുന്ന വസ്തുതയാണ്.

ഞാൻ തിരുവനന്തപുരം നിലയത്തിലേക്ക് സ്ഥലംമാറിവന്ന കാലത്ത്, ശ്രീ. വെണ്ണിക്കുളം തിരുവനന്തപുരത്ത് മലയാളമഹാനിഘണ്ടു നിർമ്മാണത്തിലേർപ്പെട്ടിരുന്ന വകുപ്പിലാണ് ജോലി നോക്കിയിരുന്നത്. ആകാശവാണിയിൽ വിവിധ പരിപാടികളിലേക്ക് അദ്ദേഹം നിരന്തരമായി സാഹിത്യസംഭാവനകൾ നൽകിയിരുന്നു. ഈ കാരണത്താൽ അദ്ദേഹവുമായി കൂടുതൽ അടുക്കുവാനുള്ള അവസരങ്ങൾ ധാരാളം ഉണ്ടായി. അവയെ സംബന്ധിച്ചുള്ള സ്മരണകൾ നിത്യവസന്തംപോലെ മനസ്സിൽ എന്നും തങ്ങിനിൽക്കുന്നവയാണ്. അവയെക്കുറിച്ച് ദീർഘമായി ഇവിടെ വിവരിക്കുന്നതിനു തുനിയുന്നില്ല.

ഞാൻ മദിരാശി നിലയത്തിൽ ജോലിയിലിരുന്നകാലത്താണ് ശ്രീ. വെണ്ണിക്കുളത്തിന് അവിടത്തെ പ്രശസ്ത സാഹിത്യസംഘടനയിൽ നിന്ന് തിരുക്കുറളിൻെറ തർജ്ജമയ്ക്ക് പ്രശംസാപത്രവും പതക്കവും സിദ്ധിച്ചത്. അതു സ്വീകരിക്കു

വാൻ അദ്ദേഹം മദിരാശിയിൽ എത്തി. അതിവിപുലമായ ഒരു സാഹിത്യ സമ്മേളനം തമിഴിലെ പ്രശസ്തരായ സാഹിത്യകാരന്മാർ അന്ന് അവിടെ ഏർപ്പാടു ചെയ്തു. സമ്മേളനം മദിരാശി പട്ടണത്തിൻെറ കേന്ദ്രസ്ഥാനത്തു സ്ഥിതി ചെയ്യുന്ന വിശാലമായ രാജാജിഹാളിലാണ് നടന്നത്. സാഹിത്യകാരന്മാരും സാഹിത്യപ്രേമികളും തടിച്ചു കൂടിയിരുന്ന ഒരു മഹാസമ്മേളനം.

മദിരാശി സർവ്വകലാശാലയിലെ മലയാളം വകുപ്പിൻെറ മേധാവിയായിരുന്ന എൻെറ സുഹൃത്ത് ഡോ. എസ്. കെ. നായർ നേരത്തെ എന്നെ ഒരു കാര്യം അറിയിച്ചിരുന്നു. തിരുക്കുറൾ സമ്മാനം സ്വീകരിക്കുവാൻ എത്തിയിട്ടുള്ള ശ്രീ വെണ്ണിക്കുളത്തിനെ, തമിഴ് സാഹിത്യകാരന്മാർക്കും സാഹിത്യപ്രേമികൾക്കും യഥാർഹ്യം പരിചയപ്പെടുത്തുന്നതിന് അനുയോജ്യമായ ഒരു പ്രസംഗം സമ്മേളനത്തിൽ ചെയ്യണമെന്ന്. യഥാർത്ഥത്തിൽ അതിന്അർഹനും അധികാരിയും ഡോ. എസ്. കെ. തന്നെയാണെന്ന് ഞാൻ നിർബന്ധപൂർവ്വം പറഞ്ഞെങ്കിലും, ആ കൃത്യം ഞാൻ തന്നെ ചെയ്യണമെന്നതിൽ നിന്ന് അദ്ദേഹം ഒഴിഞ്ഞുമാറിയില്ല. ഞങ്ങൾ തമ്മിൽ അതിനെക്കുറിച്ച് ദീർഘനേരം സംസാരിച്ചു. പ്രസംഗം തമിഴിൽ തന്നെ നടത്തുന്നതാണ് ഉചിതമെന്ന് ഡോ. എസ്. കെ. പറഞ്ഞപ്പോൾ ഞാൻ ചഞ്ചലചിത്തനാകുക തന്നെയുണ്ടായി. തമിഴ് മഹാസമ്മേളനത്തിൽ മലയാളത്തിലെ മഹാനായ ഒരു കവിയെക്കുറിച്ച്, തമിഴുമായി കാര്യമായി പരിചയമൊന്നുമില്ലാത്ത ഞാൻ പ്രസംഗിക്കുക! ഈ പ്രതിസന്ധിയിൽ നിന്ന് രക്ഷപ്രാപിക്കാൻ, ആലോചിച്ചശേഷം പറയാമെന്ന് അറിയിച്ചിട്ട് ഞാൻ അന്നു സ്ഥലംവിട്ടു....പക്ഷേ ഡോ. എസ്. കെ. എന്നെ അങ്ങനെ രക്ഷപ്പെടാൻ അനുവദിച്ചില്ല. ഞാൻ തന്നെ കവിയെ സമ്മേളനത്തിൽ പരിചയപ്പെടുത്തണമെന്ന് നിർബന്ധപൂർവ്വം പ്രേരിപ്പിച്ചു. ഒടുവിൽ പ്രസംഗിക്കാമെന്നു ഞാൻ ഏററു—ഒരു വ്യവസ്ഥയ്ക്ക് വിധേയമായിട്ട്. പ്രസംഗം ഇംഗ്ലീഷിൽ ആയിരിക്കും. അങ്ങനെ കാര്യം അവസാനിച്ചു.

അടുത്തദിവസം സായാഹ്നത്തിൽ, രാജാജിഹാളിൽ അലങ്കരിച്ച അരങ്ങിൽ തമിഴ് സാഹിത്യത്തിൻെറ പ്രസിദ്ധരായ സാഹിത്യകാരന്മാരും, മലയാളത്തിൻെറ പ്രതിനിധിയായ മുഖ്യ അതിഥി ശ്രീ. വെണ്ണിക്കുളവും ഇരുന്നിരുന്ന വേദിയിൽ എനിക്കും സ്ഥാനം കിട്ടി. എനിക്ക് അഭിമാനം തോന്നി; അവിടെ ഏററവും ശ്രദ്ധേയനായിരുന്ന ആളിനെ പരിചയപ്പെടു

ത്തുക എന്ന അപൂർവ്വ ബഹുമതി സിദ്ധിച്ചതുകൊണ്ട്. മലയാളത്തിലെ കവികളുടെ കൂട്ടത്തിൽ ശ്രീ. വെണ്ണിക്കുളത്തിനുള്ള സ്ഥാനവും അദ്ദേഹത്തിൽ നിന്ന് മലയാളത്തിനു സിദ്ധിച്ചിട്ടുള്ള സമ്പത്തുകളും ആയിരുന്നു സ്വാഭാവികമായ എൻെറ ഇംഗ്ലീഷ് പ്രസംഗത്തിൻെറ ഉള്ളടക്കം. തിരുക്കുറൾ തർജ്ജമ ചെയ്തതുകൊണ്ടുമാത്രമല്ല മലയാളത്തിൽ മഹനീയങ്ങളായ സംഭാവനകൾ അരുളി ബഹുമതിയാർജ്ജിച്ചതുകൊണ്ടുമാണ്, കവിക്ക് ഈ സൗഹൃദ പ്രകടനം സിദ്ധിച്ചത് എന്ന്, പിന്നീട് പ്രസംഗിച്ച തമിഴ് സാഹിത്യകാരൻമാർ പറഞ്ഞപ്പോൾ എൻെറ അവതരണപ്രസംഗം ഫലവത്തായി എന്ന് ഞാൻ സമാധാനിച്ചു. സമ്മേളനം സമാപിച്ചശേഷം പ്രമുഖരായ പല സാഹിത്യകാരൻമാരും, ശ്രീ. വെണ്ണിക്കുളത്തിനെ അന്ന് അങ്ങനെ പരിചയപ്പെടുത്തിയില്ലായിരുന്നെങ്കിൽ, വേണ്ടപോലെ അറിയുന്നതിന് കഴിയാതെ പോകുമായിരുന്നു എന്ന് എന്നോട് പറയുകയുണ്ടായി. നമ്മുടെ കവിയെക്കുറിച്ച് നമുക്ക് വ്യക്തവും പൂർണ്ണവുമായ അറിവുണ്ട്. പക്ഷേ അന്യഭാഷയിൽ അപൂർവ്വം ആളുകൾക്കുമാത്രമേ ആ അറിവുണ്ടാകുവാൻ നാം അവസരം കൊടുക്കാറുള്ളു.

പിൽകാലത്ത് പല സന്ദർഭങ്ങളിൽ, പലരംഗങ്ങളിൽ ഞാൻ ശ്രീ. വെണ്ണിക്കുളത്തിനെ കണ്ടുമുട്ടുമ്പോൾ ആ സമ്മേളനത്തെക്കുറിച്ച് അദ്ദേഹം സ്മരിക്കുക പതിവായിരുന്നു.

അദ്ദേഹത്തിൻെറ നിര്യാണത്തിന് നാലഞ്ചാഴ്ച മുമ്പ് ആകാശവാണിയിൽ ഒരു അഭിമുഖസംഭാഷണം ശബ്ദലേഖനം ചെയ്യുവാൻ എത്തിയ അവസരത്തിൽ ഞങ്ങളുടെ ദീർഘനാളത്തെ സുഹൃത്ബന്ധത്തെക്കുറിച്ച് വളരെ നേരം സംസാരിക്കുവാൻ സംഗതിയായി. അന്ന് അൽപംപോലും കരുതിയതല്ല അദ്ദേഹം ഇത്രവേഗം വിട്ടുപിരിയുമെന്ന്. അദ്ദേഹത്തിൻെറ കവിതപോലെ നിർമ്മലവും, നിഷ്ക്കളങ്കവും, ശക്തവും ആയിരുന്നു അദ്ദേഹത്തിൻെറ ജീവിതവും സുഹൃത്ബന്ധവും. നല്ലമനുഷ്യർ നന്നേകുറഞ്ഞുവരുന്ന ഇക്കാലത്ത് അദ്ദേഹത്തെപ്പോലെഉള്ളവരെ കാണാൻ സാധിച്ചിട്ടുള്ളത്. നൻമയിൽ ഉള്ളവിശ്വാസം നഷ്ടപ്പെടാതെ സൂക്ഷിക്കാൻ വേണ്ടധൈര്യം നമുക്ക് നൽകുന്നതാണ്.



# മഹാന്മാരുടെ കൂടെ...

## കോന്നിയൂർ ആർ. നരേന്ദ്രനാഥ്

മഹാൻമാരുടെ ജീവിതവും ചിന്തകളും പ്രവർത്തനങ്ങളും നൽകുന്ന സന്ദേശങ്ങൾ, കാലദേശാതീതമായി മാനവരാശിയുടെ ജീവിതപന്ഥാവിൽ എന്നെന്നും വഴിവിളക്കുകളായി പ്രശോഭിക്കുന്നുണ്ട്. പല ദേശങ്ങളിലായി വ്യത്യസ്ത കാലഘട്ടങ്ങളിൽ ജീവിച്ചിരുന്ന മഹത്തുക്കളുടെ സംഭാവനകളും അവയുൾക്കൊള്ളുന്ന സവിശേഷതകളും സംക്ഷിപ്തമായും ലളിതമായും ശ്രീ. കോന്നിയൂർ ആർ. നരേന്ദ്രനാഥ് ഈ കൃതിയിൽ സമാഹരിക്കുന്നു. സാഹിത്യം, ശാസ്ത്രം, സാമൂഹികം, പുരാണം, ലളിതകലകൾ തുടങ്ങി ജീവിതത്തിന്റെ വിവിധമണ്ഡലങ്ങളിൽ വിരാജിക്കുകയും ചരിത്രത്തിൽ മായാത്ത വ്യക്തിമുദ്ര പതിപ്പിക്കുകയും ചെയ്തിട്ടുള്ള പതിനാറ് മഹാൻമാരുടെ രേഖാചിത്രങ്ങളാണ് ഇതിൽ ഉൾക്കൊള്ളിച്ചിട്ടുള്ളത്.

---

പ്രഭാത് ബുക്ക് ഹൗസ്